# ബാപ്പു



— ഘനശ്യാമദാസ് ബിർള

# ആമുഖം

1948 ജനുവരി 30.

അസ്തമയത്തിനു സ്വല്പം മുമ്പായി നാടെങ്ങും ആകാശവാണി കരുണകരുണമായി മുഴങ്ങി—ഗാന്ധിസൂര്യൻ അസ്തമിച്ചു! ലോകം സ്തബ്ധമായി. ആ മഹാച്ചരമത്തെക്കുറിച്ചു് എന്തു പറയാനാണു്? ഇങ്ങനെ ലോകത്തെ സ്തംഭിപ്പിച്ച ഒരു സംഭവം വിശ്വചരിത്രത്തിൽ കാണുകയില്ല. ഗാന്ധിജിയെ സ്നേഹിക്കാതേയും ആദരിക്കാതേയും ആരെങ്കിലും ലോകത്തിൽ ഉണ്ടായിരുന്നെങ്കിൽ അവരും ഈ അവസരത്തിൽ ശ്രദ്ധാഞ്ജലി അർപ്പിച്ചു. യേശുദേവനെ അതിശയിച്ച കരുണാശാലി! ബുദ്ധനെ അതിശയിച്ച അഹിംസാരാധകൻ! ഗീതാകാരനെ അതിശയിച്ച കർമ്മയോഗി! സികന്തരേയും നെപ്പോളിയനേയും വഴി പിഴച്ചവരാക്കിത്തീർക്കുന്ന യുദ്ധവീരൻ! 'ഇങ്കിലാബ്'' വിളിയെ ലജ്ജിപ്പിക്കുന്ന മഹാവിപ്ലവകാരി!

ഒരു മഹാനായ പുരുഷൻ എന്ന നിലയിൽ ഇന്നു ലോകം ഗാന്ധിയെ ആരാധിക്കുന്നു. നാളത്തെ ലോകം അദ്ദേഹത്തെ ഒരവതാരപുരുഷനായി പൂജിക്കുമെന്നതിനു സംശയമില്ല. 'സുദർശനം' തുടങ്ങിയ ദിവ്യശസ്ത്രങ്ങളുടെ അപദാനങ്ങളെ പുരാണങ്ങൾ ഘോഷിക്കുന്നു. ഗാന്ധിജിയുടെ 'ചർഖ' തുടങ്ങിയ ശസ്ത്രങ്ങളുടെ അത്ഭുതവൈഭവത്തേയും ചരിത്രം ഘോഷിക്കാതിരിക്കയില്ല. അവതാരപുരുഷന്മാർ ദുഷ്ടന്മാരെ 'ഹിംസിച്ചു'' ധർമ്മത്തെ രക്ഷിച്ചു. ഗാന്ധിജിയാകട്ടെ, തിന്മയെ നന്മയാക്കി 'ശത്രു'ക്കളെ പ്രേമംകൊണ്ടു ജയിച്ചു്, ഭൂമിയെ സ്വർഗ്ഗമാക്കാനുള്ള വഴി കാണിച്ചു.

''ഈശ്വരൻ എന്നെക്കൊണ്ടു് പ്രവർത്തിപ്പിക്കുകയാണെങ്കിൽ തീർച്ചയായും എൻെറ ജീവിതകാലത്തിൽ ഭാരതം സ്വതന്ത്രമാകും'' എന്നു് ഒരു ചീനാക്കാരനോടു് ഗാന്ധി ഒരിക്കൽ പറയുകയുണ്ടായി. അതുപോലെതന്നെ സംഭവിച്ചു. ഈശ്വരനു ചെയ്യിക്കാനുണ്ടായിരുന്ന

ലീലകൾ അവസാനിച്ചപ്പോൾ അദ്ദേഹം ഇഹലോകം വെടിഞ്ഞു—യേശുവിനെപ്പോലെ 'രക്തസാക്ഷി'യായി ത്തന്നെ. 'ഗാന്ധ്യയന'ത്തിലെ അവസാനകാണ്ഡം ബിർള ആശിച്ചതുപോലെ 'പാരതന്ത്ര്യവിനാശനം' ത ന്നെ ആയി.

ഗാന്ധി അസ്തമിച്ചു. പക്ഷേ, ആ സൂര്യന്റെ പ്രകാ ശം ഇന്നും നമുക്കു ലഭിക്കുന്നുണ്ടു്. അതു ശരിയായി നാം ഉപയോഗപ്പെടുത്തുന്നുണ്ടോ എന്നതിലേ സംശയമുള്ളൂ. ഇന്നു ലോകത്തിൽ അശാന്തി വ്യാപിച്ചിരിക്കുന്നു. അണു ബോംബിന്നു ശത്രുക്കളെ നശിപ്പിക്കാനേ കഴിയൂ. ഐ ക്യരാഷ്ട്രസംഘടന രാജ്യങ്ങൾതമ്മിലുള്ള കലഹങ്ങൾ ക്കും മത്സരങ്ങൾക്കും വലിയ ഒച്ചപ്പാടു നല്കാനുള്ള മഞ്ചം മാത്രമായിത്തീർന്നിരിക്കുന്നു. ഇന്ത്യയിൽ കോൺഗ്രസ്സ് 'പൂർണ്ണസ്വരാജി'ന്നു് വാദിച്ചപ്പോൾ ഗാന്ധി 'രാമരാജ്യ' ത്തിന്നുവേണ്ടി നിലകൊണ്ടു. 'പൂർണ്ണസ്വരാജ്' ജർമ്മനി യിലും ജപ്പാനിലുമുണ്ടായിരുന്നു, റഷ്യയിലും അമേരിക്ക യിലും ഉണ്ടു്. ഈ തരത്തിലുള്ള 'സ്വരാജ്' ഗാന്ധിജി ക്കു കാമ്യമായിരുന്നില്ല. അദ്ദേഹം വീക്ഷിച്ച 'രാമരാജ്യം' ഹിന്ദുവിന്റെ രാജ്യമല്ല, രാജാവിന്റെ രാജ്യമല്ല, പൊതുജനാഭിപ്രായത്തിനു് ഏററവും പ്രാധാന്യം നല്കു ന്ന ഒരു ധാർമ്മിക ഭരണവ്യവസ്ഥയാണു്,—സത്യവും അഹിംസയും ഈശ്വരനും ഒരേ പീഠത്തിൽ പ്രശോഭി ക്കുന്ന ഒരു രാജ്യം. ലോകം മുഴുവൻ 'രാമരാജ്യം' സ്ഥാ പിക്കാൻ ഗാന്ധി ആഗ്രഹിച്ചു. ഇന്നു് ലോകശാന്തിക്കു ള്ള ഏകമാർഗ്ഗം ഗാന്ധിയുടെ ആദർശങ്ങളേയും പ്രവർത്തന മാർഗ്ഗങ്ങളേയും ലോകപ്രിയമാക്കുകയും ആദരിക്കുകയും ആണു്. സ്വാർത്ഥങ്ങളെ മറന്നു സകല പ്രാണികളും ഒരു പിതാവിന്റെ സന്താനങ്ങളെന്ന ബോധത്തോടുകൂടി ജീ വിച്ചാൽ ഗാന്ധി സങ്കല്പിച്ച 'രാമരാജ്യം' സ്വയം ആവി ർഭവിക്കും.

ഗാന്ധിജിക്കു ലോകത്തിൽ ആസകലം ആരാധകന്മാ രും അനുഗാമികളും ഉണ്ടു്. എന്നാൽ ആ മഹാപുരുഷ ന്റെ ഭാരതീയാനുയായികളിൽത്തന്നെ വലിയ ഭൂരിപ

ക്ഷത്തിന്നു് ഗാന്ധിജിയെ ശരിയായി ഗ്രഹിക്കാൻ സാധിച്ചിട്ടില്ല. അദ്ദേഹത്തിൻെറ പല പ്രവൃത്തികളും ഇനിയും ദുർഗ്രഹമായിട്ടാണിരിക്കുന്നതു്. റൊമാറോളായെപ്പോലെയുള്ള അനേകം മഹാശയന്മാർ ആ നേതാവിനെക്കുറിച്ചു് ഗ്രന്ഥങ്ങളും ലേഖനങ്ങളും രചിച്ചിട്ടുണ്ടു്. എന്നാൽ അവയ്ക്കോ ഗാന്ധിജിയുടെ 'ആത്മകഥ'യ്ക്കു തന്നെയോ അദ്ദേഹത്തിൻെറ യഥാൎത്ഥസ്വഭാവം പൂൎണ്ണമായി ചിത്രണംചെയ്യാനോ തത്വസംഹിത വിദശ്ധമായി വ്യാഖ്യാനിക്കാനോ കഴിഞ്ഞിട്ടില്ല. ശ്രീ ഘനശ്യാമദാസ്ബിർള തന്റെ അമൂല്യകൃതിയായ 'ബാപു' ('ബാപ്പു' എന്നുച്ചരിക്കണം) എന്ന ഗ്രന്ഥംകൊണ്ടു് അതു സാധിക്കാനാണു് ഉദ്യമിച്ചിരിക്കുന്നതു്. ഗാന്ധിജിയുടെ അന്യാദൃശമായ വ്യക്തിത്വം, ആദർശം, മനുഷ്യരെ അഭിമുഖീകരിക്കുന്ന വിവിധപ്രശ്നങ്ങളെക്കുറിച്ചുള്ള അഭിപ്രായം ഇതെല്ലാം വിശദമായി പ്രതിബിംബിച്ചിട്ടുള്ള വിമലദർപ്പണമാണു് ഈ ചെറിയ പുസ്തകം.

ജി. ഡി. ബിർള ധനികനായ ഒരു മാർവാറിയാണു്. എങ്കിലും അദ്ദേഹത്തിൻെറ ഉടുപ്പിലും, നടപ്പിലും, നോക്കിലും, വാക്കിലും 'മുതലാളിത്തം' നിഴലിച്ചിട്ടേ ഇല്ല. ബിർളയെപ്പോലെ സൗമ്യതയുള്ള മനുഷ്യർ ദുർല്ലഭം. താൻ ഉപാൎജ്ജിക്കുന്ന ധനം സ്വസുഖാനുഭവത്തിനുള്ള ഒന്നായിട്ടല്ല ആ മഹാമനസ്കൻ ഗണിച്ചുവരുന്നതു്, രാജ്യക്ഷേമത്തിന്നു വിനിയോഗിക്കാൻവേണ്ടി വിശ്വാസപൂൎവ്വം തന്നെ ഏല്പിച്ചിട്ടുള്ള മുതലായിട്ടു് അദ്ദേഹം അതിനെ കണക്കാക്കുന്നു. ആ സങ്കല്പത്തിനനുസരിച്ചു് പ്രവൎത്തിക്കുകയുംചെയ്യുന്നു. ബിർള ഒരു രാഷ്ട്രീയപ്രവൎത്തകനല്ല. ധീരനായ ഒരു ദേശഭക്തൻ, ഏതു പ്രശ്നത്തേയും സധൈൎയ്യംനേരിടുന്ന ഒരു ഉത്തമദേശാഭിമാനി, ആണു് അദ്ദേഹം.

മുപ്പതു മുപ്പത്തഞ്ചു സംവത്സരത്തോളം ഗാന്ധിജിയുടെ ജീവിതം അദ്ധ്യയനംചെയ്യുവാൻ ലഭിച്ചിട്ടുള്ള സൗകൎയ്യവും സന്ദൎഭവും ബിർള യഥാർഹം വിനിയോഗിച്ചിട്ടുണ്ടു്. ഗാന്ധിജിയുടെ കുററവും കുറവും കണ്ടുപിടി

ക്കാൻ പഴുതുനോക്കുന്ന ഒരു നിരൂപകൻെറ നിലയിലാണ് ആദ്യം ഈ ഗ്രന്ഥത്തിൻെറ നിർമ്മാതാവു് അദ്ദേഹത്തെ സമീപിച്ചതു്. പരിചയവും അറിവും കൂടിക്കൂടി വന്നപ്പോൾ ആ മനോഭാവം തീരെ മാറി. ദോഷാന്വേഷകനായ വിമർശകൻ സ്നേഹാദരങ്ങൾ നിറഞ്ഞ ആരാധകനായിത്തീൎന്നു. ഇന്നു് ഗാന്ധിജിയുടെ ജീവിതഗതിക്കു് യാഥാൎത്ഥ്യപ്രകാശകമായ ഒരു വ്യാഖ്യാനം നല്കുവാൻ ആരെങ്കിലും ശക്തനായിട്ടുണ്ടെങ്കിൽ അതു് 'ബാപ്പു'വിൻെറ രചയിതാവുതന്നെയാണു്. പ്രസ്തുത കൃതി ഹിന്ദിയിലെ ഒരു ഉത്തമ ഗദ്യകാവ്യമാണു്.

ശ്രീ ബിർള്ളാ 1940-ലാണു്, 'ബാപ്പു' രചിച്ചതു്. അതിൽപ്പിന്നീടു് ഗാന്ധിജിയുടെ ജീവിതത്തിലുണ്ടായ ഏററവും പ്രധാനകാൎയ്യം ഹിന്ദു-മുസ്ലീം മൈത്രിക്കുവേണ്ടി അന്ത്യാദ്ധ്വശമായ പരിശ്രമം നടത്തിയതും ആ സംരംഭത്തിൽത്തന്നെ ജീവനെ ത്യാഗവേദിയിൽ സമർപ്പിച്ചതുമാണു്. ഈ അവസാനകാലത്തെക്കുറിച്ചു് ഒരദ്ധ്യായവുംകൂടി 'ബാപ്പു'വിൽ എഴുതിച്ചേർക്കാൻ ഞാൻ ശ്രീ ബിർളയോടു് അഭ്യൎത്ഥിക്കുകയുണ്ടായി. എന്നാൽ എഴുതുവാൻ തോന്നുമ്പോൾ അല്ലാതെ എഴുതുക സാദ്ധ്യമല്ലെന്നായിരുന്നു ആ സഹൃദയൻെറ മറുപടി.

ഈ പ്രശസ്തഗ്രന്ഥത്തിൻെറ സരളമായ മലയാളവിവൎത്തനമാണു് ഞാൻ കേരളീയ ഹൃദയാലുക്കളുടെ മുമ്പിൽ ആഹ്ലാദത്തോടുകൂടി അവതരിപ്പിക്കുന്നതു്. തനിക്കു് ഹിന്ദിയിലുള്ള പരിചയം ഈ ഗ്രന്ഥം പരിഭാഷപ്പെടുത്തുവാൻ ഉപയോഗപ്പെടുത്തിയ മിസ്സിസ് ജി. ശങ്കരക്കുറുപ്പിനെ സഹൃദയന്മാർ ശ്ലാഘിക്കാതിരിക്കയില്ല.

'ബാപ്പു' മലയാളത്തിലേക്കു പരിഭാഷപ്പെടുത്തുവാനുള്ള അനുവാദം ഔദാൎയ്യപൂൎവ്വം തന്നതിനു് ശ്രീ ബിർളയോടും 'സസ്തസാഹിത്യമണ്ഡലം' അധികാരികളോടും എനിക്കുള്ള കൃതജ്ഞതയും ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

എം. ചന്ദ്രഹാസൻ

# ബാപ്പു

ഗാന്ധിജി ജനിച്ചതു് 1869-ാമാണ്ടു് ഒക്ടോബർമാസത്തിലാണു്. അദ്ദേഹത്തിനു് ഇപ്പോൾ എഴുപത്തൊന്നു കഴിഞ്ഞിരിക്കുന്നു. അനന്തമായ കാലത്തിന്റെ അപരിമേയമായ ഗർഭത്തിൽ എഴുപത്തൊന്നു് എന്തു്! ഏഴായിരത്തൊരുന്നൂറു് എന്തു്! അഗാധമായ സാഗരത്തിലെ ജലത്തിൽ ഒരു ബിന്ദുവിനുള്ള നില നമുക്കു പരിഗണിക്കാൻ കഴിയും, എന്നാൽ അനാദ്യന്തമായ കാലത്തിൽ ഈ എഴുപത്തൊന്നു കൊല്ലത്തിനുള്ള സ്ഥാനമോ? എന്നാലും, ഭാരതത്തിന്റെ നവയുഗചരിത്രത്തിൽ ഈ എഴുപത്തൊന്നു സംവത്സരങ്ങൾക്കു് അന്യാദൃശമായ മഹത്വംതന്നെയുണ്ടു്.

അഭൂതപൂർവ്വമായ ഒരു മാനസികവിപ്ലവത്തിനു് ഇന്നു ഭാരതവർഷം അധീനമായിരിക്കുന്നു. നൂതനമായ ഒരുൽബുദ്ധത ഉൽഭൂതമായിട്ടുണ്ടു്. ഇങ്ങനെ ഒരു അനുഭവത്തിലൂടെ ഇതിനുമുമ്പു് നാം കടന്നുപോയിട്ടില്ല. ധാർമ്മികമായ പരിവർത്തനം ഇവിടെ ധാരാളം ഉണ്ടായിട്ടുണ്ടു്. എന്നാൽ, രാജനീതിയുടെ രൂപമെടുത്തു ധർമ്മം സ്വാധികാരം പ്രതിഷ്ഠിക്കുവാൻ ആഗ്രഹിക്കുന്നതു് ഈ രാജ്യത്തു് ഇദംപ്രഥമമായിട്ടാണു്. ഇതിന്റെ അവസാനം എന്തായിരിക്കും? ഭാവിതന്നെ അതു വെളിപ്പെടുത്തും.

ലോകമാസകലം സംഹാരപരമായ അസ്ത്രശസ്ത്രങ്ങളുടെ അട്ടഹാസത്താൽ നടുങ്ങുകയാണു്; ഒരു നിമിഷംമുമ്പു് സസ്യശ്യാമളമായി പരിലസിച്ചിരുന്ന പുഷ്പവാടി ഭസ്മീകരിച്ചു ശ്മശാനപ്രായമാക്കിത്തീർക്കുന്ന 'നശീകരണസാമഗ്രി'കളുടെ ആവിഷ്കാരത്തിനു് ശാസ്ത്രം വെമ്പുകയാണു്; സ്വദേശത്തിന്റേയും, സ്വദേശഭക്തിയുടേയും പേരിൽ ചോരപ്പുഴകൾ ഒലിപ്പി

ക്കുന്നതു് മഹത്വപൂർണ്ണമായ ഒരു സംഗതിയായി ധരിച്ചുവശായിരിക്കുകയാണു്; സർവ്വധ്വംസകമായ വ്യാപാരത്താൽ മാനവധർമ്മത്തിന്റെ സിംഹാസനസ്ഥാപനം സ്വപ്നംകണ്ടുകൊണ്ടിരിക്കുകയുമാണു്. അന്ധകാരമയമായ ഈ അന്തരീക്ഷത്തിൽ ഗാന്ധിജിയുടെ പ്രവേശം ആശയുടെ ഒരു ശീതളകിരണം പോലെയാകുന്നു. ദൈവം അനുകൂലമാണെങ്കിൽ, പ്രസ്തുത രശ്മി തീക്ഷ്ണവും ചൈതന്യദായകവുമായ ഒരു തേജസ്സായി പരിണമിച്ചിട്ട ലോകത്തിൽ ഇനിയും ശാന്തി പ്രതിഷ്ഠാപിക്കുവാൻ ശക്തമായിത്തീരുകതന്നെ ചെയ്യും.

ഞാൻ ആശയുടെ പ്രവാഹത്തിൽ ഒഴുകുകയായിരിക്കാം. എന്നാലും ഗാന്ധിജിയുടെ ആവിർഭാവം ഈ ദേശത്തിൽ ഒരു ആശ, ഒരു ഉത്സാഹം, ഒരുന്മേഷം, ജീവിതത്തിൽ ഒരു പുതിയ സമ്പ്രദായം, ജനിപ്പിച്ചിട്ടുണ്ടു്. അനേകസഹസ്രം സംവത്സരങ്ങളിലെ പ്രമാദത്തിനുശേഷം കേവലം നൂതനമായനുഭവപ്പെട്ട ഒരു സംഗതിയാണിതെന്നു് പ്രസ്താവിക്കുന്നതിൽ അതിശയോക്തിസ്പർശംപോലുമില്ല.

ഏതെങ്കിലും ഒരു മഹാപുരുഷനെ മറെറാരു മഹാപുരുഷനോട്ട താരതമ്യപ്പെടുത്തുവാൻ പ്രയാസംതന്നെ. പിന്നെ, ഗാന്ധിജി എല്ലായുഗത്തിലും എവിടെയാണു ജനിച്ചിട്ടുള്ളതു്? എത്ര വർഷസഹസ്രങ്ങൾക്കിടയ്ക്കു് എത്ര ഗാന്ധിജി ജനിച്ചിട്ടുണ്ടെന്നു കണക്കാക്കുവാൻ ശരിക്കു് ഒരു ചരിത്രമെന്നു പറയാവുന്ന പ്രാചീനേതിഹാസം നമ്മുടെ പക്കൽ ഇല്ലല്ലോ. ശ്രീരാമനും ശ്രീകൃഷ്ണനും ദേഹധാരികളായ ആത്മാക്കളായിരുന്നു. എന്നാൽ കവി മനുഷ്യജീവിതത്തിന്റെ പരിധിയിൽനിന്നു വിമോചിപ്പിച്ചിട്ടു് അവക്കു് ഒരു അലൗകികരൂപം കൊടുത്തിട്ടുണ്ടു്.

കവി കവിതന്നെയാണല്ലോ.

അതുകൊണ്ടു കവികല്പിതമായ അലൗകികരൂപവും അപൂർണ്ണമാകുന്നു. ഈ സ്വരൂപത്തെ വിവരിക്കുവാൻ അലൗകികനായിരിക്കണം കവി; അലൗകികമായിരിക്കണം തൂലിക; അലൗകികമായിരിക്കണം ഭാഷയും. എങ്കിലും കവിയുടെ ഈ കലാശില്പം നിമിത്തം രാമകൃഷ്ണന്മാരെ മാനവമായ മാനദണ്ഡംകൊണ്ടു് അളക്കുവാൻ പ്രയാസമാണു്.

ഇതിനു വിപരീതമായി, കവിയുടെ പൂർണ്ണമായ കൗശലത്തിനുപോലും, ബുദ്ധജീവിതത്തിന്റെ ഐതിഹാസികതയോ മാനുഷികതയോ മറയ്ക്കുവാൻ കഴിഞ്ഞിട്ടില്ല; അതുകൊണ്ടു ലോകത്തിലെ ചരിത്രപുരുഷന്മാരിൽ അത്യുന്നതമായ ഒരു സ്ഥാനമാണ് അദ്ദേഹത്തിനു സിദ്ധിച്ചിട്ടുള്ളതു്. എന്നാൽ, കലിയുഗത്തിൽ ബുദ്ധൻ ഒന്നേ ഉണ്ടായിട്ടുള്ളൂ; ഗാന്ധിയും ഒന്നുമാത്രം. തന്റെ ജീവിതകാലത്തിൽ തഥാഗതൻ ജ്വലിപ്പിച്ച ദീപം, അദ്ദേഹത്തിന്റെ നിർവ്വാണത്തിനുശേഷം അതിന്റെ ഉജ്ജ്വലമായ തേജസ്സുകൊണ്ടു് ഏഷ്യ മുഴുവൻ പ്രകാശിപ്പിച്ചു. ഗാന്ധിജി സ്വജീവിതദശയിൽ അതിലും ദീപ്തിമത്തായ അഗ്നിശിഖയാണ് ഉദ്ദീപിപ്പിച്ചിട്ടുള്ളതു്. അവസരമാകുമ്പോൾ അതു ലോകമാസകലം പ്രകാശിക്കയും ചെയ്തേക്കാം.

ജീവിച്ചിരിക്കുമ്പോൾത്തന്നെ ഗാന്ധിജിയെപ്പോലെ അത്ര ഖ്യാതിയും അത്ര ലോകപ്രീതിയും ഏതെങ്കിലും ഒരു ഐതിഹാസികപുരുഷൻ സമ്പാദിച്ചിട്ടുണ്ടോ എന്നു സംശയമത്രേ. ഇങ്ങനെയുള്ള ഒരു വ്യക്തിയെസ്സംബന്ധിച്ചു് ഒരുവനു് എത്രത്തോളം എഴുതുവാൻ സാധിക്കും. ഈ എഴുപത്തൊന്നുകൊല്ലത്തെ ക്രമബദ്ധമായ ജീവിതം സഫലമായി രേഖപ്പെടുത്തുവാൻ പക്ഷേ, കഴിഞ്ഞേക്കാമെന്നേയുള്ളൂ. ഗാന്ധിജിയെക്കുറിച്ചു പൂർണ്ണമായ അറിവു് ആർക്കാണുള്ളതു്.

> 'സമ്യഗ് ജാനാതി വൈ കൃഷ്ണഃ
> കിംചിൽ പാർത്ഥോ ധനുർദ്ധരഃ'

ഇങ്ങനെ ഗീതയെക്കുറിച്ചു് പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെ ഗാന്ധിജിയെപ്പററിയും 'അദ്ദേഹത്തിനുമാത്രമേ നല്ലപോലെ അറിയാവൂ; കുറച്ചൊക്കെ മഹാദേവദേശായിക്കും', എന്നു പ്രസ്താവിക്കാവുന്നതാണു്.

## രണ്ടു്

ഞാൻ ഇദംപ്രഥമമായി ഗാന്ധിജിയെ കണ്ടതു് 1914-ന്റെ അവസാനത്തിലോ '15-ന്റെ ആരംഭത്തിലോ ആണു്.

ശൈത്യകാലമായിരുന്നു അന്നു്. ലണ്ടനിൽനിന്നു സ്വദേശത്തേക്കു മടങ്ങിയെത്തിയിരുന്ന അദ്ദേഹം കല്ക്കത്തയ്ക്കു വരുവാൻ ഒരുങ്ങുകയായിരുന്നു. ആ കമ്മവീരന്റെ ആഗമനവൃത്താന്തം രാഷ്ട്രീയപ്രവത്തകന്മാക്കു് ഒരു പുതിയ ഉത്സാഹം ഉണ്ടാക്കി. ഇന്നത്തേതിൽനിന്നു വ്യത്യസ്തമായിരുന്നു അന്നത്തെ രാഷ്ട്രീയ ജീവിതം. പത്രങ്ങളിൽ ലേഖനം എഴുതുക, സമാജങ്ങളിൽ പ്രസംഗിക്കുക, നേതാക്കന്മാരെ സൽക്കാരപൂർവ്വം സ്വീകരിക്കുക, സ്വയം സൽക്കാരസ്വീകരണങ്ങൾക്കുവേണ്ട സന്നാഹങ്ങൾ ചെയ്യുക, ഇത്രത്തോളം മാത്രമായിരുന്നു അതിന്റെ പരിധി.

അക്കാലത്തു ഞാൻ യൗവനത്തിലേക്കു കാലെടുത്തുവെച്ചിട്ടേ ഉണ്ടായിരുന്നുള്ളു. ഇരുപതുവയസ്സു കഴിഞ്ഞിരുന്നു. സർവ്വത്ര എന്റെ പേർ എഴുതിക്കാണണമെന്ന മോഹത്താൽ ഓരോ സംരംഭങ്ങളിൽ ഞാൻ ഏർപ്പെട്ടുവന്നു. ഉത്സവകാലങ്ങളിൽ സേവാഭടരായിട്ടു് തിരക്കിൽപ്പെട്ട ജനങ്ങളെ രക്ഷിക്കുക, വെള്ളപ്പൊക്കമോ ക്ഷാമമോകൊണ്ടു പീഡിതരായ ആളുകളെ സഹായിക്കുവാൻ സേവാകേന്ദ്രങ്ങൾ തുറക്കുക, സംഭാവന വാങ്ങുക, കൊട്ടുക്കുക, നേതാക്കന്മാരെ സ്വാഗതമരുളി സ്വീകരിക്കുക, അവരുടെ പ്രസംഗങ്ങൾ കേൾക്കുവാൻ സന്നിഹിതരാവുക ഇതൊക്കെയായിരുന്നു അന്നു രാഷ്ട്രീയജീവിതത്തിൽ ഉത്സാഹം പ്രദർശിപ്പിച്ചിരുന്ന ചെറുപ്പക്കാരുടെ കർത്തവ്യം. ഇതിലധികം അവക്കു പരിശീലനമോ ഉപദേശമോ ലഭിച്ചിരുന്നില്ല. എന്റെ സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ലായിരുന്നു.

ഈ പരിധിക്കു പുറത്തായിരുന്നു നേതാക്കന്മാർ. അവക്കു് ഒരു നിയമമോ, നിയന്ത്രണമോ, വ്യവസ്ഥയോ ഉണ്ടായിരുന്നില്ല. ഉത്സാഹജനകമായ പ്രസംഗം നടത്തുക, സംഭാവനകൾ പിരിക്കുക ഇതായിരുന്നു അവരുടെ കൃത്യം. സ്വാഗതം അവരുടെ ഒരു അ[illegible]കാശമായിരുന്നു. അവർ കമ്മവിമുഖന്മാരോ കർത്തവ്യാനഭിജ്ഞന്മാരോ ആയിരുന്നു എന്നല്ല വിവക്ഷ. ഇതല്ലാതെ അവക്കു മറെറാരു കാര്യപരിപാടിയോ, സങ്കല്പമോ ഉണ്ടായിരുന്നില്ലെന്നേയുള്ളു. ജനത അവരിൽനിന്നു് അതിലധികം പ്രതീക്ഷിക്കയും ചെയ്തിരുന്നില്ല. നേതാക്കന്മാർ

അധികം ഇല്ലായിരുന്നു. തന്മൂലം നല്ല വിലയുണ്ടായിരുന്നു അവക്ക്. അനുയായികൾ ഭക്തിഭാവത്തോടുകൂടി ചെയ്യുന്ന ആരാധന ഒരു സങ്കോചവും കൂടാതെയാണ് അവർ സ്വീകരിച്ചിരുന്നത്.

അക്കാലത്തെ നേതാക്കന്മാരുടെ ദോഷഭാഗങ്ങളെ പരാമർശിച്ചുകൊണ്ട് അക്ബർ സാഹിബ് ഇങ്ങനെ എഴുതിയിരിക്കുന്നു:

'ജനത ദുഃഖത്തിൽക്കിടന്നുഴലുന്നു;
നേതാക്കന്മാർ സൈ്വരമായി പുകവലിച്ചും
ആനാസം ഭക്ഷിച്ചും കഴിഞ്ഞുകൂടുന്നു.
വേണം, അവക്കു വിശ്രമം വേണം,
അത്രവലരെ ക്ലേശമുണ്ടവക്ക്!'

ആ കവി കുതിരയേയും കഴുതയേയും ഒരേ ചാട്ടകൊണ്ടുതന്നേ അടിക്കുകയാണു ചെയ്തതു്. എന്നാൽ ഇതു മുഴവൻ അത്യുക്തിയായിരുന്നു എന്നു പറയുവാൻ വയ്യ. ഏതാനും നേതാക്കന്മാരെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിൻെറ ഈ അവഹേളനം അന്യായമാണ്. എന്നാൽ മിക്കവരും ഇതു് അർഹിക്കുന്നവർതന്നെയായിരുന്നു.

ഗാന്ധിവാദത്തിൻെറ ആവിർഭാവത്തിനുശേഷം അളവുകോലൊന്നു മാറിയിട്ടുണ്ട്, നേതാക്കന്മാരെ ജനങ്ങൾ ദൂരദർശിനിയിലും സൂക്ഷ്മദർശിനിയിലുംകൂടി നോക്കാൻ തുടങ്ങി. ഒരുഭാഗത്തു് ജീവിതസ്വഭാവത്തെക്കുറിച്ചന്വേഷണം വദ്ധിച്ചു; മറുവശത്തു് അതോടൊപ്പംതന്നെ നീചതയും ചതിയും കൂടിക്കൂടിവന്നു. സ്വാത്ഥം അധികമായി. എന്നാൽ ത്യാഗവും അഭിവൃദ്ധി പ്രാപിക്കാതിരുന്നില്ല. ശാന്തമായ ജലാശയത്തെ ഗാന്ധിവാദംകൊണ്ടു മഥനം ചെയ്യുകയും അതു കലങ്ങുകയും ചെയ്തപ്പോൾ അതിൽനിന്നു് അമൃതവും വിഷവും ഉത്ഭവിച്ചു. അതിൽനിന്നു ദേവാസുരയുദ്ധം പുറപ്പെട്ടു. എത്ര പ്രാവശ്യം ഗാന്ധിജി ആ വിഷത്തിൻെറ കട്ടുംതുള്ളികൾ കുടിക്കുകയും ശിവനെപ്പോലെ നീലകണ്ഠനാകുകയും ചെയ്തിട്ടുണ്ടെന്നു് അറിഞ്ഞുകൂടാ. യുദ്ധമാകട്ടെ ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. അവസാനത്തിൽ, ദേവന്മാർ ജയിക്കണം, ജയിച്ചേ കഴിയൂ, എന്നാണു് ജനങ്ങൾ പ്രതീക്ഷിക്കുന്നതു്, വിശ്വസിക്കുന്നതു്.

ഞാൻ പ്രസ്താവിച്ച ആ കാലഘട്ടത്തിൽ ഇതൊന്നും ഉണ്ടായിരുന്നില്ല. ജലാശയം ഒച്ചയും അനക്കവും ഇല്ലാതെയാണ് കിടന്നിരുന്നതു്; പ്രഭാതത്തിന്റെ അരുണിമ ശാന്തമായ ആകാശത്തിൽ പ്രത്യക്ഷമായിരുന്നു; സൂര്യോദയം ആയിക്കഴിഞ്ഞിരുന്നില്ല. ഒരു പുനരുജ്ജീവനത്തിനുവേണ്ട ഒരുക്കം തുടങ്ങിയിരുന്നു. എന്നാൽ പുതിയ ജന്മത്തിനുമുമ്പുള്ള മരണത്തിന്റെ നിശ്ശബ്ദതയോ പ്രസവവേദനയ്ക്കുശേഷമുള്ള നിദ്രയുടെ പ്രശാന്തതയോ ആയിരുന്നു അതു്. നേതാക്കന്മാർക്കു കപടാചരണത്തെക്കുറിച്ച് വ്യാകുലത തോന്നിയിരുന്നില്ല; അനുയായികൾ പ്രസ്തുത ദോഷത്തെ ദോഷഭാവനയോടുകൂടി നോക്കിയിരുന്നുമില്ല.

ഗാന്ധിജി ആഫ്രിക്കയിൽനിന്നു ലണ്ടനിലേക്കു പോയി. അവിടെനിന്നു സ്വദേശത്തേക്കു മടങ്ങിയെത്തി, ഹിന്ദുസ്ഥാനം മുഴുവൻ ചുററിനടന്നതു് ഈ കാലഘട്ടത്തിലാണ്. അദ്ദേഹത്തിന്റെ കാര്യപരിപാടി അനുസരിച്ച് കൽക്കത്തയിലും ആഗമനത്തിനുവേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നു.

ഗാന്ധിജിയെ ആദ്യമായി കണ്ടപ്പോൾ എനിക്ക് എന്തെന്നില്ലാത്ത കൗതുഹലമാണു ജനിച്ചതു്. ഒരു നിരാഡംബരമായ വെളുത്ത കോട്ട്, ധോത്തി, കത്തിയവാറിലെ ആളുകൾ ധരിക്കുന്ന രീതിയിലുള്ള തലപ്പാവു്, ഇതായിരുന്നു അദ്ദേഹത്തിന്റെ വേഷഭൂഷ. കാലിൽ ചെരിപ്പുപോലും ഉണ്ടായിരുന്നില്ല. ഞങ്ങൾ വലിയ സന്നാഹത്തോടുകൂടി അദ്ദേഹത്തെ സ്വാഗതംചെയ്തു. അദ്ദേഹം കയറിയിരുന്ന വാഹനം ഞങ്ങൾതന്നെ വലിച്ചുകൊണ്ടാണ് ഘോഷയാത്ര പുറപ്പെട്ടതു്. എന്നാൽ സ്വാഗതസ്വീകാരത്തിലും ഗാന്ധിജിയുടെ സമ്പ്രദായം അസാധാരണമായിരുന്നു. ഞാൻ അദ്ദേഹത്തിന്റെ വണ്ടിയുടെ പിന്നിൽ കുതിരക്കാരനു നില്ക്കാനുള്ള സ്ഥലത്തുനിന്നുകൊണ്ടു് "കർമ്മവീരനായ ഗാന്ധിജി ജയിക്കട്ടെ" എന്ന് ഉറക്കെ വിളിച്ചുപറഞ്ഞു. ഗാന്ധിജിയുടെ അടുത്തു് ഇരുന്നിരുന്ന കൂട്ടുകാരൻ എന്നോടു പറഞ്ഞു: "ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ നിബോധത! ഇങ്ങനെ വിളിച്ചുപറയൂ. ഗാന്ധിജി ഇതുകൊണ്ടു് സന്തോഷിക്കും." ഞാനും എന്റെ രാഗം മാററി.

എന്നാൽ ഗാന്ധിജിക്ക് ഇതിലൊന്നും യാതൊരു രസവും ഉണ്ടായിരുന്നില്ലെന്നാണ് എനിക്കു തോന്നിയതു്. അദ്ദേഹത്തിൻെറ പ്രസംഗത്തിലും ഏതാണ്ടൊരു നീരസം സ്ഫുരിച്ചിരുന്നു. ഉത്സാഹമോ, എന്തെങ്കിലും അസാധാരണതയോ ഉപദേശിക്കുന്നതിനുള്ള 'വ്യാസവൃത്തി'യോ ദൃശ്യമായിരുന്നില്ല. ഒരേ സ്വരത്തിൽ ഒരേ രീതിയിലായിരുന്നു പ്രസംഗം. എങ്കിലും ശ്രോതാക്കളുടെ ശ്രവണപുടത്തിൽനിന്നു മാഞ്ഞുപോകാത്ത ഒരു പ്രഭാവം അതിന്റെ അടിയിൽ ഉണ്ടായിരുന്നു.

കൽക്കത്തയിൽ അദ്ദേഹം അഞ്ചു പ്രസംഗമാണു ചെയ്തതെന്നു തോന്നുന്നു. ഹിന്ദിഭാഷയിൽത്തന്നെയായിരുന്നു അവ എല്ലാം. ആ പ്രസംഗങ്ങളിലൊക്കെ അദ്ദേഹം ഗോഖലയെക്കുറിച്ചു ഹാർദ്ദമായി പ്രശംസിക്കയുണ്ടായി. അദ്ദേഹത്തെ രാജനൈതികഗുരുവായിട്ടാണ് ഗാന്ധിജി സങ്കല്പിച്ചുവരുന്നതു്. "ഞാൻ ഒരുകൊല്ലം നാട്ടുമുഴവൻ ചുററിനടന്നു കാണണമെന്നും എല്ലാം നേരിട്ടറിയണമെന്നും ഗോഖലെ ആജ്ഞാപിച്ചിരിക്കയാണ്. അതുകൊണ്ടു് എനിക്കു വേണ്ടപോലെ അനുഭവം വരുന്നതുവരെ ഞാൻ ഒരു വിഷയത്തിലും ദൃഢമായ അഭിപ്രായം രൂപവൽക്കരിക്കാൻ ആഗ്രഹിക്കുന്നില്ല," എന്നാണ് ഗാന്ധിജി പ്രസ്താവിച്ചിരുന്നതു്. യുവാക്കന്മാർക്കു് ഗോഖലയുടെ സമ്പ്രദായം ഇഷ്ടമായിരുന്നില്ല; ആ മഹാശയൻ ഉൽബോധനത്തിനാണ് പ്രവത്തിച്ചിരുന്നതു്, ഉത്സാഹലഹരി പിടിപ്പിക്കുവാനല്ല. അതു് അന്നത്തെ ചെറുപ്പക്കാരുടെ ഉപദേശത്തിനും ആചരണത്തിനും അനുരൂപമായിരുന്നില്ലെന്നുതന്നെ പറയാം. ലോകമാന്യൻ ജനങ്ങളുടെ ആരാധനാപാത്രവും ഗോഖലെ പരിഹാസലക്ഷ്യവും ആയിരുന്നു. അതുകൊണ്ടു യുവാക്കളായ ഞങ്ങൾക്കു ഗോഖലെയാണ് തൻെറ രാഷ്ട്രീയഗുരു എന്നു് ആവത്തിച്ചാവത്തിച്ചു പറഞ്ഞതു് അഹിതമായിത്തോന്നി.

എന്നാൽ ഗാന്ധിജിയുടെ ഇരുപ്പിലും നടപ്പിലും കേവലം സാധാരണമായ രീതിയിലുള്ള ഭക്ഷണത്തിലും, ജീവിതസമ്പ്രദായത്തിലും, വിനയത്തിലും, മിതഭാഷിത്വത്തിലും ജനങ്ങളെ ആകർഷിക്കുന്ന എന്തോ ഒന്നുണ്ടായിരുന്നു. നൂതന

നേതാവിനെ പൂർണ്ണമായി മനസ്സിലാക്കാൻ ഞങ്ങൾക്ക കഴിഞ്ഞില്ല.

'ഏതെങ്കിലും രാഷ്ട്രീയമായ വിഷയത്തെക്കുറിച്ച് താങ്കളുമായി കത്തിടപാട്ട ചെയ്തുകൊണ്ടിരിക്കുവാൻ എന്നെ അനുവദിക്കുമോ?' എന്നു ഞാൻ ചോദിച്ചു. 'തീർച്ചയായും', എന്നായിരുന്നു അദ്ദേഹത്തിൻെറ സമാധാനം. ഇങ്ങനെയുള്ള ഏതെങ്കിലും ഒരു ചോദ്യത്തിനു് ഒരു നേതാവു് ഇത്ര വേഗത്തിൽ ഉത്തരം തരുമെന്നു് എനിക്കു വിശ്വാസമുണ്ടായിരുന്നില്ല—അതും എന്നെപ്പോലെയുള്ള ഒരു അപരിചിതനായ സാധാരണ യുവാവിനു്. എന്നാൽ കുറച്ചു ദിവസത്തിനുള്ളിൽ തന്നെ ഞാൻ അതു പരീക്ഷിച്ചു. പകരുപടിയായിട്ടു് ഉടനെ ഒരു പോസ്റ്റ്ക്കാർഡു് വന്നു. ധനത്തിൻേറയും വാക്കിൻേറയും മിതവ്യയത്തിനു് ഒരു നിദർശനംതന്നെയായിരുന്നു അതു്.

എത്ര യുവാക്കന്മാരിലാണു് ഗാന്ധിജി ഈദൃശമായ സ്വാധീമുദ്ര പതിപ്പിച്ചിട്ടുള്ളതു്, എത്രപേരെയാണു് ഇങ്ങനെ കെട്ടുപാടിൽപ്പെടുത്തിയിട്ടുള്ളതു്, എത്രപേർക്കാണു കൗതുകകാരിയായിത്തീർന്നിട്ടുള്ളതു്, എന്നു് ആർക്കറിയാം. എന്നാൽ 1915-ലെപ്പോലെതന്നെ ആ മഹാപുരുഷൻെറ സ്വഭാവം ഇന്നും ജനങ്ങൾക്കു് ഒരു 'പ്രഹേളിക'യായിട്ടാണിരിക്കുന്നതു്.

## മൂന്നു്

1932-ലെ സത്യാഗ്രഹം സമാപിച്ചതിനുശേഷം ഞാൻ ഒരിക്കൽ—പക്ഷേ, 1934-ൽ ആയിരിക്കണം—വെല്ലിങ്ങ്ടൺ പ്രഭുവിനോട്ട നിർബ്ബന്ധപൂർവ്വം പറഞ്ഞു: "താങ്കൾ ഇങ്ങനെ ഗാന്ധിജിയിൽനിന്നും അകന്നുപോകരുതു്; അദ്ദേഹത്തെ കാണുക, അദ്ദേഹത്തെ മനസ്സിലാക്കുവാൻ ശ്രമിക്കുക; ഇതിൽനിന്നു് ഭാരതത്തിനും ഇംഗ്ലണ്ടിനും 'മംഗളമുണ്ടാവും'." എന്നാൽ എൻെറ ഈ ഉപദേശം വൈസ്രോയിയുടെ അടുക്കൽ വനരോദനമായിട്ടാണു് തീന്നതു്. ഗാന്ധിജി എങ്ങനെയെങ്കിലും തന്നെ വലയിൽപ്പെടുത്തും എന്നു് അദ്ദേഹത്തിനു ഭയമായിരുന്നു. ഗാന്ധിജിയെ വിശ്വസിക്കുവാൻ വയ്യ എന്നായി

രുന്ന പ്രഭുവിൻെറ വിചാരം. ഗാന്ധിജിയുമായി സഹകരിക്കുന്നതിന് ഭാരതമന്ത്രിയും വൈസ്രോയിയെ നിർബ്ബന്ധിച്ചിരുന്നെങ്കിലും, അതും നിഷ്ഫലമാവുകയാണു ചെയ്തതു്. എർവിൻപ്രഭു പോയതോടുകൂടി അസ്തമിച്ച സഹകരണചൈതന്യം ലിൻലിത്ത്ഗോ വരുന്നതുവരെ ആവിഷ്കരിക്കുവാൻ കഴിഞ്ഞില്ല.

നിർഭയം വിശ്വസിക്കാമെന്നു ഞാൻ ഗ്രഹിച്ചിരുന്ന ഗാന്ധിജിയിൽ വൈസ്രോയി വെല്ലിങ്ങ്ടനു് വിശ്വാസം ഉണ്ടായിരുന്നില്ല. പ്രഭു പറഞ്ഞു: "അദ്ദേഹത്തിനു് അത്ര സാമർത്ഥ്യമുണ്ടു്, അത്ര സംഭാഷണമാധുര്യമുണ്ടു്; ഞാൻ പൂർണ്ണമായി അദ്ദേഹത്തിൻെറ വാക്പാശത്തിൽ കുടുങ്ങുന്നതുവരെ ആ വലയിൽപ്പെട്ടിരിക്കുന്നു എന്നു് എനിക്കു ഗ്രഹിക്കാൻ സാധിക്കാതിരിക്കത്തക്കവണ്ണം ദ്വയാർത്ഥത്തോടുകൂടിയതാണു് അദ്ദേഹത്തിൻെറ വാക്കു്. അതിനാൽ എനിക്കുള്ള നിർഭയമായ മാർഗ്ഗം അദ്ദേഹത്തെ സന്ദർശിക്കാതിരിക്കുകയാണു്, അദ്ദേഹത്തിൽനിന്നു് അകന്നുനില്ക്കുകയാണു്." ഗാന്ധിജിയെക്കുറിച്ചു് ആക്കെങ്കിലും ഇങ്ങനെ വിചാരിക്കുവാൻ കഴിയുമോ എന്നായിരുന്നു എൻെറ അത്ഭുതം. എന്നാൽ ഈ പംക്തിയിൽ വൈസ്രോയി മാത്രമല്ല, വേറെ പലരും ഇങ്ങനെ ശങ്കിക്കുന്നവരായിട്ടുണ്ടെന്നു പിന്നീടു് എനിക്കു മനസ്സിലായി.

അമേരിക്കയിലെ ഒരു പ്രശസ്ത ഗ്രന്ഥകാരനായ ശ്രീ ഗുന്ഥർ ഗാന്ധിജിയെക്കുറിച്ചു് എഴുതിയിരിക്കുന്നു:

"മഹാത്മാഗാന്ധിയിൽ യേശുക്രിസ്തുവിൻേറയും ചാണക്യൻേറയും ബാപ്പുവിൻേറയും അത്ഭുതാവഹമായ സമ്മിശ്രണമാണു് ഉള്ളതു്. ബുദ്ധനുശേഷം ഇദ്ദേഹമാണു് എല്ലാവരേക്കാളും മഹാനായ വ്യക്തി. ഇദ്ദേഹത്തെക്കാൾ വൈഷമ്യം പിടിച്ച ഒരു പുരുഷനെക്കുറിച്ചു് സങ്കല്പിക്കുവാൻതന്നെ വയ്യ. ഒരു തരത്തിലും പിടിയിൽപ്പെടാത്ത ഒരു വ്യക്തിയാണു് ഗാന്ധി; ഇതു് ഞാൻ ഒട്ടും അനാദരഭാവത്തോടുകൂടി പറയുന്നതല്ല. ഒരേസമയത്തു് ഒരു മഹാത്മാവും അവതാരപുരുഷനും രാജനീതിജ്ഞനും പ്രതാപിയായ അവസരവാദിയും ആയിത്തീരുക, മാനുഷനിയമത്തിനു് അപവാദമോ അവഹേളനമോ ആണു്. ഇദ്ദേഹത്തിന്റെ ജീവിതത്തിൽ കാണുന്ന അസാം-

ഗത്യത്തെക്കുറിച്ചൊന്നു് ആലോചിക്കുക. ഒരുവശത്തു് അഹിംസയിലും അസഹയോഗത്തിലും ഉള്ള ദൃഢവിശ്വാസം; മറ്റൊരുഭാഗത്തു് ഇംഗ്ലീഷുകാക്കു് യുദ്ധത്തിൽ സഹായദാനം. ഇദ്ദേഹം നൈതികമായ ദൃഷ്ടിയോടുകൂടി ജയിലിൽ ഉപവസിച്ചു; എന്നാൽ ഗാന്ധി ആഗ്രഹിച്ചിരുന്നില്ലെങ്കിലും അതു് കാരാഗൃഹമോചനത്തിനുള്ള ഒരു ഉപായമായും പരിണമിച്ചു. നിസ്സാരങ്ങളായ സംഗതികളിൽ അങ്ങുമിങ്ങും അല്പം മാറിപ്പോയേക്കാമെങ്കിലും, ഒരിക്കലും ഗാന്ധി തൻെറ സിദ്ധാന്തത്തിൽനിന്നു് വ്യതിചലിക്കുന്നില്ല എന്നു് അറിയുന്നതുവരെ നിങ്ങൾക്കു് ആ അസാംഗത്യങ്ങൾ അയുക്താങ്ങളായി തോന്നും. ആംഗലഭരണത്തോടു് നിസ്സഹകരിക്കുന്നുണ്ടെങ്കിലും ഇംഗ്ലണ്ടിനു് ഗാന്ധിയെ അതിശയിക്കുന്ന ഒരു മിത്രമില്ല, ആധുനികവിജ്ഞാനത്തോടു വൈമുഖ്യമാണു്; എന്നാൽ ഉഷ്ണമാപിനി ഉപയോഗിക്കുന്നുണ്ടു്, കണ്ണടവെയ്ക്കുന്നുണ്ടു്. ഹിന്ദു-മുസ്ലിംഐക്യം ആഗ്രഹിക്കുന്നു. എന്നാൽ പുത്രൻ ഏതാനും ദിവസത്തിനിടയ്ക്കു മതപരിവത്തനംചെയ്തു മുസൽമാനായതു് ഇദ്ദേഹത്തിനു് ഒരു ക്ഷതമായിട്ടാണു തീന്നതു്. കോൺഗ്രസ്സിൻെറ ജീവനാണു്, അവലംബമായ സ്തംഭമാണു്, കണ്ണാണു്, പാദമാണു്—എങ്കിലും നാലണ കൊടുക്കുന്ന ഒരു അംഗംപോലും അല്ല. എല്ലാ സംഗതിയും ഇദ്ദേഹം ധാമ്മികമായ ദൃഷ്ടിയോടുകൂടിയാണു നിരീക്ഷിക്കുന്നതു്; പക്ഷേ, ഇദ്ദേഹത്തിന്റെ ധമ്മം എന്താണെന്നു നിവ്വചിക്കുവാൻ എളുപ്പമല്ല. ഇതിലധികം കുഴപ്പംപിടിച്ച ഒരു സംഗതി ഉണ്ടാകുമോ? എന്നാലും ഇതാണു് സത്യം, ഗാന്ധി ഒരു മഹാപുരുഷനാകുന്നു. അദ്ദേഹത്തിന്റെ ജീവിതം കേവലമായ ശൗയ്യത്തിന്റെ പ്രതിച്ഛായയാണു്.''

ഗാന്ധിജി പരസ്പരവിരുദ്ധങ്ങളായ ഗുണങ്ങളുടെ ഒരു സവിശേഷസങ്കലനമാണു്. സംശയമില്ല. അദ്ദേഹം വജ്രത്തേക്കാൾ കഠിനനും കുസുമത്തേക്കാൾ മൃദുലനും ആണു്. (വജ്രാദപി കഠോരാണി മൃദൂനി കുസുമാദപി). അത്യന്തം സരളൻ, എന്നാലും അത്യന്തം സുദൃഢൻ; തികഞ്ഞ പിശുക്കൻ, പക്ഷേ, വലിയ ഉദാരൻ. അദ്ദേഹത്തിൻെറ വിശ്വാസത്തിനു് ഒരു അതിരും ഇല്ല; എന്നാൽ ഞാൻ അസംഗതമായ വിധത്തിൽ സംശയിക്കുന്ന ഒരാളായും അദ്ദേഹത്തെ കണ്ടിട്ടുണ്ടു്.

ഗാന്ധിജി സുന്ദരനല്ല; അദ്ദേഹത്തിൻെറ ശരീരത്തിൽനിന്നും നേത്രത്തിൽനിന്നും ഓരോ അവയവങ്ങളിൽനിന്നും ദൈവികമായ സൗന്ദര്യത്തിൻേറയും തേജസ്സിൻേറയും ശോഭാവിശേഷം പ്രവഹിക്കുന്നുണ്ടുതാനും. അദ്ദേഹത്തിൻെറ സ്മിതം എത്രപേരെയാണ് മോഹിപ്പിച്ചിട്ടുള്ളത് എന്നു് എനിക്ക് അറിഞ്ഞുകൂട. സംഭാഷണരീതി അനാകർഷകമാണ്; എന്നാൽ അതിൽ മോഹനമായ എന്തോ ഒന്നു് ഉണ്ടു്. അതു് ആസ്വദിച്ചിട്ടു് അനേകായിരംപേർ ആഹ്ലാദപ്രമത്തരായിത്തീർന്നിട്ടുണ്ടു്.

ഗാന്ധിജിയെ വാഗ്രൂപമായി ചിത്രണംചെയ്യുക ദുസ്സാധംതന്നെ. ആ നേതാവിനെ മഹാത്മാവാക്കിത്തീർത്തതു് ഏതൊരു സംഗതിയാണെന്നു് ആരെങ്കിലും ചോദിക്കുകയാണെങ്കിൽ, അതിൻെറ വിസ്തൃതമായ ഒരു വിവരണംകൊണ്ടും സാഫല്യമുണ്ടാകുമെന്നു തോന്നുന്നില്ല. പൂർണ്ണമായി വിശ്ലേഷിപ്പിക്കുവാൻ ദുഷ്കരമായ വിധത്തിൽ പരസ്പരവിരുദ്ധവും സമഞ്ജസവും ആയ ഒരു ഗുണസമ്മിശ്രത്തിൻെറ ഫലമായ വിഗ്രഹമാണ് അദ്ദേഹം. ഈ എല്ലാ സംഗതികളുടേയും സമഗ്രശക്തിയാണു ഗാന്ധിജിയെ മഹാനാക്കിത്തീർത്തതു് എന്നു പറഞ്ഞാൽ മതിയാകും. ഗാന്ധിജിയുടെ വ്യക്തിവൈശിഷ്ട്യം അദ്ദേഹത്തെ സംബന്ധിക്കുന്ന സാഹിത്യത്തിൻെറ പാരായണംകൊണ്ടു ഗ്രഹിക്കുവാൻ കഴികയില്ല. പാർശ്വവർത്തിയായാൽപ്പോലും വഴിപോലെ അറിയുവാൻ പ്രയാസമാകുന്നു.

ഗാന്ധിജിയുടെ ജീവിതം ഒരു വലിയ ദൈവികഘോഷയാത്രയാണ്. അതു് അദ്ദേഹത്തിനു് ബോധമുണ്ടായതോടുകൂടി മുന്നോട്ടുനീങ്ങിത്തുടങ്ങി. അതു് ഇപ്പോഴും അതിവേഗത്തിൽ തുടർന്നുകൊണ്ടിരിക്കുകയാണ്; മരണംവരെ അനുസ്യൂതമായി തുടരുകയുംചെയ്യും. ഈ ഘോഷയാത്രയിൽ എത്ര രംഗമുണ്ടു്, എത്ര അംഗമുണ്ടു് എന്നു് അറിഞ്ഞുകൂട. എന്നാൽ ഈ എല്ലാ രംഗങ്ങൾക്കും അംഗങ്ങൾക്കും ഒരേ ലക്ഷ്യമാണ്. ആ ഘോഷയാത്ര ഒരേദിക്കിലേക്കുതന്നെ ഏകാഗ്രതയോടുകൂടി നീങ്ങിക്കൊണ്ടിരിക്കുന്നു. സ്വന്തം ലക്ഷ്യത്തെക്കുറിച്ചു് ഓരോ നിമിഷത്തിലും അതിനു് ബോധമുണ്ടു്. ഓരോ നിമിഷവും തീവ്രമായ പ്രയത്നം തുടർന്നുകൊണ്ടിരിക്കുന്നു. ഓരോ നിമിഷവും അതു് ലക്ഷ്യത്തോടു് അടുത്തുകൊണ്ടിരിക്കുകയുംചെയ്യുന്നു.

ചിലർ ഗാന്ധിജിയെ കേവലം ബാപ്പുവായി ദർശിക്കുന്നു; മററു ചിലർ മഹാത്മാവായിട്ടാണു കാണുന്നതു്; വേറെ ചിലർ രാഷ്ട്രീയനേതാവിൻെറ രൂപത്തിലും മററു ചിലർ രാജദ്രോഹിയുടെ നിലയിലും അദ്ദേഹത്തെ നിരീക്ഷിക്കുന്നു.

ഗാന്ധിജി സത്യവ്രതം പരിശീലിച്ചിട്ടുണ്ടു്, അഹിംസ ആചരിച്ചിട്ടുണ്ടു്, ബ്രഹ്മചര്യം സംരക്ഷിച്ചിട്ടുണ്ടു്. അദ്ദേഹം ഭഗവൽഭക്തനാണു്, ഹരിജനങ്ങളുടെ ഹിതസാധകനാണു്, ദരിദ്രനാരായണന്മാരുടെ പൂജകനാണു്. ഖാദിപ്രക്ഷോഭണം അദ്ദേഹത്തിൻേതാണു്. ഹിന്ദു-മുസ്ലീം ഐക്യത്തിനു് അവണ്ണ്യനീയവും അശ്രാന്തവുമായ പ്രയത്നമാണു് ഗാന്ധിജി ചെയ്തിട്ടുള്ളതു്. പ്രാകൃതികചികിത്സാപ്രയോഗങ്ങൾ നടത്തിയിട്ടുണ്ടു്; ഗോവംശോദ്ധാരണത്തിനുവേണ്ട വ്യവസ്ഥകൾ ഏർപ്പെടുത്തിയിട്ടുണ്ടു്; സ്വാസ്ഥ്യത്തേയും ആദ്ധ്യാത്മികതയേയും പുരസ്കരിച്ചുകൊണ്ടു് ആഹാരവിഷയകങ്ങളായ അനേകം അന്വേഷണങ്ങൾ ചെയ്തിരിക്കുന്നു. ഗാന്ധിജിയുടെ ജീവിതം രൂപവല്ക്കരിച്ചിട്ടുള്ളതു് ഇതെല്ലാം ആണു്. ഇതിൻെറ എല്ലാം ഏകീകരണമാണു് ഗാന്ധിജി.

"എൻെറ ജീവിതം എന്താണു്—സത്യത്തിൻെറ ഒരു പ്രയോഗശാലയാകുന്നു. എൻ്റെ ജീവിതത്തിലെല്ലാം ഒരേ ഒരു പ്രയത്നലക്ഷ്യം മാത്രമേയുള്ളു—അതു് മോക്ഷപ്രാപ്തിയാണു്. ഈശ്വരസാക്ഷാല്ക്കാരമാണു്. ഞാൻ ഉറങ്ങുമ്പോഴും ഉണരുമ്പോഴും നില്ക്കുമ്പോഴും ഇരിക്കുമ്പോഴും ഭക്ഷിക്കുമ്പോഴും കുടിക്കുമ്പോഴും കിടക്കുമ്പോഴും എൻെറ മുമ്പിൽ ഏകലക്ഷ്യമേ ഉള്ളു. അതിനെ അവലംബിച്ചുകൊണ്ടാണു് ഞാൻ ജീവിക്കുന്നതു്. എൻെറ പ്രസംഗങ്ങളും ലേഖനങ്ങളും സകല രാഷ്ട്രീയ പ്രക്ഷോഭണങ്ങളും എല്ലായ്പോഴും ഈ സങ്കല്പത്തെ ലക്ഷ്യമാക്കിക്കൊണ്ടാണു്. എനിക്കു് തെററുപററാറില്ല എന്നു് ഞാൻ അവകാശപ്പെടുന്നില്ല. ഞാൻ ചെയ്തതൊക്കെ നിർദ്ദോഷമാണെന്നു് എനിക്കു് അഭിപ്രായമില്ല. ചെയ്യുന്ന സമയത്തു് ശരിയാണെന്നു് തോന്നിയതു മാത്രമേ ഞാൻ ചെയ്തിട്ടുള്ളു എന്നു് അവകാശപ്പെടുകതന്നെചെയ്യും. ഏതൊരുസമയത്തു് യാതൊന്നു് എനിക്കു ധമ്മമായിത്തോന്നിയോ അതിൽനിന്നു് ഞാൻ ഒരിക്കലും വ്യതിചലിച്ചിട്ടില്ല. ലോകസേവനമാണു് ധമ്മ

മെന്നും ലോകസേവയിൽത്തന്നെയാണ് ഈശ്വരസാക്ഷാൽക്കാരം എന്നുമാണ് എന്റെ പൂർണ്ണവിശ്വാസം.''

ഗാന്ധിജിയുടെ ജീവിതം എന്താകുന്നു? ഈ ചോദ്യത്തിന് മുകളിൽ ഉദ്ധരിച്ച വാക്യങ്ങൾ വേണ്ടുവോളം വെളിച്ചം തരുന്നുണ്ട്. ഈദൃശമായ ഒരു ഉദാരവചനം മുഖത്തുനിന്നു പുറപ്പെട്ട അദ്ദേഹം തേജോമയനായ ഒരു വ്യക്തിതന്നെ.

ന ത്വഹം കാമയേ രാജ്യം
ന സ്വർഗ്ഗം നാപുനർഭവം
കാമയേ ദുഃഖതപ്താനാം
പ്രാണിനാമാർത്തിനാശനം.

ഈ മഹദ്വചനത്തേക്കാൾ അല്പമെങ്കിലും മാഹാത്മ്യം കുറഞ്ഞതാണോ അതു്?

## നാലു്

''എന്റെ പ്രവൃത്തികളിൽ സർവ്വോന്നതമായ സ്ഥാനം അർഹിക്കുന്നതു് ഇതാണ്''' എന്നു് ഏതെങ്കിലും ഒന്നിനെ സംബന്ധിച്ചു് അങ്ങേയ്ക്കു് പറയുവാൻ സാധിക്കുമോ എന്നു് ഒരിക്കൽ കൗതുകപൂർവ്വം ഞാൻ ഗാന്ധിജിയോടു ചോദിച്ചു.

അദ്ദേഹത്തിനു പെട്ടെന്നു് ഒരു മറുപടി നല്കുവാൻ കഴിഞ്ഞില്ല. ഒരു നിമിഷം—ഒരു നിമിഷംമാത്രം—അദ്ദേഹത്തിനു താമസിക്കേണ്ടിവന്നു. പെട്ടെന്നു് ഉത്തരംതരുവാൻ നിവൃത്തിയുണ്ടായിരുന്നില്ല. അങ്ങയെ സാഗരമാക്കി പരിണമിപ്പിച്ചതു് ഏതു വിശേഷജലമാണെന്നു സമുദ്രത്തോടു ചോദിച്ചാൽ അതു് എന്തു് ഉത്തരംപറയും? ഗാന്ധിജി പറഞ്ഞു: ''എല്ലാററിലും വലിയ പ്രവൃത്തി ഖാദിയും ഹരിജനകാര്യവുമാണ്.'' എനിക്കു് അതു് ഒട്ടും രസിച്ചില്ല. അതുകൊണ്ടു് എനിക്കുതോന്നിയതു് ഞാൻ പറഞ്ഞു: ''അഹിംസയോ? സർവ്വോപരിയായി ഗണിക്കേണ്ടതു് അഹിംസയെ അല്ലേ?'' ''ശരി, ആവട്ടെ, എന്നാൽ എന്റെ ഓരോ പ്രവൃത്തിയിലും അഹിംസ ഊടും പാവും പോലെയാണ്. പക്ഷേ, ഇങ്ങനെ സമഷ്ടിയായ അഹിംസയിൽനിന്നു് പ്രത്യേകമായ കാര്യത്തെ വേർതിരിക്കു

കയാണെങ്കിൽ, ഞാൻ പറയും, ഖാദിയും ഹരിജനകാര്യവു മാണ് എൻെറ ശ്രമങ്ങളിൽവെച്ച് മുഖ്യം എന്ന്. അഹിം സയാകട്ടെ, എൻെറ ജീവിതമാലയുടെ മണികൾ കോർത്തിരി ക്കുന്ന നൂലുപോലെയാണ്. അതുകൊണ്ടു മെടഞ്ഞെടുത്തതാ ണ് എൻെറ എല്ലാ പ്രവൃത്തികളും.''

ഹരിജനകാര്യം അത്യന്തം മഹത്തരംതന്നെ, സംശയ മില്ല. എപ്പോഴാണ് അദ്ദേഹത്തെ ഈ വിഷയം വേദനിപ്പി ക്കാൻ തുടങ്ങിയതു് എന്നു പറയുവാൻ പ്രയാസമാകുന്നു. പന്ത്ര ണ്ടു വയസ്സായപ്പോൾത്തന്നെ ഹരിജനങ്ങളുടെ സ്ഥിതി അദ്ദേ ഹത്തിൻെറ ഹൃദയത്തെ മഥിച്ചുകൊണ്ടാണ് ഇരുന്നതു്. അ ദ്ദേഹത്തിൻെറ തോട്ടിയുടെ പേർ ഊകാ എന്നായിരുന്നു. അ വൻ കക്കൂസ് വൃത്തിയാക്കാൻ പതിവായി വരാറുണ്ടു്. അവ നെ തൊടരുതു് എന്ന് അമ്മ ഒരിക്കൽ പറഞ്ഞു. ഗാന്ധിജി ഈ അസ്പൃശ്യതയ്ക്കു യാതൊരു അർത്ഥവും കണ്ടില്ല. ഇതു് അധർമ്മമാണെന്നുള്ള അദ്ദേഹത്തിൻെറ വിശ്വാസം വളർന്നു വന്നു. അസ്പൃശ്യത ഹിന്ദുമതത്തിനു് ഒരു അസഹ്യമായ ക ളങ്കമാണ് എന്ന് അദ്ദേഹത്തിന് ബാല്യകാലത്തിൽത്തന്നെ തോന്നിയിരുന്നു. ഹിന്ദുമതത്തിൽ പൂർണ്ണമായ ശ്രദ്ധ ഇല്ലാതി രുന്ന കാലത്തും ഈ പ്രമേയം അദ്ദേഹത്തെ വല്ലാതെ വേദനി പ്പിച്ചുകൊണ്ടാണിരുന്നതു്. ഏകദേശം നാല്പതുകൊല്ലംമുമ്പ് രാജകോട്ടിൽ പ്ലേഗുബാധിക്കുകയും ജനശുശ്രൂഷാഭാരം ഗാന്ധിജി ഏറ്റെടുക്കുകയും ചെയ്തപ്പോൾ അധഃകൃതവർഗ്ഗ ക്കാർ താമസിച്ചിരുന്ന പ്രദേശം ഉടനെ ചെന്നു കാണുന്നതി ന് ഈ സംസ്കാരംതന്നെയായിരുന്നു അദ്ദേഹത്തെ പ്രേരി പ്പിച്ചതു്. അക്കാലത്തു് അദ്ദേഹത്തിൻെറ സഹപ്രവർത്തക ന്മാർക്ക് ഈ കാര്യം അത്ഭുതകരമായി തോന്നി. എന്നാൽ കാലാ ന്തരത്തിൽ തഴച്ചുവളർന്നുവന്ന ഹരിജനസേവാബീജം അന്നു തന്നെ അങ്കുരിച്ചുകഴിഞ്ഞിരുന്നു. ആ സേവാവൃക്ഷത്തിൻെറ ശക്തിയാകട്ടെ ഹരിജനോപവാസകാലത്താണു പരിപൂർണ്ണ മായി പ്രത്യക്ഷപ്പെട്ടതു്. ഹരിജനോപവാസം എന്തായിരുന്നു? ഹിന്ദുസമുദായത്തെ ഛിന്നഭിന്നമാക്കുന്നതിൽനിന്നു രക്ഷി ക്കാനുള്ള ഒരു ശക്തിമത്തായ പ്രയത്നം മാത്രം. അതിൽ അദ്ദേ ഹം പൂർണ്ണമായ വിജയം നേടുകയും ചെയ്തു.

അഞ്ചുകോടി ഹരിജനങ്ങളെ ഹൈന്ദവസമുദായത്തിൽനിന്നു വേർതിരിച്ചു നിർത്തിയിരുന്നതു് ഭയങ്കരമായ ഗൂഢതന്ത്രമായിരുന്നു. വലിയ വലിയ ആളുകൾ പങ്കുകൊണ്ടിരുന്നു അതിൽ. കുറച്ചു് ആളുകൾക്കുമാത്രമേ ഇതു് അറിയാമായിരുന്നുള്ളു. ഗാന്ധിജിക്കു് ഇതു് അറിയാമായിരുന്നു. അദ്ദേഹം രണ്ടാമത്തെ വട്ടമേശസമ്മേളനത്തിൽ ഹരിജനങ്ങൾക്കുവേണ്ടി ജീവത്യാഗം ചെയ്യാൻപോലും സന്നദ്ധനാണെന്നു് വ്യക്തമാക്കുകയുണ്ടായി. ഈ മർമ്മസ്പൃക്കമായ വെല്ലുവിളിക്കു് അത്ര ഗംഭീരമായ അർത്ഥമുണ്ടെന്നു് അക്കാലത്തു് ആരും കരുതിയിരുന്നില്ല. എന്നാൽ ഗാന്ധിജിയാവട്ടെ ആ സമയത്തുതന്നെ തൻെറ ദൃഢമായ നിശ്ചയം ചെയ്തുകഴിഞ്ഞിരുന്നു. അതുകൊണ്ടു് പ്രധാനമന്ത്രി ഹരിജനങ്ങളെ സംബന്ധിക്കുന്ന തീരുമാനം വെളിപ്പെടുത്തിയപ്പോൾ, ഗാന്ധിജി അവരെ രക്ഷിക്കുന്നതിനുവേണ്ടി തൻെറ ജീവിതംകൊണ്ടുതന്നെ, പോരാടുവാൻ ഒരുങ്ങി. ഇപ്രകാരം ഗാന്ധിജി ആമരണം ഉപവസിക്കുവാൻ നിശ്ചയിച്ചിട്ടു ഹിന്ദുസമുദായത്തേയും ഹരിജനങ്ങളേയും മോചിപ്പിച്ചു. അഹിംസാപരമായ ശസ്ത്രത്തിൻെറ ഈ പ്രയോഗം സഫലമായി. ഇതിൽ അദ്ദേഹത്തിനു് രാജനൈതികമായ യാതൊരു ഗൂഢോദ്ദേശവും ഉണ്ടായിരുന്നില്ല. എന്നാലും ഇതിൻെറ രാഷ്ട്രീയമായ ഫലം അദ്ദേഹത്തിൻെറ ദൃഷ്ടിക്കു് അവിഷയമായിരുന്നു എന്നു പറഞ്ഞുകൂട. അദ്ദേഹത്തിൻെറ അഭിലാഷം കേവലം ധാർമ്മികമായിരുന്നു എന്നുമാത്രം.

"ഹരിജനങ്ങളെ നാം വളരെ ഉപദ്രവിച്ചിട്ടുണ്ടു്. നാം നമ്മുടെ പാപങ്ങൾക്കു പ്രായശ്ചിത്തം ചെയ്താൽ അവരോടുള്ള കടപ്പാടു തീരും"—ഈ മനോവൃത്തിയിൽ ധർമ്മവും അർത്ഥവും രണ്ടും വരുന്നുണ്ടു്. എന്നാൽ ധർമ്മമാണു മുഖ്യം, അർത്ഥം ഗൗണം. വ്യാപകമായിരുന്നു ഇതിൻെറ ശക്തി. ഹിന്ദുസമുദായം ഖണ്ഡം ഖണ്ഡമായിത്തീരുന്നതിൽനിന്നു് രക്ഷപ്പെട്ടു, ഗൂഢതന്ത്രം വ്യർത്ഥമായി. അതിൻെറ സ്വഭാവത്തെക്കുറിച്ചു് അറിവില്ലാത്തവർക്കു ഹരിജനകാര്യത്തിൻെറ ഗൗരവം ചിന്തിക്കുവാൻ പ്രയാസംതന്നെ. ഗാന്ധിജി ഹരിജനകാര്യത്തിനെന്നപോലെതന്നെ ഖാദിക്കും വലിയ പ്രാധാന്യം നല്കി. അതി

ന്റെ മഹിമ മനസ്സിലാക്കുവാൻ പ്രയാസമാണ്. ക്രമത്തിൽ അതു സ്പഷ്ടമായേക്കാം.

അഹിംസയോ? അതുകൊണ്ടു് അനുസ്യൂതമായി നെയ്തെടുത്തതാണ് അദ്ദേഹത്തിന്റെ ഹൃദയം. സ്വജീവിതമാല്യത്തിന്റെ ചരടാകുന്ന അതു് എന്നു മുമ്പുതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഗാന്ധിജിയുടെ ജീവിതത്തിന്റെ സംക്ഷിപ്തരൂപത്തിലുള്ള വിവരണമാണ് ഇതു്. സത്യം, അഹിംസ, രണ്ടും പര്യായശബ്ദങ്ങളാണ് ഗാന്ധിജിക്ക്. ഇതുപോലെതന്നെ ഈശ്വരൻ, സത്യം, രണ്ടും അദ്ദേഹത്തിനു സമാനാർത്ഥകങ്ങളായ ശബ്ദങ്ങളാകുന്നു. ഈശ്വരൻ സത്യമാണ് എന്നു് ആദ്യം അദ്ദേഹം പറഞ്ഞിരുന്നു. ഇപ്പോൾ പറയുന്നു സത്യമാണ് ഈശ്വരൻ എന്നു്. അഹിംസ സത്യമാണെങ്കിൽ, സത്യം അഹിംസയാണെങ്കിൽ, സത്യം ഈശ്വരനാണെങ്കിൽ, ഈശ്വരൻ സത്യമാണെങ്കിൽ, ഈശ്വരനും അഹിംസയും ഒന്നുതന്നെ. സത്യം, അഹിംസ, ഈശ്വരൻ ഈ മൂന്നിന്റെയും പരിപൂർണ്ണമായ സാക്ഷാൽക്കാരം മാനവജീവിതത്തിൽ പക്ഷേ, അസംഭവമായിരിക്കാം. അതുകൊണ്ടു് ഗാന്ധിജി ആ മൂന്നു തത്വത്തേയും ഏകപീഠത്തിൽ പ്രതിഷ്ഠിച്ചു് ഒരുമിച്ചു പൂജിക്കുന്നു.

പ്രാണവായു ശാരീരികങ്ങളായ സകല ചേഷ്ടകൾക്കും ചൈതന്യം നല്കുന്നതുപോലെ അഹിംസ ഗാന്ധിജിയുടെ സർവ്വവ്യാപാരങ്ങൾക്കും ശക്തി നല്കുന്നു. ഗാന്ധിജി ഈ വിഷയത്തെക്കുറിച്ചു് എത്ര പ്രസംഗങ്ങൾ ചെയ്തിട്ടുണ്ടാവും! എന്നാൽ എത്ര ആളുകളാണ് അതിന്റെ താല്പര്യം പൂർണ്ണമായി ഗ്രഹിച്ചിട്ടുള്ളതു്? എത്രപേരാണ് അതിനെ സ്വഹൃദയത്തിന്റെ അംശമാക്കിത്തീർത്തിട്ടുള്ളതു്? എത്രപേരാണ് അതിനെ പ്രവൃത്തിരൂപത്തിൽ കൊണ്ടുവരുവാൻ ശ്രമിച്ചിട്ടുള്ളതു്? എത്രപേരുടെ യത്നം സഫലമായിട്ടുണ്ടു്? നേരെമറിച്ചു് ഗാന്ധിജിയുടെ അഹിംസാനീതി പരിഹാസത്തിനു ലക്ഷ്യമാകാതെയും ഇരുന്നിട്ടില്ല. ദുർവാദങ്ങളും കുറച്ചൊന്നും അല്ല. എന്നാൽ ഇതിനെല്ലാം ഇടയ്ക്കു നിർവ്യാജമായ ഭാവത്തോടുകൂടി കേവലം ഒരു സമാധാനം ലഭിക്കുവാൻമാത്രം സംശയാകുലരായ ആളുകൾ പുറപ്പെടുവിക്കുന്ന ചോദ്യങ്ങളും കാണാം.

"അഹിംസയാകട്ടെ സന്യാസിയുടെ ധർമ്മമാണു്. രാജധർമ്മത്തിൽ അഹിംസയ്ക്കു് എന്താണു കാര്യം? നമുക്കു് നമ്മുടെ സമ്പത്തിനെ രക്ഷിക്കാൻ അഹിംസവഴിക്കു് എങ്ങനെയാണു സാധിക്കുക? സമുദായത്തെ ഒന്നിച്ചു് അഹിംസാത്മകമാക്കുവാൻ കഴിയുമോ? ഇല്ലെങ്കിൽ പിന്നെ കുറച്ചാളുകൾമാത്രം അഹിംസാവ്രതികൾ ആയിരിക്കുന്നതുകൊണ്ടു് അതിൻെറ ഉപയോഗത്തിനു് എന്തൊരു മഹത്വമാണുള്ളതു്? അഹിംസോപദേശംകൊണ്ടു ഭീരുത്വത്തെ വർദ്ധിപ്പിക്കുകയല്ലേ? മാത്രമല്ല, ഗാന്ധിജിക്കുശേഷം അഹിംസയ്ക്കു് എന്തൊരു പുരോഗതിയാണു് ഉണ്ടാവുക?"

ഇങ്ങനെയുള്ള ഓരോ പ്രശ്നം ദിവസേന ഉണ്ടാകുന്നുണ്ടു്, ഗാന്ധിജി ഉത്തരവും കൊടുക്കുന്നുണ്ടു്. എന്നാൽ ആ സംശയങ്ങളൊക്കെ പിന്നെയും അവസാനിക്കുന്നില്ല. നാം കേവലം ജിജ്ഞാസയോടുകൂടി വർത്തിക്കുകയും പ്രയോഗരൂപത്തിൽ വരുത്തുവാൻ പ്രയത്നിക്കാതിരിക്കുകയും ചെയ്താൽ പിന്നെ ശങ്കയ്ക്കു് എങ്ങനെ സമാധാനമുണ്ടാകും? ശക്കരയുടെ സ്വാദു് ഒടുവിൽ അതു തിന്നുന്നതുകൊണ്ടുമാത്രമേ ബോദ്ധ്യമാവുകയുള്ളു.

"അതേ, അഹിംസ സന്യാസിയുടെ ധർമ്മംതന്നെ. രാജധർമ്മത്തിലാവട്ടെ ഹിംസയും, വ്യാജവും, വഞ്ചനയും ഒക്കെ വിഹിതമാകുന്നു. നാം നിരായുധരായിട്ടു വധോദ്യതനോടു് എതിരിടുകയാണെങ്കിൽ അവൻ നമ്മെ അമർത്തും, നാം തോല്ക്കും, അവൻ ജയിക്കും. ഇതാണു് ശാസ്ത്രോക്തം. 'ആതതായിനമായാന്തം ഹന്യാദേവാവിചാരയൻ' (എതിർത്തുവരുന്ന വധോദ്യതനെ ഒന്നും ആലോചിക്കാതെ കൊല്ലുകതന്നെയാണു വേണ്ടതു്).

അഗ്നിദോ ഗരദശ്ചൈവ ശസ്ത്രപാണിർദ്ധനാപഹഃ
ക്ഷേത്രദാരഹരശ്ചൈവ ഷഡേതേ ആതതായിനഃ

ഇവരെല്ലാവരും നിന്ദ്യകർമ്മാക്കളായ ആതതായികളാണു്. ഇവരെ കൊല്ലുന്നതാണു വിഹിതം. നാം ആതതായികളെ ശിക്ഷിക്കുന്നില്ലെങ്കിൽ, പ്രപഞ്ചത്തിൽ അപരാധം വദ്ധിക്കും; സജ്ജനങ്ങളുടെ കഷ്ടപ്പാടു കൂടിക്കൂടിവരും, അധർമ്മം വളരും, ധർമ്മം ചുരുങ്ങും."

ഇങ്ങനെയുള്ള യുക്തിവാദങ്ങൾ ദിവസംപ്രതി വന്നുചേ

രുന്നുണ്ടു്. എന്നാൽ ഇതാണു് ആശ്ചര്യം! ഈ വിവാദപരന്മാർ രാജാക്കന്മാരോ, മഹാരാജാക്കന്മാരോ, രാജധർമ്മത്തോടു കൂടിയ മനുഷ്യരോ അല്ല. ന്യായാധിപന്റെ ധർമ്മം എന്താണു്? വഴിയിൽക്കൂടി പോകുന്ന ആളുകൾ ചിലപ്പോൾ അതിനെപ്പററി വിമർശനം ചെയ്യുന്നതു കേൾക്കാറുണ്ടു്. എന്നാൽ പഥികന്മാർ സ്വയം രാജധർമ്മാധികാരികളാണെന്നു് എന്തുകൊണ്ടു ചിന്തിക്കുന്നില്ല? ന്യായാധിപനു് ആർക്കെങ്കിലും വധശിക്ഷ വിധിക്കുവാൻ ശക്തിയുണ്ടെങ്കിൽ, വഴിപോക്കരായ ആളുകളെല്ലാം അങ്ങനെ ചെയ്യുവാൻ അധികാരികളാകുമോ? വാദത്തിനു പുറപ്പെട്ടുന്നവർ വിവാദത്തിനുമുമ്പു് തന്നെത്താൻ ഇങ്ങനെ ചോദിക്കുന്നില്ല. നമ്മുടെ വിരോധി ആതതായിയാണു്. അതുകൊണ്ടു നമുക്കു ദണ്ഡനത്തിനുള്ള അധികാരം ഉണ്ടു്. ഇതു് നമുക്കു് എളുപ്പത്തിൽ വിശ്വസിക്കുവാൻ സാധിക്കുമോ? ആതതായികൾ നമ്മൾതന്നെയാണെങ്കിലോ!

ഹിററ്ലർ പറയുന്നു, ചർച്ചിൽ ആതതായിയാണെന്നു്; ചർച്ചിൽ പറയുന്നു, ഹിററ്ലർ ആതതായിയാണെന്നു്. രണ്ടുപേരും ഈ ആരോപണം അത്യാവേശത്തോടുകൂടി തുടരുന്നു. ഇപ്പോൾ രണ്ടുപേരും സ്വയം ദണ്ഡനത്തിനു് അധികാരികളാണെന്നു ഭാവിക്കുന്നു. ഈ സ്ഥിതിയിൽ മൂന്നാമതൊരാൾക്കേ നിർണ്ണയിക്കാൻ കഴികയുള്ളൂ. എന്നാൽ മദ്ധ്യസ്ഥന്റെ വചനം രണ്ടുപേർക്കും സ്വീകാര്യമാണെങ്കിൽ പിന്നെ ശിക്ഷ നല്കുന്നതിനേയോ വാങ്ങിക്കുന്നതിനേയോ പററി ചോദ്യം ഉണ്ടാകുന്നില്ല.

സാധാരണമായി നാം നമ്മുടെ ഹിംസാവൃത്തിയെ പരിപോഷിപ്പിക്കുന്നതിനുവേണ്ടിയാണു പ്രമാണത്തിന്റെ സാഹായ്യം അന്വേഷിക്കുന്നതു്. 'ആതതായിനമായാന്തം ഹന്യാദേവാവിചാരയൻ' എന്ന പ്രമാണം നാം ഉപയോഗിക്കുന്നതു് നമ്മുടെ ശത്രുക്കളെ സംബന്ധിച്ചിടത്തോളം മാത്രമാണു്. ഞാൻ ആതതായിയാണു്, അതുകൊണ്ടു ഞാൻ വധ്യനാണു് എന്നു് ആരും പറയുന്നില്ല. ഇങ്ങനെ ആരെങ്കിലും പറഞ്ഞാൽ പ്രസ്തുത വാദത്തിനു് ഒരു ബലമുണ്ടാകുമായിരുന്നു. എന്നാൽ 'എന്നെപ്പോലെ ആരാണു് കുടിലനും ദുഷ്ടനും കാമിയും'—ഇങ്ങനെ സൂരദാസൻ പറഞ്ഞിട്ടുണ്ടു്. വിപക്ഷികളുടെ

ദുർഗ്ഗുണങ്ങളെ അവഗണിച്ചിട്ട നാം നമ്മുടെ ദോഷത്തെ സ്വയം നിരീക്ഷിക്കുന്നതിൽ അധികം ഉത്സുകരായിരിക്കുന്ന പക്ഷം പ്രപഞ്ചത്തിലെ സവ്വപാപങ്ങളും അസ്തമിക്കും.

ധനം സമ്പാദിക്ക, സംരക്ഷിക്ക, സാധനങ്ങൾ ശേഖരിക്കുക ഇതെല്ലാം അഹിംസകൊണ്ടു സാദ്ധ്യമാകുമോ? സാദ്ധ്യമാവട്ടെ, സാദ്ധ്യമാവാതിരിക്കട്ടെ; സ്വാത്ഥത്തിനുവേണ്ടി ധനം ശേഖരിച്ചുകൊണ്ടിരിക്കുന്നവർ അഹിംസാനീതിക്ക് അർഹന്മാരാവുകയില്ല. അഹിംസ ഭീരുത്വത്തിൻെറ മറ്റൊരു പേരല്ലെങ്കിൽ പിന്നെ യഥാത്ഥമായ അഹിംസ സ്വാത്ഥത്തിനുവേണ്ടി ധനം സംഭരിക്കുവാൻ പഠിപ്പിക്കുന്നതായിരിക്കയില്ല. അഹിംസകനു് ലോഭം എവിടെ? ഈ സ്ഥിതിയിൽ അഹിംസകനു് തനിക്കുവേണ്ടി സംഗ്രഹിക്കുകയോ രക്ഷിക്കുകയോ ചെയ്യേണ്ട ആവശ്യം വരുന്നില്ല. യോഗക്ഷേമത്തിനുവേണ്ടിയുള്ള വഴക്കുകളിൽ പക്ഷേ അഹിംസാപൂജകൻ പെട്ടുപോകാം. 'നിര്യോഗക്ഷേമ ആത്മവാൻ'—ഗീത ഈ ധമ്മം അജ്ജുനനെപ്പോലെയുള്ള ഗൃഹസ്ഥവ്യക്തിക്കാണു് ഉപദേശിച്ചിട്ടുള്ളതു്. ഇതു സന്യാസിയുടെ ധമ്മമാണെന്നു ഗീത പറയുന്നില്ല. ഗീത സന്യാസമല്ല, കമ്മമാണു പഠിപ്പിക്കുന്നതു്—ഗൃഹസ്ഥൻെറ ധമ്മമായ കമ്മം. അഹിംസാവാദിയുടേയും ശുദ്ധമായ ധമ്മം ഈ യോഗക്ഷേമത്തിൻെറ കുഴക്കിൽനിന്നു് അകന്നുനിൽക്കുവാനാണു് ഉപദേശിക്കുന്നതു്. സംഗ്രഹിക്കുന്നതും രക്ഷിക്കുന്നതും തനിക്കോ അന്യനോ വേണ്ടി ആവാം. സ്വാത്ഥത്തോടുകൂടി സമ്പാദിക്കുന്നവൻ അഹിംസാധമ്മത്തിനു് അനർഹനാകുന്നു. എന്നാൽ പരാത്ഥമായി സംഗ്രഹിച്ചിരിക്കുന്നവർ ഗാന്ധിജിയുടെ വാക്കിൽ പറയുകയാണെങ്കിൽ, 'ട്രസ്റ്റികൾ' (സൂക്ഷിപ്പുകാർ) ആണു്. അവക്കു് അനാസക്തരായിട്ടു യോഗക്ഷേമത്തിനു് അനുസരണമായി പ്രവത്തിക്കുവാൻ കഴിയും. അവർ സംഗ്രഹിച്ചുവെച്ചാലും അഹിംസാവാദികളാണു്; എന്തെന്നാൽ അവക്കു സമ്പാദനത്തിൽ യാതൊരു താല്പര്യവും ഇല്ല. ധമ്മത്തിനുവേണ്ടിയുള്ള സംഗ്രഹം, ധമ്മത്തിനുവേണ്ടി അനായാസമായി ഉപേക്ഷിക്കുവാൻ കഴിയും. അതിൻെറ രക്ഷ ധമ്മംകൊണ്ടുതന്നെ സാദ്ധ്യമാകും; പാപംകൊണ്ടു സാദ്ധ്യമാവില്ല. ഇതിനു വിപരീതമായിട്ടു സംഗ്ര

ഹത്തിൽ ആസക്തിയോട്ടുകൂടിയിരിക്കുന്ന ജനങ്ങൾ അഹിംസാത്മകരായിത്തീരുവാൻ ശക്തരല്ല; മാത്രമല്ല, അവരെ സംബന്ധിച്ചിടത്തോളം അഹിംസകൊണ്ടു ധനം രക്ഷിക്കുക സാദ്ധ്യമാണോ എന്ന പ്രശ്നംതന്നെ ഉപയോഗശൂന്യമാകുന്നു. എന്നാൽ യാതൊരു ലോകം പൂർണ്ണമായി അഹിംസാത്മകമായിരിക്കുന്നു, യാതൊരു ലോകം സർവ്വഥാ അഹിംസാപാത്രമായിരിക്കുന്നു, ആ ലോകത്തിനു് ആത്മശക്തികൊണ്ടു്, ധർമ്മാനുബദ്ധമാണെങ്കിൽ ഏതു സമ്പാദ്യത്തേയും രക്ഷിക്കുവാൻ കഴിയും.

അഹിംസകൻേറയും ഹിംസകൻേറയും മാർഗ്ഗത്തിനു യാതൊരു താരതമ്യവും ഇല്ലെന്നുള്ളതു് ഒരിക്കലും മറക്കരുതു്. രണ്ടുപേരുടേയും ലക്ഷ്യം വ്യത്യസ്തമാണു്. ഹിംസകൊണ്ടു് ക്ഷണികമായിട്ടാണെങ്കിലും സഫലമാക്കാവുന്ന പ്രവൃത്തി അഹിംസകൊണ്ടു ചെയ്യാൻ സാദ്ധ്യമല്ല. ഉദാഹരണമായിട്ടു്, നമുക്കു് അഹിംസാത്മകമായ ഉപായംകൊണ്ടു് സാമ്രാജ്യത്തെ വിസ്തൃതമാക്കുവാൻ കഴികയില്ല, ആരുടേയും ദേശത്തെ കൊള്ളയിടുവാൻ സാദ്ധ്യമാവില്ല. ഇററലി അബ്സീനിയയിൽ തൻെറ സാമ്രാജ്യം സ്ഥാപിച്ചു. ഹിംസാത്മകമായ ഉപായം കൊണ്ടായിരുന്നു അതു സാധിച്ചതു്.

സാരം ഇതാണു്: അഹിംസകൊണ്ടു് നമുക്കു ധർമ്മത്തെ രക്ഷിക്കാം, പാപത്തെ വയ്യ. സംഗ്രഹം പാപത്തിന്റെ മറ്റൊരു പേരാണെങ്കിൽ അതിനേയും രക്ഷിക്കുവാൻ സാധിക്കയില്ല. അഹിംസയിൽ അഭിരുചിയുള്ളവർ പാപത്തെ രക്ഷിക്കുന്നതിനു് എങ്ങനെ ആഗ്രഹിക്കും? ഈ പരിമിതിയോട്ടുകൂടി അഹിംസയുടെ സ്വഭാവം ഹൃദിസ്ഥമാക്കിയാൽ അനേകം ശങ്കകൾക്കു സമാധാനം തന്നെത്താൻ ഉണ്ടാകും. നാം രക്ഷിക്കാൻ ആഗ്രഹിക്കുന്ന കാര്യം ധർമ്മമാണെങ്കിൽ, അഹിംസാരൂപമായ ഉപായംകൊണ്ടുതന്നെ നമുക്കു ശത്രുപക്ഷത്തോടു സഫലമായി എതിർക്കുവാൻ സാധിക്കും. അതു പാപമാണെങ്കിൽ നാം സ്വയം അതിനെ ത്യജിക്കണം. ഈ സ്ഥിതിയിൽ പ്രതികാരത്തിൻെറ പ്രശ്നംതന്നെ ഉണ്ടാകുന്നില്ല.

ഇനിയും, ധർമ്മം ഏതാണു്? അധർമ്മം ഏതാണു്? എന്ന ചോദ്യം അനിർണ്ണീതമായിത്തന്നെ ഇരിക്കുന്നു. എന്നാൽ

ധർമ്മാധർമ്മങ്ങളെ നിർണ്ണയിക്കുന്നതിൽ സത്യാഗ്രയായികൾക്ക് എവിടെയാണു ബുദ്ധിമുട്ട്?

"അഗാധമായ ജലാശയത്തിന്റെ അടിയിൽ മുങ്ങിത്തപ്പിയവർക്കു കിട്ടി; ഞാനും അന്വേഷിച്ചു പോയി; പക്ഷേ, അതിന്റെ കരയിൽ ഇരുന്നതേയുള്ളു."

ഇതാണു പരമാർത്ഥം: നാം ധർമ്മത്തെയല്ലാതെ പാപത്തെ രക്ഷിക്കാൻ ആഗ്രഹിക്കുകയും അഹിംസകൊണ്ടു പാപത്തെ രക്ഷിക്കാൻ സാധിക്കാതെ വരികയും ചെയ്യുമ്പോൾ, അഹിംസയുടെ ഗുണപ്രഭാവത്തെ സംബന്ധിച്ചു നമുക്കു ശങ്ക ഉണ്ടാകുകയും അനേകം വാദപ്രതിവാദങ്ങൾ ആവിർഭവിക്കുകയും ചെയ്യുന്നു.

നാം കാണുന്ന യൂറോപ്പിന്റെ രാജനീതിയെത്തന്നെ നമ്മുടെ രാജനീതിയായി ചിത്രണം ചെയ്യുന്നതിൽനിന്നാണ്, രാഷ്ട്രീയകാര്യങ്ങളിൽ അഹിംസയുടെ പ്രവേശംകൊണ്ട് ഈ കുഴപ്പം വർദ്ധിച്ചിട്ടുള്ളതു്. ദേശീയാഭിമാനം, ജാതികളുടെ പരസ്പരവൈരം, അന്യദേശങ്ങളെ അടക്കുവാനുള്ള മോഹം, നമ്മുടെ അഭ്യുദയം അന്യരാഷ്ട്രങ്ങളുടെ നാശംകൊണ്ടേ ഉണ്ടാകു എന്ന ഭ്രമം,—ഇതിന്റെയെല്ലാം പ്രേരണയ്ക്കു വശംവദരായിട്ട് എല്ലാ രാജ്യക്കാരും രാജ്യസീമകളെ സുരക്ഷിതമാക്കുന്നതിനു നാനാപ്രകാരത്തിലുള്ള നശീകരണായുധങ്ങളുടെ ഉല്പാദനം വർദ്ധിപ്പിച്ചിട്ടുണ്ട്. പുറമേയുള്ളവരോടു കാണിക്കുന്ന മനോഭാവംതന്നെയാണ് പുരത്തിലുള്ളവരോടും. ഈ സ്ഥിതിയിൽ നമ്മുടെ ശാസ്ത്രം ഹിംസയോ, അഹിംസയോ ആകട്ടെ. ഇതു നിർണ്ണയിക്കുന്നതിനുമുമ്പ് മറ്റൊന്നു തീരുമാനിക്കേണ്ടതുണ്ട്. വ്യക്തികളും സമുദായങ്ങളും, ശുദ്ധമായ ധർമ്മത്തിന്റെ മാർഗ്ഗത്തെ അനുസരിക്കേണമോ, അതോ പാപത്തിന്റെ സരണിയെ സ്വീകരിക്കേണമോ? നമ്മുടെ രാജനീതി മനുഷ്യത്വത്തിന്റെ വിസ്തൃതമായ അടിസ്ഥാനത്തിന്മേൽ രചിക്കണമോ, അതോ ഏതാനും ജനങ്ങളുടെ സ്വാർത്ഥത്തിന്റെ സങ്കുചിതഭിത്തിമേൽ വരയ്ക്കണമോ? ആ ചെറിയ ജനവിഭാഗം നമ്മുടെ കുടുംബമോ, നമ്മുടെ വർഗ്ഗമോ, സംസ്ഥാനമോ, രാഷ്ട്രമോ ഏതെങ്കിലും ആയിരിക്കട്ടെ.

യൂറോപ്പിൽ ഇങ്ങനെയുള്ള യഥാർത്ഥത്യാഗികൾ ധാരാള

മുണ്ടു്. അവർ സ്വജീവിതത്തിൽ കേവലം സത്യനിഷ്ഠയോടു കൂടിത്തന്നെ വർത്തിക്കുന്നു; എന്നാൽ സ്വദേശത്തിന്റെ ലാഭത്തേയോ നഷ്ടത്തേയോ സംബന്ധിക്കുന്ന പ്രശ്നം വരുമ്പോൾ സത്യത്തിനും വിശ്വാസ്യതയ്ക്കും സുജനതയ്ക്കും ഒക്കെ തിലാഞ്ജലി നൽകുവാൻ മടിക്കുന്നില്ല. അഹിംസ സ്വീകരിക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അവക്കു് ഒരു മാർഗ്ഗംമാത്രമാണു് ഉള്ളതു്. തങ്ങൾക്കുവേണ്ടിയായാലും പാപം ചെയ്യാതിരിക്കുക, അവരുടെ സ്വദേശത്തിനു് ഒരു സീമ വയ്ക്കു.

'അയം നിജഃ പരോ വേതി
ഗണനാ ലഘുചേതസാം
ഉദാരചരിതാനാം തു
വസുധൈവ കുടുംബകം.'

അഹിംസാവ്രതികൾക്കു് ഈശ്വരസൃഷ്ടമായ ലോകം മുഴുവൻതന്നെ സ്വദേശം. ദൈവികമായ സമ്പത്തിനെ സ്ഥാപിക്കുക, ആസുരമായതിനെ സങ്കോചിപ്പിക്കുക, ഇതാണു് അവരുടെ ലക്ഷ്യം.

ഗാന്ധിജി ഇതുകൊണ്ടാണു് ആത്മശുദ്ധിയെക്കുറിച്ചു വീണ്ടും വീണ്ടും ഊന്നിപ്പറയുന്നതു്. അഹിംസാശസ്ത്രത്തിന്റെ പ്രയോഗം ബാഹ്യവസ്തുക്കളെയല്ല, ആന്തരങ്ങളായ വൃത്തികളെ അവലംബിച്ചുകൊണ്ടാണു്; വാസ്തവംതന്നെ. തകന്ന തോക്കിൽ ഉണ്ട നിറച്ചുവിട്ടാൽ അതിനു് ഉന്നത്തിൽ കൊള്ളുവാൻ കഴിയുമോ? അതുപോലെ ശുദ്ധഹൃദയനല്ലാത്തവനും ദൈവികമായ സമ്പത്തോടുകൂടാത്തവനും ആയ മനുഷ്യൻ എങ്ങനെ അഹിംസാശസ്ത്രത്തെ ഉയത്തും? വാസ്തവത്തിൽ ശുദ്ധനായ മനുഷ്യൻ സ്വയം ശസ്ത്രവും സ്വയം അതിന്റെ പ്രയോക്താവും ആകുന്നു. ആത്മശുദ്ധിയില്ലാതെ ആസുരമായ സമ്പത്തോടുകൂടിയിരിക്കുന്നവർ തകന്ന തോക്കിന്റെ നിലയിലാണു്. അവരെ സംബന്ധിച്ചിടത്തോളം അഹിംസയ്ക്കു് യാതൊരു അത്ഥവും ഇല്ല. അഹിംസകനിലേ അഹിംസ ഇരിക്കൂ. അഹിംസാവ്രതം സ്വീകരിക്കുന്നതിനുമുമ്പു് മനുഷ്യൻ അഹിംസകനായിത്തീരണം. 'അഹിംസകന്റെ സങ്കുചിതമായ അത്ഥം പറയുകയാണെങ്കിൽ അതു് ഇതാണു്,—ന്യായപൂർവ്വകമായി നടക്കുന്ന ഒരു നാഗരികൻ.

''സമുദായത്തെ മുഴവൻ അഹിംസാത്മകമാക്കുവാൻ കഴിയുമോ? ഇല്ലെങ്കിൽ പിന്നെ ഇതിനു പ്രായോഗികമായി എന്തു മഹത്വമാണുള്ളതു്?'' ഇതും ശ്രദ്ധേയമായ ഒരു ചോദ്യംതന്നെ. സമുദായം മുഴവൻ ഹിംസയെ പൂർണ്ണമായി ത്യജിക്കുമെന്നു ഗാന്ധിജി എവിടെയാണു് ആശിക്കുന്നതു്? മാനവസമുദായം മുഴവൻ അഹിംസാധർമ്മം പാലിക്കാൻ ഒരുങ്ങുന്നു എന്ന അടിസ്ഥാനത്തിന്മേലല്ല അദ്ദേഹത്തിൻെറ ഈ സന്നാഹം. അദ്ദേഹത്തിനു് ഇത്രത്തോളം ആശ തീർച്ചയായുമുണ്ടു്. സമുദായത്തിൻെറ ഒരു വലിയ ഭാഗമെങ്കിലും, ആചരണത്തിൽ പൂർണ്ണമായ അഹിംസാശീലം അസാദ്ധ്യമായാലും, ഹിംസാരാധനം ഉപേക്ഷിക്കയെങ്കിലും ചെയ്യും.

രാഷ്ട്രത്തിലെ ഓരോ മനുഷ്യനും പൂർണ്ണമായി അഹിംസകനായിത്തീരും എന്നു് ആഗ്രഹം ഇല്ല. എന്നാൽ ഹിംസകമായ സൈന്യത്തിന്റെ ശക്തിയിൽ സാമ്രാജ്യത്തേയും സമാധാനത്തേയും പ്രതിഷ്ഠിക്കുന്നേടത്തും രാഷ്ട്രത്തിലെ ഓരോ വ്യക്തിയും യുദ്ധകലയിൽ സമർത്ഥനായിത്തീരും എന്നു് ആഗ്രഹിക്കുവാൻ വയ്യല്ലോ. അനേകംകോടി ജനങ്ങൾ അടങ്ങിയ ഒരു ദേശത്തിൻെറ രക്ഷയ്ക്കു് ഏതാനുംലക്ഷം ആളുകൾ മതിയാകുമെന്നു കരുതപ്പെടുന്നു. ഒരു ശതമാനം ആളുകൾ സൈനികവൃത്തി സ്വീകരിച്ചാൽ അതിനു മതിയാകായ്കയില്ല. ആ പടയാളികളുടെ നായകത്വം വഹിക്കുന്ന സേനാപതിയുടെ സാമർത്ഥ്യത്തിലാണു് എല്ലാ പ്രവൃത്തിയും നടക്കുന്നതു്.

ഇന്നു സൈന്യത്തെ നയിക്കുന്നതിനു ശക്തന്മാരാണെന്നു കരുതപ്പെടുന്നവരായിട്ടു് ഇംഗ്ലണ്ടിൽ എത്ര നേതാക്കന്മാർ ഉണ്ടായിരിക്കും? പത്തോ ഇരുപതോ. എന്നാൽ ബാക്കിയുള്ള അനേകം സൈനികന്മാരിൽനിന്നു് ഇത്രത്തോളം ആശിക്കാം. സൈനികോദ്യോഗസ്ഥന്മാർ ആജ്ഞാപിച്ചാൽ മരിക്കുവാനുള്ള ശക്തി അവർക്കുണ്ടാകും. ഈ ഉദാഹരണത്തെ ആസ്പദമാക്കി നമുക്കു് അഹിംസാത്മകമായ ഒരു സൈന്യത്തേയും സങ്കല്പിക്കാം. അഹിംസാത്മകസൈന്യത്തിൻെറ നായകനു പൂർണ്ണമായ ആത്മശുദ്ധി വേണം; അനുയായികൾ ശ്രദ്ധാലുക്കളായിരിക്കണം; ഇത്രതന്നെ തീക്ഷ്ണമായ വിവേകം ഇല്ലെങ്കിലും സത്യമായ അഹിംസയ്ക്കുവേണ്ടി പ്രാണത്യാഗം

ചെയ്യാൻ സന്നദ്ധരായിരിക്കണം. ഇത്രത്തോളമായാൽ ധാരാളം മതി. ഇങ്ങനെ നോക്കുമ്പോൾ അഹിംസകസൈന്യത്തിന്റെ രൂപവൽക്കരണം തീരെ അപ്രായോഗികമായ കാര്യമാണെന്നു വരുന്നില്ല.

നമ്മുടെ മഹത്വാകാംക്ഷ സാമ്രാജ്യത്തെ വിസ്താരപ്പെടുത്താനാണെങ്കിൽ, നമ്മുടെ കണ്ണുകൾ ഇതരന്മാരുടെ സമ്പത്തിൽ ബദ്ധമാണെങ്കിൽ, ക്ഷുത്തുകൊണ്ടു പരവശരായ സമീപവാസികളോടു നമുക്കു യാതൊരു സഹാനുഭൂതിയും ഇല്ലെങ്കിൽ, നാം സ്വാർത്ഥംകൊണ്ടു ഭോഗാസക്തരായിരിക്കുകയാണെങ്കിൽ, നമ്മുടെ സുഖാനുഭോഗങ്ങളെ സുരക്ഷിതമാക്കിവെയ്ക്കുവാൻ ഇച്ഛിക്കുകയാണെങ്കിൽ, അഹിംസയ്ക്കു യാതൊരു സ്ഥാനവും ഇല്ല; വാസ്തവംതന്നെ.

മലിനവസ്തുത്തിന്റെ മാലിന്യം കളയണമെന്നു വിചാരിക്കുന്നില്ലെങ്കിൽ പിന്നെ വെള്ളവും സോപ്പും എന്തിനാണ്? അവിടെ ചളിയാണാവശ്യം. മലിനത രോഗകാരണമാണ്; മൃത്യുവിനെ ക്ഷണിച്ചുകൊണ്ടുവരുന്നു. ഇതു നമുക്കറിയാം. അതുകൊണ്ടു മലിനത രക്ഷിക്കാൻ ആഗ്രഹിക്കുകയാണെങ്കിൽ നാം അനുകമ്പനീയർതന്നെ. സ്വദേശവാസിയെയാകട്ടെ, സ്വസന്താനത്തെത്തന്നെയാകട്ടെ, അഹിംസാപോഷകൻ തെററിൽനിന്നു മോചിപ്പിക്കുവാൻ പ്രയത്നിക്കും; അല്ലാതെ മാലിന്യങ്ങളെ പോഷിപ്പിക്കുവാൻ ശ്രമിക്കുകയില്ല.

അഹിംസയെ രാജനീതിയിൽ ഗാന്ധിജി മനഃപൂർവ്വം പ്രവേശിപ്പിച്ചു; എന്തുകൊണ്ടെന്നാൽ, രാജനീതിയിൽ അധർമ്മം വിഹിതമാണ് എന്നു വിചാരിച്ചിട്ടു നാം ആത്മവഞ്ചന ചെയ്തിരുന്നു. ഇതുകൊണ്ടുതന്നെയാണ് നാം കുഴപ്പത്തിൽ ആയിട്ടുള്ളതു്. എവിടെ നാം അഴുക്കു പെരുപ്പിക്കുവാൻ ആഗ്രഹിച്ചിരുന്നു, അവിടെ ഗാന്ധിജി നമുക്കു വെള്ളവും സോപ്പും തന്നിട്ടുണ്ട്. സോപ്പും വെള്ളവുംകൊണ്ട് എങ്ങനെയാണു മാലിന്യത്തെ രക്ഷിക്കുക എന്നു നാം അത്ഭുതപ്പെടുന്നു. ഈ സംശയം സത്യമാണ്; എന്തുകൊണ്ടെന്നാൽ മാലിന്യം സംരക്ഷിക്ക ഏതു നിലയിലായാലും ഉണ്ടാവില്ല. ഇതു് ഒരു വലിയ കുഴപ്പംതന്നെ. ഈ പ്രഹേളികയുടെ ജ്ഞാനത്തിലാണ് ശങ്കയ്ക്കുള്ള സമാധാനം.

അഹിംസയെന്നോ സത്യമെന്നോ, മോക്ഷമെന്നതന്നെയോ പറയൂ. സമ്പൂണ്ണമായിട്ട് പ്രാപിക്കാതിരിക്കുന്നവരെ അവ നിരുപയോഗങ്ങളാണ്; അഹിംസയോ, സത്യമോ, മോക്ഷമോ ആകുന്നില്ല. ജീവിതത്തിൽ ഈ കായ്യങ്ങളുടെ സമ്പൂണ്ണമായ പ്രാപ്തി സംഭവിക്കാവുന്നതല്ല, വാസ്തവംതന്നെ. ഇത്രയും പറയാം: 'അധികസ്യാധികംഫലം', 'സ്വല്പമപ്യസ്യ ധമ്മസ്യ ത്രായതേ മഹതോ ഭയാൽ'—അതുകൊണ്ട് ശത്രുവിന്റെ ശരീരത്തിൽ ഉണ്ട കൊണ്ടാൽ സഫലമായി; ഇല്ലെങ്കിൽ വെറുതെ; എന്നു പറയുവാൻ വയ്യ. ഇവിടെ ഒരു പരാജയവും ഇല്ല. എത്രത്തോളം ആത്മശുദ്ധി ഉണ്ടാകുന്നു, അത്രത്തോളമാണ് സാഫല്യം.

ഗാന്ധിജി സത്യവും അഹിംസയും ഉപദേശിച്ചിട്ടു മററൊരു പ്രകാരത്തിൽ ജനതയെ ശുദ്ധമായ നാഗരികതയോടുകൂടിയതാക്കുവാൻ പഠിപ്പിക്കയാണ്. അദ്ദേഹം പറയുന്നു: "വലിയ ആഗ്രഹത്തെ ത്യജിക്കുക." എന്തെന്നാൽ സ്വാത്മവശഗനായിത്തീന്നിട്ടു വലിയ സംഗ്രഹത്തെ രക്ഷിക്കാൻ അഹിംസാധമ്മംകൊണ്ടു സാദ്ധ്യമല്ല. അധമ്മംകൊണ്ടു രക്ഷാപരിപാടി രൂപവൽക്കരിക്കുന്നപക്ഷം അധമ്മം തന്നെ വദ്ധിക്കും. അതുകൊണ്ടു പറയുന്നു: "അതിതൃഷ്ണ ഉപേക്ഷിക്കുക, അയൽവാസിയെ ശുശ്രൂഷിക്കുവാൻ അഭ്യസിക്കുക, പെരുമാററത്തിൽ സത്യവാനായിരിക്കാൻ പഠിക്കുക, സഹിഷ്ണുത ശീലിക്കുക, ഈശ്വരനിൽ വിശ്വസിക്കുക, ലോഭംനിമിത്തം ആരുടെമേലും ആക്രമണം ചെയ്യരുത്. ആരെങ്കിലും ദുഷ്ടതകൊണ്ട് ആക്രമിക്കയാണെങ്കിൽ സ്വയംഘാതകനായിത്തീരാതെ മരിക്കുവാൻ പഠിക്കുക. ഭീരുത്വവും അഹിംസയും ഒരേ വസ്തുവല്ല. പരമകാഷ്ഠയിലുള്ള ശൗയ്യത്തിന്റെ പയ്യായമാണ് അഹിംസ. ബലവാനുമാത്രമേ ക്ഷമാവാനായിരിക്കുവാൻ കഴിയൂ. അതുകൊണ്ട് അത്യന്തം ശൂരനായിത്തീരുവാൻ ഏതേതു ഗുണങ്ങൾ അപരിഹായ്യമാണോ അവയെ വളത്തിക്കൊണ്ടുവരിക, ശൂരനായി പരിണമിച്ചു ക്ഷമാവാനായിരിക്കുക. ഇത്രയും സാദ്ധ്യമായാൽ ഈശ്വരവിശ്വാസത്തോടുകൂടി നിർഭയനായി ജീവിക്കുക."

ഗാന്ധിജിയുടെ കാലത്തിനുശേഷം അഹിംസ തഴച്ചുവളരുമോ? അതിൻെറ ഗതി മുന്നോട്ടോ പിന്നോട്ടോ ആവുക?

ബുദ്ധൻെറയും ക്രിസ്തുവിൻെറയും ജീവിതകാലത്തിൽ അവരുടെ ഉപദേശങ്ങൾക്കുണ്ടായിരുന്നതിനെക്കാൾ അധികം പ്രചാരം മരണത്തിനുശേഷമാണുണ്ടായതു്. ജീവിതാനന്തരം അവരുടെ ഉപദേശങ്ങളുടെ ഭൗതികമായ രൂപം പുഷ്ടിപ്രാപിച്ചിട്ടുണ്ടു്. പക്ഷേ, ആദ്ധ്യാത്മികഭാവത്തിനു് ദൗർബല്യവും സംഭവിക്കാതിരുന്നിട്ടില്ല. എങ്കിലും ബുദ്ധൻെറ ഉപദേശം ഇന്നു നഷ്ടമായെന്നോ ക്രിസ്തുവിൻെറ ചൈതന്യം അസ്തമായെന്നോ പറയാമോ? വർഷകാലത്തു് സർവത്ര വെള്ളം, വെള്ളംതന്നെ. ശരത്തിലാവട്ടെ അതു വററിപ്പോകുന്നു. അതുകൊണ്ടു വർഷത്തിൻെറ പ്രഭാവം നഷ്ടമായി എന്നു നമുക്കു പറയാമോ? ശരത്തിൽ ധാന്യങ്ങൾ വിളഞ്ഞുകിടക്കുന്ന നിറഞ്ഞ വയൽ വർഷത്തിൻെറ മാഹാത്മ്യത്തെ വിളംബരംചെയ്യുന്നു. വർഷജലം കേദാരങ്ങളിലെ മണ്ണിൽ വററുകതന്നെ ചെയ്തു; എന്നാൽ ആ ജലം ധാന്യകണങ്ങളിൽ പ്രവേശിച്ചിട്ടു ജീവിക്കുന്നു. വയലിൽ വെള്ളം കെട്ടിക്കിടക്കുകയാണെങ്കിൽ മാലിന്യം വ്യാപിക്കുന്നു; പങ്കിലവും ദുർഗ്ഗന്ധമയവും വിഷപൂർണ്ണവും ആയിത്തീരുന്നു. അന്നത്തിൽ പ്രവേശിച്ചിട്ടു് അതു നിർമ്മിക്കുകയാണു ചെയ്യുന്നതു്.

മഹാപുരുഷന്മാരുടെ ഉപദേശവും ഇങ്ങനെ യോഗ്യന്മാരായ ആളുകളുടെ ഹൃദയത്തിൽ പ്രവേശിച്ചിട്ടു സ്ഥിരമായ അമൃതമായി പരിണമിക്കുകയാണു ചെയ്യുന്നതു്. വർഷജലം എവിടെയാണു് എന്നു ഗോതമ്പിൻെറ ധാന്യകണികയോടു ചോദിക്കുക? അതു പറയും, അതു് എൻെറ ശരീരത്തിൽ ജീവിക്കുന്നുണ്ടെന്നു്. ഇങ്ങനെതന്നെ മഹാപുരുഷന്മാരുടെ ജീവനഫലവും അർഹന്മാരായവരുടെ ഹൃദയത്തിൽ അനശ്വരമായി വർത്തിക്കുന്നു. ഗാന്ധിജിയുടെ ജീവിതം രാപകൽ പ്രവർത്തിച്ചുകൊണ്ടുതന്നെ കഴിഞ്ഞുപോകുന്നു. മാത്രമല്ല, അദ്ദേഹത്തിൻെറ മരണത്തിനുശേഷം അതു് അഭംഗുരമായിരിക്കുകയും ചെയ്യും. പ്രാസംഗികമായിട്ടു് ഒരുദിവസം അദ്ദേഹം പറഞ്ഞു: "എൻെറ മരണശേഷം അഹിംസയ്ക്കു നാശം സംഭവിക്കുകയാണെങ്കിൽ, എന്നിൽ അഹിംസ ഉണ്ടായിരുന്നില്ലെന്നു

തന്നെ കരുതിക്കൊള്ളുക.'' പരമാത്ഥമാണ് ഇതു്; എന്തുകൊണ്ടെന്നാൽ ധമ്മത്തിൻെറ നാശം എങ്ങനെ സംഭവിക്കും?

എന്നാൽ ഇക്കാലത്തു ഹിംസാതല്പരന്മാർക്കുടി കണ്ണുതുറന്നിട്ടുണ്ടു്. ആദ്യം അബിസീനിയയാണു പതിച്ചതു്, അതിനുശേഷം ഒന്നിനുപിമ്പേ ഒന്നായിട്ടു പല രാജ്യങ്ങളും വീണു. എന്നാൽ ജമ്മനി യുദ്ധം പ്രഖ്യാപിച്ചമുതല്ക്കു വലിയ ഹിംസയുടെമുമ്പെ ചെറിയ ഹിംസ ഇരുമ്പുണ്ടയുടെ നേരെ സ്ഫടികപാത്രം എന്നപോലെ ഈ ബലഹീനത പ്രത്യക്ഷമാക്കി. പോളണ്ടു്, ഫിൻലണ്ടു്, നോർവെ, ബെൽജിയം, ഹോളണ്ടു് പിന്നെ ഫ്രാൻസ്—എല്ലാം പറഞ്ഞിരിക്കുന്നതിനിടയ്ക്കു നശിച്ചു! നശിക്കുന്നതിനു മുമ്പു് ശ്മശാനമായിപ്പോയി! ഒരു ധന്മാക്കമാത്രം ശ്മശാനമായിത്തീൎന്നില്ല; അതും നശിച്ചു.

ഈ ദേശത്തിലെ ജനങ്ങൾ ശത്രുവിനെ നിഗ്രഹിക്കാതെ സ്വയം മരിക്കുവാൻ സന്നദ്ധരായിരുന്നെങ്കിൽ അവരുടെ സ്ഥിതി ഇന്നത്തേതിൽനിന്നു നന്നായിരിക്കുമായിരുന്നില്ലേ എന്ന ചോദ്യം ആവിർഭവിക്കുന്നു. ഇന്നാകട്ടെ അവരുടെ ശരീരവും ആത്മാവും മൃതമായി. അവർ ശത്രുവിനെ നിഗ്രഹിക്കാതെ സ്വയം മരിച്ചിരുന്നെങ്കിൽ അവരുടെ ദേശം അവരുടെ കൈയിൽനിന്നു് പക്ഷേ, അപഹൃതമായി എന്നു വരാം. എന്നാലും അവരുടെ ആത്മാവു് ഇന്നത്തേക്കാൾ അധികമായ സ്വാതന്ത്ര്യത്തോടുകൂടിയതായിത്തീരും. ദേശം അപഹൃതമായെന്നോ ഇല്ലെന്നോ വരികയും ചെയ്യുമായിരുന്നു. ഇന്നാകട്ടെ അപഹൃതമായിക്കഴിഞ്ഞു. ഈ ജനങ്ങൾ അഹിംസകൊണ്ടു പൊരുതുകയായിരുന്നെങ്കിൽ ഇവരുടെ ഈ അനുപമമായ അഹിംസയ്ക്കു ജമ്മനിയേക്കാൾ നൂറിരട്ടി നിമ്മലശക്തി ഉണ്ടാകുമായിരുന്നു.

'അക്രോധേന ജയേൽ ക്രോധം,' ഈ വാക്യം നിരത്ഥകമല്ല. യൂറോപ്പിലെ ഈ 'യാദവയുദ്ധ'ത്തിൻെറ (സജാതീയകലഹം) അവസാനം എന്താണു്? പ്രവൃദ്ധമായ ലോഭമാകുന്ന ആഗ്നേയഗിരി കത്തിക്കാളിപ്പുറപ്പെടുന്ന അഗ്നികൊണ്ടു യൂറോപ്പിലെ സകല ദേശങ്ങളേയും ഭസ്മീകരിക്കുവാൻ തുടങ്ങുകയാണു്. ഈ അഗ്നിജ്വാലകളെ ഉപശമിപ്പിക്കുവാൻ അഹിംസ വഷംപോലെ പരിണമിക്കുമായിരുന്നു. എന്നാൽ

ഹിംസ സ്വാതന്ത്ര്യത്തിൻെറ രക്ഷണത്തിനു ശക്തമാവില്ല എന്നു് ഓരോ സന്ദർഭത്തിലും തെളിഞ്ഞിട്ടുണ്ടു്. ബൽജിയത്തിൻേറയും ഫ്രാൻസിൻേറയും ഇംഗ്ലണ്ടിൻേറയും സമ്മിളിതമായ ശക്തിക്കു് ബൽജിയത്തെ രക്ഷിക്കാൻ കഴിഞ്ഞില്ല. ഈ സംഭവത്തിനുശേഷം ആരെങ്കിലും "ഭ്രാതാവേ, ഹിംസയുടെ പരീക്ഷണം കഴിഞ്ഞു, ഇപ്പോൾ പരമോന്നതമായ ശൗര്യത്തിൻെറ പര്യായമായ അഹിംസയിൽ ശ്രദ്ധ പതിപ്പിക്കു, അഹിംസകൊണ്ടു യുദ്ധംചെയ്യുവാൻ ശീലിക്കു," എന്നു പറഞ്ഞാൽ അവൻ ഭ്രാന്തനാണെന്നു പറയുവാൻ ആൎക്കു കഴിയും? എന്തുകൊണ്ടെന്നാൽ അഹിംസോപദേശകൻ മറെറാരു പ്രകാരത്തിൽ ഇത്രമാത്രമാണു പറയുന്നതു്, "പാപം പരിവൎജ്ജിക്കു, യാതൊരു വസ്തു യാതൊരുവൻേറതാണോ അതു് അവനുതന്നെ കൊടുക്കു."

"തേനത്യക്തേന ഭുഞ്ജീഥാഃ; മാ ഗൃധഃ കസ്യസ്വിദ്ധനം." ധൎമ്മത്തോടുകൂടി നടക്കുക, എന്നാൽ പാപം പോകും. ധൎമ്മം തന്നെ രക്ഷിക്കുവാൻ ശക്തമാകുന്നു. പേടിക്കരുതു്, പേടിപ്പിക്കയുമരുതു്.

ഇന്നത്തെ ഭയങ്കരമായ യുദ്ധത്തിൻെറ പ്രവാഹം സ്വാൎത്ഥത്തിൽനിന്നാണല്ലോ. സ്വാൎത്ഥസംയമനമാണു് ധൎമ്മസ്വീകാരത്തിൻെറ അൎത്ഥംതന്നെ; ധൎമ്മത്തെ അംഗീകരിച്ചതിനുശേഷം യുദ്ധം എവിടെ? ഹിംസ എവിടെ?

ജനങ്ങൾ ചോദിക്കുന്നു, "എന്നാൽ ഇതു് ആൎക്കാണു് സമ്മതിക്കുവാൻ കഴിയുക?" എന്നു്. വേണ്ട, എന്നാൽ ഇതുകൊണ്ടു പാപം ചെയ്യു, കളവു നടത്തു, അസത്യം പറയു, വ്യഭിചരിക്കു എന്നു പറയാമോ? ഗീതാകാരനെക്കുറിച്ചും ഇതേ ആക്ഷേപം ഈ വിവാദതൽപരന്മാൎക്കു് കൊണ്ടുവരാവുന്നതാണു്.

ശൗര്യത്തിൻെറ പരമകാഷ്ഠയാണു് അഹിംസ. അതു് ഒരിക്കലും ഭീരുത്വത്തിൻെറ പേരല്ല. സംപൂൎണ്ണമായ ഭയരാഹിത്യത്തിൽനിന്നുമാത്രമാണു് അഹിംസ ഉൽപാദിക്കാവുന്നതു്. ആരാണു് അത്യന്തം ശൂരൻ, അവനേ അത്യന്തം നിൎഭയനും ആയിരിക്കുവാൻ കഴിയൂ. പ്രമാദവും നിൎഭയത്വവും രണ്ടും

രണ്ടാകുന്നു. ഭയത്തിൻെറ ജ്ഞാനംതന്നെ ഇല്ലാതാക്കുന്ന ലഹരി എങ്ങനെയാണ് നിർഭയത്വമായിത്തീരുക? ഭയം ആസന്നമായിരിക്കുമ്പോഴും നിർഭയനായിരിക്കുന്നവനാണ് പരമശൂരൻ. അവൻതന്നെയാണ് അഹിംസാവാദി.

ശക്തനും ആരോഗ്യവാനും ആയ ഒരു പിതാവിനെ അറിവില്ലാത്ത ഒരു പുത്രൻ ക്രോധംകൊണ്ട് അടിക്കുന്നു എങ്കിൽ, ആ പിതാവ് കോപിക്കുന്നില്ല. പകരം അടിക്കുന്നതിന്ന് അദ്ദേഹത്തിന്റെ ഹിംസാവൃത്തി ഉണരുന്നുമില്ല. എന്നാൽ ശക്തനായ ഒരു മനുഷ്യനാണ് അടിക്കുന്നതെങ്കിൽ ക്രോധം വരുകയും ഹിംസാശീലം ഉണരുകയും ചെയ്യുന്നു. ബാലൻ അടിച്ചപ്പോൾ പിതാവ് നിർഭയനായിരുന്നു. പക്ഷേ, സമവയസ്കൻെറ പ്രഹരം ഭയം ഉളവാക്കി. അതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതു്.

ഇങ്ങനെ, ഹിംസയും ഭയവും ഇണകളാണ്. ഭയത്തിൽനിന്നു ഹിംസ, ഭയാഭാവത്തിൽനിന്ന് അഹിംസ. ഹിററ്ലരും ചർച്ചിലും അന്യോന്യം ഭയപ്പെടുന്നു. ഈ വീക്ഷണഗതി അവലംബിക്കുമ്പോൾ രണ്ടുപേർക്കുമില്ല ശൗര്യം. രണ്ടുപേരും അതുകൊണ്ട് ഹിംസയുടെ സാമ്രാജ്യവും ആകുന്നു. ശൗര്യത്തിൻെറ അങ്ങേയറ്റത്തെ അവസ്ഥയാണ് അഹിംസ. അതുപോലെതന്നെ ഭയത്തിൻെറ അങ്ങേയററത്തെ അവസ്ഥയാണ് പാരവശ്യം.

ഒരു സംഗതികൂടി. ഒരു പ്രാണിയുടെ നിഗ്രഹംകൊണ്ടു മാത്രം ഹിംസയാകുന്നില്ല. നമുക്ക് ഇങ്ങനെയുള്ള ഒരു ഭ്രാന്തനെപ്പററി സങ്കല്പിക്കുക. അവൻെറ കൈയിൽ ഒരു യന്ത്രത്തോക്കു പെട്ടുകയും അവൻ ഭ്രാന്തനായിത്തന്നെയിരിക്കുകയും ആണെങ്കിൽ അനേകായിരം മനുഷ്യരുടെ രക്തം ചൊരിയും. അവനെ നിഗ്രഹിക്കുന്നതു ഹിംസയാണെന്നു പറയാൻവയ്യ. ദ്വേഷം ഇല്ലാതെ സമബുദ്ധിയോടുകൂടി ലോകമംഗളത്തിനു വേണ്ടി ചെയ്യുന്ന നിഗ്രഹവും ഹിംസയാകുന്നില്ല. പോളണ്ടിൻെറ സ്വദേശരക്ഷയ്ക്കുവേണ്ടിയുള്ള യുദ്ധത്തെക്കുറിച്ചെഴുതിയ സമയത്തു ഗാന്ധിജി പറഞ്ഞു: "പോളണ്ടിൽ സ്വാർത്ഥത്യാഗത്തിൻേറയും ശൗര്യത്തിൻേറയും പരമാവസ്ഥയുണ്ടെങ്കിൽ ആ രാജ്യം ഹിംസവഴിക്കാണ് ആത്മരക്ഷ ചെയ്യു

തെന്നു ലോകം വിസ്മരിക്കും. പോളണ്ടിൻെറ ഹിംസ ഏകദേശം അഹിംസയായിത്തന്നെ ഗണിക്കാം.''

എന്തുകൊണ്ടാണു് അതു്? ഗാന്ധിജി ഏതാനുംദിവസം മുമ്പു ചില ജിജ്ഞാസുക്കളുടെ മുമ്പിൽ ഒരു മൗലികമായ രീതിയിൽ ഈ വിവേചനം സ്പഷ്ടമാക്കിയിട്ടുണ്ടു്. അതും സംപൂർണ്ണമല്ലെന്നാണു് എൻെറ വിചാരം; ആവാനും നിവൃത്തിയില്ല. ഒരേതരത്തിലുള്ള കർമ്മം ഒരു സമയത്തു ധർമ്മം, മറ്റൊരു സമയത്തു് അധർമ്മം, ഇങ്ങനെ വരാം. ഒരു കർമ്മം ധർമ്മമാണോ എന്നുള്ളതിൻെറ നിർണ്ണയമാകട്ടെ സ്വയം ചെയ്യുന്നതാകുന്നു. എന്നാൽ പോളണ്ടിൻെറ ഹിംസ മിക്കവാറും അഹിംസയാണെന്ന വാദം കുഴപ്പമുണ്ടാക്കുവാൻ മതി. എങ്കിലും ഇതിൽ അസാംഗത്യം ഇല്ല.

ഈ വിശകലനങ്ങളെല്ലാംകൊണ്ടു് അഹിംസയുടെ ശുദ്ധമായ സ്വരൂപവും അതിൻെറ പ്രായോഗികതയും നമുക്കു സുഗ്രഹമായിരിക്കുമല്ലൊ.

## അഞ്ചു്

ഗാന്ധിജിയിൽ എപ്പോഴാണു് അഹിംസാശീലം ഉന്മിഷിതമായതു്, രാജ്യതന്ത്രത്തിലും സാമുദായികനീതിയിലും പരസ്പരവ്യവഹാരത്തിലും ഇതിൻെറ പ്രയോഗം എങ്ങനെ ആരംഭിച്ചു, ഇതിൻെറ ഗുണങ്ങളിൽ എപ്പോഴാണു് ശ്രദ്ധ ഭവിച്ചതു് എന്നു പറയുവാൻ പ്രയാസമാണു്. യാദൃച്ഛികമായി കടന്നുകൂടിയതെന്നു നമുക്കു തോന്നുന്ന പല വിഷയങ്ങളും, വാസ്തവത്തിൽ കാലംകൊണ്ടു പതുക്കെപ്പതുക്കെ തഴച്ചുവളന്നിട്ടുള്ളതാണെന്നു നമുക്കു കാണാം. ഗുണങ്ങളുടെ ബീജം നമ്മുടെ ഹൃദയത്തിൽ കിടക്കുന്നു. അതു ക്രമത്തിൽ മുളയ്ക്കുന്നു, പൊട്ടിത്തഴച്ചു വളരുന്നു. ഇങ്ങനെതന്നെയാണു ദുർഗ്ഗുണങ്ങളുടെയും കഥ.

ബാല്യംമുതൽക്കുതന്നെ ഗാന്ധിജിയുടെ മനസ്സിൽ സത്യത്തിൻേറയും അഹിംസയുടേയും ചിത്രത്തിൻെറ ഒരു മായാത്ത സ്ഥൂലരൂപം പതിഞ്ഞിരുന്നു എന്നു കാണാം. അതിബാല്യ

ത്തിൽ ഗാന്ധിജി ഒരു സ്നേഹിതന്റെ സഹവാസംകൊണ്ടു അധൎമ്മം ധൎമ്മമാണെന്നും മാംസാഹാരം സമുദായത്തിനു ലാഭമാണെന്നും കരുതി സ്വയം മാംസം ഭക്ഷിക്കാൻ തുടങ്ങി. മാംസാഹാരം ചെയ്തിരുന്നതു ഗൂഢമായിട്ടായിരുന്നതിനാൽ അദ്ദേഹത്തിനു് അതു മൎമ്മഭേദകമായിട്ടാണു തോന്നിയതു്. അതിൽ അസത്യമുണ്ടായിരുന്നു. മാംസം അദ്ദേഹത്തിനു് ആസ്വാദ്യമായും തോന്നിയില്ല. എന്നാൽ ഒരു ദോഷത്തിൽനിന്നു മറ്റൊരു ദോഷം വന്നുകൂടുന്നു. അതോടുകൂടി പുകവലിയും ആരംഭിച്ചു. അതിനു കാശുവേണം, വീട്ടിൽനിന്നു കട്ടുതുടങ്ങി. അപ്പോൾ ഈ കാൎയ്യം അസഹ്യമായിത്തീൎന്നു. അവസാനം സകല സംഗതിയും പിതാവിനെ ബോധിപ്പിച്ചു് ക്ഷമായാചനംചെയ്യണമെന്നു തീരുമാനിച്ചു. അതു പിതാവിനു് എത്ര വലിയ ഒരു ആഘാതം ആയിരിക്കും എന്നു് അറിഞ്ഞുകൂടാ. അതായിരുന്നു ഗാന്ധിജിയുടെ ഭയം. എന്നാൽ അദ്ദേഹം എല്ലാം എഴുതി പിതാവിന്റെ കയ്യിൽ സമർപ്പിച്ചു. പിതാവു് അതു വായിച്ചിട്ടു തേങ്ങിത്തേങ്ങിക്കരഞ്ഞു. ഗാന്ധിജിക്കും കരച്ചിൽ വന്നു. പിതാവിന്റെ ഈ കണ്ണുനീർ ഹൃദയവേദനകൊണ്ടുണ്ടായ ദുഃഖത്തിന്റെ പരിണതരൂപമോ, പുത്രൻ സത്യത്തെ ആശ്രയിച്ചതുകൊണ്ടുള്ള ആനന്ദത്തിന്റെ ഫലമോ എന്നു് ആൎക്കു പറയാം? "എനിക്കാകട്ടെ ഇതു് അഹിംസയുടെ പാഠമായിരുന്നു. ആ സമയത്തു് എനിക്കു് അഹിംസയെക്കുറിച്ചു യാതൊരു അറിവും ഉണ്ടായിരുന്നില്ല. എന്നാൽ ഇതു് എന്റെ ഒരു കേവലമായ അഹിംസയായിരുന്നു എന്നു് ഇന്നു ഞാൻ അറിയുന്നു." പിതാവു ക്ഷമിച്ചു. ഗാന്ധിജി ഈ ദുൎമ്മാൎഗ്ഗങ്ങളെ ഉപേക്ഷിക്കയും ചെയ്തു. പിതാവിന്റേയും പുത്രന്റേയും ഹൃദയഭാരം ഒഴിഞ്ഞു.

ഈ സംഭവംകൊണ്ടു്, ഗാന്ധിജിയുടെ വിചാരങ്ങളിൽ എന്തെല്ലാം പരിവൎത്തനങ്ങളാണു് ഉണ്ടായതെന്നു വിവരിക്കുക വിഷമമാണു്. എന്നാൽ ഇവിടെനിന്നാണു് അഹിംസയുടെ ബീജം മുളയെടുത്തതെന്നു തോന്നുന്നു. ഗാന്ധിജി വെറും ഒരു കുട്ടിയായിരുന്നു അക്കാലത്തു്. ഇംഗ്ലണ്ടിലേയ്ക്കു പുറപ്പെട്ടപ്പോഴാകട്ടെ അദ്ദേഹത്തിനു പ്രായപൂൎത്തി വന്നിരുന്നു. പിതാവു് അന്നു ജീവിച്ചിരുന്നില്ല. അന്യരാജ്യത്തു് എന്തു ക്ലേശം സംഭ

വിച്ചാലും മാംസവും മദ്യവും ഉപയോഗിക്കുകയില്ല എന്നു മാതാവിനോടു പ്രതിജ്ഞചെയ്തിട്ടാണ് യൂറോപ്പിലേയ്ക്കു പുറപ്പെട്ടതു്. എന്നാൽ ഇത്രകൊണ്ടുമാത്രം സജാതീയരായ ബന്ധുക്കൾക്ക് എങ്ങനെ സന്തോഷമാവും? അവർ അദ്ദേഹത്തിന്റെ യാത്ര മുടക്കുവാൻ ശ്രമിച്ചു. അവിടെ ധർമ്മഭ്രഷ്ടനായി ഭവിച്ചേക്കാം എന്നു് അവർ ഭയം പ്രദർശിപ്പിച്ചു. "എന്നാൽ ഭുജിക്കരുതാത്തതു ഭുജിക്കുകയില്ല എന്നു ഞാൻ പ്രതിജ്ഞ ചെയ്തിട്ടുണ്ടു്" എന്നായിരുന്നു ഗാന്ധിജിയുടെ വാക്കു്. സ്വജനങ്ങൾ അതുകൊണ്ടു സന്തുഷ്ടരായില്ല. അദ്ദേഹത്തെ അവർ കൂട്ടത്തിൽ നിന്നു പുറത്താക്കി.

ഗാന്ധിജി ഇംഗ്ലണ്ടിലേക്കു പോയി. തന്റെ പ്രതിജ്ഞയിൽ അചഞ്ചലമായ നിഷ്ഠയോടുകൂടിയാണ് അദ്ദേഹം വർത്തിച്ചിരുന്നതു്. മടങ്ങിയപ്പോൾ ജാതിബഹിഷ്കാരം അദ്ദേഹത്തിന്റെമുമ്പിൽ മുഖം കാണിക്കാതിരുന്നില്ല. "വീണ്ടും ജാതിയിലേക്കു പ്രവേശിക്കണമെന്നു് എനിക്കു് ആഗ്രഹമുണ്ടായിരുന്നില്ല. ആ വിധികർത്താക്കളോടു ദ്വേഷവും തോന്നിയില്ല. അവർക്കു് എന്നോടു വിരോധമായിരുന്നു; എന്നാൽ ഞാൻ അവരുടെ മനസ്സിനെ ഒരിക്കലും ക്ലേശിപ്പിച്ചില്ല. ഇത്രമാത്രമല്ല ജാതിഭ്രംശത്തിന്റെ സകല നിയമങ്ങളേയും തീവ്രമായ രൂപത്തിൽത്തന്നെ ഞാൻ പാലിച്ചു, അതായതു് ഞാൻ എന്റെ ബന്ധുക്കളോടൊരുമിച്ചുള്ള പന്തിഭോജനം സ്വയം വേണ്ടെന്നുവെച്ചു. എന്റെ ശ്വശുരഗൃഹക്കാർക്കും സ്യാലനും എന്നോടുകൂടി ഭക്ഷണപാനാദികൾ ചെയ്യണമെന്നു് ആഗ്രഹമില്ലാഞ്ഞിട്ടല്ല, എന്നാൽ ആരും കാണാതെ അങ്ങനെ ചെയ്യുന്നതിനു് എനിക്കു് ഇഷ്ടമില്ലായിരുന്നു. അതുകൊണ്ടു ഞാൻ അടുത്തബന്ധുക്കളൊരുമിച്ചു വെള്ളംകുടിക്കുന്നതുപോലും നിർത്തി. ഈ പെരുമാററംകൊണ്ടു ജാതിവാദികൾ എന്നെ പുറംതള്ളിയെങ്കിലും അവർക്കു് എന്നോടു സ്നേഹം വർദ്ധിക്കുകയാണു ചെയ്തതു്. മററു കാര്യങ്ങളിൽ എനിക്കു വേണ്ടുവോളം അവർ സഹായം നൽകി. എന്റെ അഹിംസകൊണ്ടാണു് ഇങ്ങനെ ശുഭമായി പരിണമിച്ചതു് എന്നാണു ഞാൻ വിശ്വസിക്കുന്നതു്."

ആഫ്രിക്കയിൽ ഗാന്ധിജി ഏകദേശം ഇരുപതു സംവ

ത്സരം കഴിച്ചുകൂട്ടി. ഒരു സാധാരണമായ കാര്യത്തിനുവേണ്ടി വക്കീലിൻെറ നിലയിലാണു പോയിരുന്നതു്; എന്നാൽ അവിടെ കറുത്ത വർഗ്ഗക്കാരോടു വെള്ളക്കാർക്കുണ്ടായിരുന്ന വെറുപ്പു് അത്ര ദുസ്സഹമായി തോന്നിയതുകൊണ്ടു് ഗാന്ധിജിക്കു് കേവലം സേവനത്തിനുവേണ്ടി കുറേക്കാലം അവിടെത്തന്നെ താമസിക്കേണ്ടിവന്നു. പിന്നെയും തൻെറ നാട്ടുകാർ അദ്ദേഹത്തെ അവിടെനിന്നു പോരുവാൻ അനുവദിച്ചില്ല; ഓരോന്നു ചെയ്തുകൊണ്ടു് ഇരുപത്തൊന്നു സംവത്സരം അവിടെത്തന്നെ ഗാന്ധിജി കൂടി. ഈ അവസരത്തിൽ അദ്ദേഹത്തിനു ധാരാളം പൊരുതേണ്ടിവന്നു. എന്നാൽ അഹിംസയിൽ അദ്ദേഹത്തിനുണ്ടായിരുന്ന ശ്രദ്ധ അനശ്വരമായിത്തീരുകയാണു ചെയ്തതു്. അഹിംസയെ വലിയതോതിൽ പ്രയോഗിച്ചു. അതു സഫലമായിട്ടാണു തീർന്നതു്. അദ്ദേഹത്തിൻ്റെ വിപക്ഷികൾക്കു് ഹൃദയപരിവർത്തനം വന്നു. ജനറൽ സ്മട്സ് സുമായി ഇടയേണ്ടിവന്നു. അവസാനത്തിൽ അദ്ദേഹം മിത്രമായിത്തീൎന്നു. രണ്ടാമത്തെ വട്ടമേശസമ്മേളനത്തിനു ഗാന്ധിജി ഇംഗ്ലണ്ടിൽ പോയിരുന്നപ്പോൾ സ്മട്സ് അവിടെയുണ്ടായിരുന്നു. എന്നെക്കൊണ്ടു് എന്തെങ്കിലും ഉപയോഗമുണ്ടെങ്കിൽ താങ്കൾക്കു് അതു് എന്നിൽനിന്നു നിസ്സങ്കോചം പ്രതീക്ഷിക്കാം, എന്നു് അദ്ദേഹം അറിയിച്ചു. ഗാന്ധിജി ആ സഹായം കുറച്ചൊക്കെ ഉപയോഗപ്പെടുത്തുകയും ചെയ്തു.

അഹിംസാത്മകമായ ഉപായംകൊണ്ടു് എങ്ങനെയാണു ശത്രുവിനെ മിത്രമാക്കിത്തീർക്കുന്നതു് എന്നുള്ളതിനു് ഉജ്ജ്വലമായ ഉദാഹരണം ഗാന്ധിജിയുടെ ഇരുപത്തൊന്നു സംവത്സരത്തെ ആഫ്രിക്കയിലെ തപശ്ചര്യ നൽകുന്നുണ്ടു്. ഗാന്ധിജി അവിടെ സൂക്ഷ്മതയോടുകൂടി അഹിംസാവ്രതം രക്ഷിച്ചു. പ്രഹരം, ശകാരം, കാരാഗൃഹവാസം,—എല്ലാത്തരത്തിലുള്ള കഷ്ടപ്പാടുകളും അനുഭവിച്ചു. എന്നാലും ശത്രുക്കളോടു് ഒരിക്കലും കോപിച്ചില്ല. ധൈര്യം ഉപേക്ഷിച്ചില്ല, സ്ഥൈര്യം വെടിഞ്ഞില്ല, എന്നാൽ ക്രോധം ഉപേക്ഷിച്ചു പൊരുതിക്കൊണ്ടേ ഇരുന്നു. അവസാനം ഫലമുണ്ടായി. 'അഹിംസാ പ്രതിഷ്ഠായാം തൽസന്നിധൗ വൈരത്യാഗഃ,' എന്നുണ്ടല്ലോ.

ആഫ്രിക്കയിൽ കറുത്ത വർഗ്ഗക്കാരും വെള്ളക്കാരും തമ്മി

ലുള്ള ഭേദം ഇത്രത്തോളം ഗൗരവമുള്ളതായിരുന്നു. കൃഷ്ണവണ്ണന്മാക്ക്—ഈ കൂട്ടത്തിലാണു ഭാരതീയരെ ഉൾപ്പെടുത്തിയിരുന്നതു്—പാതയിൽക്കൂടി നടക്കുവാൻപോലും വിഷമമായിരുന്നു. രാത്രിയിൽ നിശ്ചിതസമയത്തിനുശേഷം ഗൃഹത്തിൽനിന്നു പുറത്തിറങ്ങുവാൻ അനുവാദമുണ്ടായിരുന്നില്ല. ഗാന്ധിജി ലാത്തുവാൻപോവുക പതിവുണ്ടു്. സമയം നോക്കാതെ ചുറ്റി നടക്കും. ഒരു ദിവസം പ്രസിഡണ്ട് ക്രൂഗരുടെ വസതിയുടെ മുമ്പിൽക്കൂടി പോകുമ്പോൾ പാറാവുകാരൻ പെട്ടെന്നു് ഇദ്ദേഹത്തെ പ്രഹരിച്ചു പാതച്ചാലിൽ വീഴിച്ചു. മുകളിൽനിന്നു പിന്നെയും ചവിട്ടി. ഗാന്ധിജി മിണ്ടാതെ അതെല്ലാം കൊണ്ടതേയുള്ളു. അല്പംപോലും ക്രോധം ഉണ്ടായില്ല. അദ്ദേഹത്തിന്റെ മിത്രമായ ഒരു വെള്ളക്കാരൻ സമീപത്തുകൂടി പോകുമ്പോൾ ഈ സംഭവം കണ്ടു. ആ മനുഷ്യനു ദേഷ്യം വന്നു. അയാൾ പറഞ്ഞു: "ഗാന്ധിജീ, അതൊക്കെ ഞാൻ കണ്ടു. അങ്ങു് ഇവന്റെ പേരിൽ കോടതിയിൽ കേസ്സുകൊടുക്കൂ. ഞാൻ സാക്ഷിയായി നിങ്ങൾക്കു വേണ്ട സഹായം ചെയ്യാം. അങ്ങയോടുള്ള ഈ നിന്ദ്യമായ പെരുമാററത്തെക്കുറിച്ചു് എനിക്കു ദുഃഖം തോന്നുന്നു." ഗാന്ധിജി പറഞ്ഞു: "നിങ്ങൾ വ്യസനിക്കരുതു്. വ്യക്തിഗതമായ അന്യായത്തിനു പ്രതികാരം ചെയ്യാൻവേണ്ടി കോടതിയെ ശരണം പ്രാപിക്കയില്ലെന്നാണു് എന്റെ വ്രതം. ഈ സാധുവായ മൂഢൻ എന്തു ചെയ്യട്ടെ? ഇവിടത്തെ അന്തരീക്ഷം ഇങ്ങനെയാണു്. ഞാൻ ഇവന്റെമേൽ കേസ്സ് നടത്തണമെന്നു വിചാരിക്കുന്നില്ല." അതിനുശേഷം ആ പാറാവുകാരൻ ഗാന്ധിജിയോടു ക്ഷമായാചനം ചെയ്തു.

പിന്നെയും ഇങ്ങനെ അനവധിസംഭവങ്ങൾ ഉണ്ടായി. ഇടയ്ക്കു കുറച്ചുദിവസം സ്വദേശത്തുവന്നു താമസിച്ചിട്ടു് ഗാന്ധിജി ആഫ്രിക്കയിലേക്കു മടങ്ങി. അപ്പോൾ അവിടത്തെ വെള്ളക്കാരായ പത്രപ്രവൎത്തകന്മാർ അദ്ദേഹത്തെപ്പറ്റി പല അസത്യങ്ങൾ പത്രങ്ങളിൽ പൊടിപ്പും തൊങ്ങലുംചേർത്തു് എഴുതുകയും പാശ്ചാത്യജനതയെ പ്രക്ഷോഭിപ്പിക്കയും ചെയ്തിരുന്നു. കപ്പലിൽനിന്നു് ഗാന്ധിജി ഇറങ്ങുവാനുള്ള സമയമായി. വെളുത്തവൎഗ്ഗക്കാർ ഇദ്ദേഹത്തോടുള്ള വിരോധം

വേണ്ടുവോളം പ്രദർശിപ്പിച്ചു. ഇറങ്ങുന്നതു് ആപൽക്കരമാണു്, രാത്രി പോവുകയായിരിക്കും നല്ലതു് എന്നു പോലീസുകാരും ചില സ്നേഹിതരും അദ്ദേഹത്തെ അറിയിക്കാതിരുന്നില്ല. വെള്ളക്കാർ അങ്ങയെ അടിച്ചാൽ അങ്ങു് അഹിംസകൊണ്ടു് അവരെ എങ്ങനെ പ്രതിരോധിക്കും എന്നു കപ്പിത്താൻ ചോദിച്ചപ്പോൾ ഇങ്ങനെയാണു് സമാധാനം നൽകിയതു്. "ഈശ്വരൻ എനിക്കു ക്ഷമിക്കുവാനുള്ള ബുദ്ധിയും ശക്തിയും തരും. എനിക്കു് അവരിൽ ക്രോധം ഉണ്ടാവില്ല. അവർ അജ്ഞാനത്തിന്റെ ഇരയാണല്ലോ. ഞാൻ നിന്ദ്യനാണെന്നാണു് അവർ ധരിച്ചു വശായിരിക്കുന്നതു്. അവർ എന്തുചെയ്യും? അവരോടു് എങ്ങനെ ഞാൻ കോപിക്കും?

ഗാന്ധിജി ഒടുവിൽ കപ്പലിൽനിന്നും ഇറങ്ങി. മിത്രമായ ഒരു പാശ്ചാത്യൻ ഗാന്ധിജിയെ രക്ഷിക്കാൻ അനുഗമിച്ചിരുന്നു. യാതൊരു ഭീരുത്വവും ഇല്ലെന്നു സ്പഷ്ടമാക്കുവാൻവേണ്ടി അവർ കാൽനടയായി വീട്ടിലേക്കു പോകുവാൻ നിശ്ചയിച്ചു. വെള്ളക്കാർക്കു് അവരെ കണ്ടപ്പോൾ ക്രോധം അങ്ങേ അറ്റത്തു് എത്തുകയാണു ചെയ്തതു്. ജനങ്ങൾ തിക്കിക്കൂടി. മുമ്പോട്ടുപോകുവാൻ വിഷമമായി; ആൾക്കൂട്ടം ആ മിത്രമായ വെള്ളക്കാരനെ പിടിച്ചു ഗാന്ധിജിയിൽനിന്നും അകറ്റിനിറുത്തി. അതിനുശേഷം കല്ലും കട്ടയും ചീഞ്ഞ മുട്ടയും വർഷിച്ചുതുടങ്ങി. ഗാന്ധിജിയുടെ തലപ്പാവു വലിച്ചു ചീന്തിക്കളഞ്ഞു. ലാത്തികൊണ്ടു് അടിക്കാൻതുടങ്ങി. ഗാന്ധിജി ബോധരഹിതനായിത്തീന്നു. എന്നിട്ടും അടി നിർത്തിയില്ല. അദ്ദേഹം ജീവിച്ചിരിക്കേണമെന്നായിരുന്നു ഈശ്വരേച്ഛ. അടുത്തുകൂടിപോയിരുന്ന പോലീസ്സൂപ്രണ്ടിന്റെ ഭാര്യ ആ സംഭവം കണ്ടു. ആ സ്ത്രീ ആൾത്തിരക്കിൽ എത്തി കുടനിവർത്തി അദ്ദേഹത്തെ രക്ഷിക്കാൻ നിന്നു. ജനസമൂഹം ഭയാക്രാന്തമായി. ഇതിനിടയിൽ പോലീസ്സൂപ്രണ്ടു സ്വയം അവിടെ എത്തി അദ്ദേഹത്തെ രക്ഷിച്ചു കൊണ്ടുപോയി. ഗാന്ധിജി രക്ഷപ്പെട്ടു.

സംരംഭം ശാന്തമായപ്പോൾ ജനങ്ങൾക്കു പശ്ചാത്താപം തോന്നിയിരിക്കാൻ ഇടയുണ്ടു്. ബ്രിട്ടീഷ്ഗവണ്മെൻറ് ആഫ്രിക്കാഗവണ്മെൻറിനോടു് ആ തെമ്മാടികളെപ്പിടിച്ചു ശിക്ഷിക്കണമെന്നു് ഉപദേശിച്ചു. "എനിക്കു് ആരോടും വിരോ

ധമില്ല. സത്യം പ്രത്യക്ഷമാകുമ്പോൾ എന്നെ ഉപദ്രവിച്ചവർ സ്വയം പശ്ചാത്തപിക്കും. ആരേയും ശിക്ഷിപ്പിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല'' എന്നായിരുന്നു ഗാന്ധിജിയുടെ സമാധാനം. ഇന്നാകട്ടെ, ഗാന്ധിജിയെ ആരെങ്കിലും പ്രഹരിച്ചുവെന്നോ ശകാരിച്ചുവെന്നോ സങ്കല്പിക്കുന്നതുപോലും നമുക്ക് അസഹ്യമാകുന്നു.

ഒന്നരക്കൊല്ലംമുമ്പു നടന്ന ഒരു സംഗതിയാണ് ഇനി. ഗാന്ധിജി ദൽഹിയിൽ ലക്ഷ്മീനാരായണക്ഷേത്രം ഉൽഘാടനം ചെയ്യുകയായിരുന്നു. ഏകദേശം ഒരുലക്ഷം ജനങ്ങൾ തിങ്ങിക്കൂടി. എള്ളുവീഴുവാനുള്ള പഴുതുകൂടി ഉണ്ടായിരുന്നില്ല. വളരെ പ്രയാസപ്പെട്ടിട്ടാണ് ഉൽഘാടനം ചെയ്യുന്നതിനു ക്ഷേത്രാന്തർഭാഗത്ത് എത്തിയതു്. ബഹിർഭാഗത്ത് ആളുകളുടെ തലയല്ലാതെ കാണ്മാനുണ്ടായിരുന്നില്ല. മരക്കൊമ്പുകളിൽപ്പോലും ആളുകൾ തിങ്ങിക്കൂടിയിരുന്നതിനാൽ അവ ഒടിഞ്ഞുവീഴുമോ എന്നു തോന്നിയിരുന്നു. ജനസമൂഹം ആ മഹാപുരുഷൻെറ ദർശനം അത്യൽക്കണ്ഠയോടുകൂടി പ്രതീക്ഷിക്കയായിരുന്നു. ഗാന്ധിജി ക്ഷേത്രത്തിൻെറ മേൽത്തട്ടിൽ കയറി ജനങ്ങൾക്കു ദർശനം നൽകി. ഒരുനിമിഷംമുമ്പുകൂടി ജനങ്ങൾ അടക്കമില്ലാതെ കോലാഹലം കൂട്ടിയിരുന്നു. എന്നാൽ ഗാന്ധിജി മേൽത്തട്ടിൽ വന്നു കൈകൂപ്പി കേവലം മൗനമായിട്ടു നിന്നപ്പോൾ അവരുടെ എല്ലാ കോലാഹലങ്ങളും അടങ്ങി. അനേകസഹസ്രം കണ്ഠങ്ങളിൽനിന്നു് ഒരേ ഒരു സ്വരം ആകാശമണ്ഡലത്തെ ഭേദിച്ചുകൊണ്ടു് ഉയൎന്നു—''മഹാത്മാഗാന്ധി കീ ജയ്!'' (മഹാത്മാഗാന്ധിക്കു ജയം!)

ഈ കാഴ്ച ചിന്തകന്മാരായ സന്ദർശകന്മാൎക്കു തൊണ്ടയിടറിച്ച ഉണ്ടാക്കി. എനിക്കു മിണ്ടാൻ വയ്യാതായിപ്പോയി. ഞാൻ ചിന്താപ്രവാഹത്തിൽ ഒലിക്കുകയായിരുന്നു. എന്തൊരു മനുഷ്യനാണ് അദ്ദേഹം! കൃശശരീരൻ, അൎദ്ധനഗ്നൻ, ഇത്രവളരെ ആളുകളെ മോഹിപ്പിക്കുന്നു. എത്രപേരെയാണ് ഉന്മത്തന്മാരെപ്പോലെയാക്കുന്നതു്! ആ ജനസമൂഹത്തിൽ പത്തുപേർപോലും അദ്ദേഹത്തോടു് ഒരിക്കലെങ്കിലും സംസാരിച്ചിട്ടുള്ളവരായിട്ടു് ഒരുപക്ഷേ, ഉണ്ടായിരിക്കയില്ല, എന്നാലും ദർശനമാത്രത്താൽ എല്ലാവരും ഉന്മത്തന്മാരെപ്പോലെയാ

യി. മരക്കൊമ്പുകളിൽ കൂടിയിരുന്ന അനേകായിരം മനുഷ്യർ അവരുടെ രക്ഷയെക്കുറിച്ചുതന്നെ ചിന്തിച്ചിരുന്നോ എന്നു സംശയമാണു്. അവരും മഹാത്മാഗാന്ധി ജയിക്കട്ടെ എന്ന ഉൽഘോഷത്തിൽ മുഴുകിയിരുന്നു. ഒരു മരത്തിൻെറ കൊമ്പു തകൎന്നു. അതിന്മേൽ അമ്പതുകണക്കിനാണു് ആളുകൾ ഉണ്ടായിരുന്നതു്. കട, കട, എന്ന ശബ്ദത്തോടുകൂടി കൊമ്പു നിലം പതിച്ചു. എന്നാൽ മുകളിലിരുന്നവരാകട്ടെ ആ ജയാശംസയിൽ തല്പരരായിട്ടാണു വൎത്തിച്ചിരുന്നതു്. ആൎക്കുംതന്നെ സ്വജീവാപായത്തെപ്പററി വിചാരമുണ്ടായിരുന്നില്ല. കൊമ്പു താഴെവീണു; ആൎക്കും പരുക്കു പററിയില്ല, ''ഗാന്ധിജി ജയിക്കട്ടെ'' എന്നു വിളിച്ചുപറഞ്ഞിരുന്നവർ അദ്ദേഹത്തെക്കുറിച്ചു് എത്രമാത്രം ഭ്രാന്തുപിടിച്ചിരുന്നു എന്നു് ഈ ഒരു രംഗം സ്പഷ്ടമാക്കുന്നുണ്ടു്. അദ്ദേഹത്തിൻെറ ഓരോ രോമത്തിനും വേണ്ടി ജനസമൂഹം പ്രാണത്യാഗം ചെയ്യാൻ ഒരുങ്ങിയാണു് ഇരുന്നതു്. ''ഗാന്ധിജിയെ കൊല്ലുക'' എന്നു് ആൎത്തുവിളിച്ചുകൊണ്ടു് ഉന്മത്തരായി പാഞ്ഞിരുന്ന ആ വെള്ളക്കാരുടെ ആ രംഗമോ?

ഗാന്ധിജി രണ്ടാം വട്ടമേശസമ്മേളനത്തിനു പോയപ്പോൾ അവിടെ ഏകദേശം മൂന്നരമാസം താമസിച്ചു. ചെല്ലുന്നേടത്തൊക്കെ ജനസമൂഹം അദ്ദേഹത്തിന്റെ സ്വഭാവത്തിൽ മോഹിതരായതുപോലെയാണു് കാണപ്പെട്ടതു്. ആളുകൾ പ്രേമമുഗ്ദ്ധന്മാരായിത്തീൎന്നിരുന്നു. ഇപ്പോൾ അദ്ദേഹം ആഫ്രിക്കയിൽ പോകുകയാണെന്നിരിക്കട്ടെ. എന്നാലും ഈ പ്രേമം കൊണ്ടു തദ്ദേശവാസികളായ വെള്ളക്കാരും ഉന്മത്തന്മാരായിത്തീരും. പീഡകളും പ്രഹരങ്ങളും ഒക്കെ ഏററിട്ടും ക്ഷമാധൎമ്മത്തെ ഉപേക്ഷിക്കാതിരുന്നതുകൊണ്ടാണു് ഈ പ്രേമപ്രകടനങ്ങളൊക്കെ. ആഫ്രിക്കയിലെ വെള്ളക്കാരുടെ ഉന്മാദപ്രകടനം നമ്മുടെ ദൃഷ്ടിയുടെ മുമ്പിൽ വരുമ്പോൾ നമുക്കു കോപം ജനിക്കുന്നു. എന്നാൽ ആ ദൃശ്യം, ആ സംഭവം, അങ്ങനെയുള്ള അനേകം സംഗതികൾ ആണു് ഇന്നത്തെ ഗാന്ധിജിയുടെ ജീവിതത്തെ രൂപവൽക്കരിച്ചിട്ടുള്ളതു്. ക്രിസ്തുവിനെ ക്രൂശത്തിൽ തറച്ചിരുന്നില്ലെങ്കിൽ അദ്ദേഹത്തിൻെറ മാഹാത്മ്യം പ്രകടമാകുമായിരുന്നില്ലല്ലോ. ഗാന്ധിജി ക്ഷമാപൂൎവ്വം പ്രഹര

ങ്ങളെ സ്വീകരിച്ചിരുന്നില്ലെങ്കിൽ, അദ്ദേഹത്തിൻെറ ക്ഷമയുടെ മാററു് സഫലമായി പരീക്ഷിക്കുന്നതെങ്ങനെ?

അദ്ദേഹം മഹാത്മാവാണു്, തന്നെ ഉപദ്രവിച്ചവരെ സ്നേഹിക്കുവാൻ അല്ലെങ്കിൽ കഴിയുമോ? "എൻെറ ഈ ജീവിതസമ്പ്രദായം, എന്നോടു് ഇടപെടുന്നവരോടൊക്കെ എനിക്കു മൈത്രി സമ്പാദിച്ചുതരുന്നു. എനിക്കു സാധാരണമായി ഗവണ്മെൻറുവകുപ്പുകളുമായി കലഹിക്കേണ്ടിവന്നിട്ടുണ്ടു്. തീവ്രമായ ഭാഷ പ്രയോഗിക്കേണ്ടതായിട്ടും വന്നുകൂടിയിരുന്നു. എന്നാലും സക്കാരുദ്യോഗസ്ഥന്മാർ എന്നോടു് എപ്പോഴും പ്രസന്നതയോടുകൂടിയാണു് വത്തിച്ചിരുന്നതു്. എൻെറ ഈ പെരുമാററം എൻെറ സ്വഭാവമായി പരിണമിച്ചുകഴിഞ്ഞിട്ടുണ്ടെന്നു് അന്നു ഞാൻ അറിഞ്ഞിരുന്നില്ല. മനുഷ്യനും അവൻെറ പ്രവൃത്തിയും രണ്ടാണെന്ന വിവേകം സത്യാഗ്രഹത്തിൻെറ അംഗമാണെന്നും അഹിംസയുടെ ധമ്മമാണെന്നും എനിക്കു പിന്നീടാണു് മനസ്സിലായതു്. നാം ചീത്തപ്രവൃത്തികളെ നിന്ദിക്കണം, നല്ലതിനെ ശ്ലാഘിക്കണം. എന്നാൽ ദുജ്ജനങ്ങളോടു ദയയോടും സൗമനസ്യത്തോടുംകൂടി ആദരപൂവ്വം വത്തിക്കുകയാണു വേണ്ടതു്. "പാപത്തെ നിന്ദിക്കു; പാപികളെ അരുതു്," എന്ന ഉപദേശം പലക്കും പരിചിതമാണല്ലോ. വളരെക്കുറച്ചുപേർ മാത്രമേ അതു പെരുമാററത്തിൽ ശീലിക്കുന്നുള്ളുവെന്നുമാത്രം. ഏതൽകാരണത്താലാണു് ലോകത്തിൽ വൈരം എന്നുപേരായ വിഷവൃക്ഷം ഇങ്ങനെ തഴച്ചുതളിത്തു പൂത്തുകാച്ചുനില്ക്കുന്നതു്.

"അഹിംസയിലാണു സത്യത്തിൻെറ അസ്ഥിവാരം. അഹിംസയുടെ ഭിത്തി ഇല്ലെങ്കിൽ സത്യത്തിൻെറ ചിത്രം എഴുതാവുന്നതല്ല എന്ന വിശ്വാസം എനിക്കു നാൾതോറും വദ്ധിച്ചുവരികയത്രേ. ദുഷ്ടസമ്പ്രദായത്തെ ആക്രമിക്കണം; തകക്കണം. എന്നാൽ ആ സമ്പ്രദായത്തിന്റെ നിമ്മാതാക്കളോടു് വിരോധംഭാവിക്കുന്നതു് ആത്മവൈരത്തിനോടു സദൃശംതന്നെ. നാം എല്ലാം ഒരു സവ്വശക്തൻെറ സന്താനങ്ങൾ. പുണ്യവാനായാലും പാപിയായാലും നമ്മുടെ ഉള്ളിൽ വ്യാപിച്ചിരിക്കുന്നതു് ഒരേ ഈശ്വരൻതന്നെ. അതിനാൽ ഒരു ജീവനെയെങ്കിലും ഉപദ്രവിക്കണമെന്നു വിചാരിക്കുന്നതു് ഈശ്വരനിന്ദന

മാണു്. അതു സകല ജീവികളേയും കഷ്ടപ്പെടുത്തുന്നതിനു സ്വഭാവ്യമാകുന്നു.''

ശ്രദ്ധയോടെ അഹിംസയെ സേവനം ചെയ്തിട്ടുള്ള ഒരു വ്യക്തിയുടേതാണു് ഈ വാക്യം.

കാമ ഏഷ ക്രോധ ഏഷ
രജോഗുണ സമുൽഭവഃ
മഹാശനോ മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം.

ഗീതയിൽ കാമവും ക്രോധവും ഇങ്ങനെ ശത്രുവാണെന്നും അവയെ അങ്ങനെതന്നെ കരുതണമെന്നുമാണു് ഉൽഘോഷിക്കുന്നതു്. തിന്മയോടാണു്, തിന്മ ചെയ്യുന്നവനോടല്ല, അവജ്ഞവേണ്ടതു്. തിന്മ ചെയ്യുന്നവരോടാകട്ടെ, മറെറാരു പ്രകാരത്തിലാകുന്നു, ആദർശം.

''മൈത്രീകരുണാമുദിതോപേക്ഷാണാം, സുഖദുഃഖപുണ്യാപുണ്യവിഷയാണാം ഭാവനാച്ചിത്തപ്രസാദനം.'' ചീത്ത ആളുകളോടു് അതായതു പാപികളോടു് കരുണയും ഉപേക്ഷയുമാണു് ആദേശിച്ചിട്ടുള്ളതു്.

## ആറു്

ഗാന്ധിജി ആഫ്രിക്കയിൽ സ്ഥാപിച്ചിരുന്ന ആശ്രമത്തിന്റെ പേർ 'ടാൾസ്റ്റോയ് ഫാറം' എന്നായിരുന്നു. സ്വദേശത്തേക്കു മടങ്ങിയിട്ട സബർമതിയിൽ സത്യാഗ്രഹാശ്രമം സ്ഥാപിച്ചു. ഇപ്പോൾ സേവാഗ്രാമത്തിലാണു് ആശ്രമം. ഈ എല്ലാ ആശ്രമങ്ങളിലും തേളിൻേറയും പാമ്പിൻേറയും ഉപദ്രവം ഉണ്ടായതു് യാദൃച്ഛികമായ ഒരു സാദൃശ്യംതന്നെ. ഗാന്ധിജി സർപ്പത്തെപ്പോലും സ്വയം കൊല്ലാറില്ല. പാമ്പിനെ കൊല്ലരുതെന്നു ഗാന്ധിജി ശാസിച്ചിട്ടില്ലെങ്കിലും, അദ്ദേഹത്തെ അനുകരിക്കുന്നവരാകയാൽ ആശ്രമവാസികളും അതിൽ വിമുഖരാണു്.

ഒരിക്കൽ രാത്രിസമയത്തു് സേവാഗ്രാമത്തിലെ ഒരു സഹോദരി തേളിനെ ചവിട്ടി. അതു തീവ്രമായി കൊത്തുകയും

ചെയ്തു. ആ സഹോദരി അസഹ്യമായ വേദനയാൽ വിവശയായിട്ടാണു രാത്രിമുഴുവൻ കഴിച്ചുകൂട്ടിയതു്. ആഫ്രിക്കയിലോ ഹിന്ദുസ്ഥാനിലോ ഇന്നുവരെ ആശ്രമത്തിൽ സർപ്പം ആരേയും കടിച്ചിട്ടില്ല. എന്നാൽ ആശ്രമവാസികളുടെ കാലിന്റെ അടുക്കൽക്കൂടി സർപ്പം ഈയിടെയായിട്ടു് ഇഴഞ്ഞുപോകാറുണ്ടു്. അവർ അവയെ പിടിച്ചു ദൂരെക്കളയുകയാണു പതിവു്. തേൾ വളരെപ്രാവശ്യം ആശ്രമവാസികളെ ഉപദ്രവിച്ചിട്ടുണ്ടു്. ഒരു ദിവസം മഹാദേവദേശായ് പറഞ്ഞു, "ബാപ്പൂ, അങ്ങു് പാമ്പിനെ കൊല്ലാത്തതുകൊണ്ടു് എപ്പോഴെങ്കിലും അങ്ങയ്ക്കു പശ്ചാത്തപിക്കേണ്ടിവരും. ഈയിടെയായിട്ടു പാമ്പുകൾ ആശ്രമവാസികളുടെ കാലിൽക്കൂടി ഇഴഞ്ഞുതുടങ്ങിയിട്ടുണ്ടു്. ഇതുവരെ ആരേയും കടിച്ചിട്ടില്ല; എന്നാൽ എന്തെങ്കിലും അനിഷ്ടസംഭവം പററിയാൽ, ആരെങ്കിലും മരിച്ചാൽ, അങ്ങയ്ക്കു സന്തോഷകരമാവുകയില്ലല്ലോ." "എന്നാൽ, മഹാദേവ്," ഗാന്ധിജി പറഞ്ഞു, "ഞാൻ എപ്പോഴാണു് ആരെങ്കിലും കൊല്ലുന്നതിനു വിലക്കിയിട്ടുള്ളതു്? ഞാൻ കൊല്ലില്ല, അതു പരമാത്ഥമാണു്; എന്തുകൊണ്ടെന്നാൽ എന്റെ ആത്മരക്ഷയ്ക്കുപോലും സർപ്പത്തെ നിഗ്രഹിക്കുന്നതു് ആശാസ്യമായി എനിക്കു തോന്നുന്നില്ല. എന്നാൽ അന്യന്മാരെ ആപത്തിൽപ്പെടുത്തണമെന്നു ഞാൻ ആഗ്രഹിക്കുന്നില്ല. അതുകൊണ്ടു് കൊല്ലണമെങ്കിൽ തീർച്ചയായും അങ്ങനെ ചെയ്തോട്ടെ." എന്നാൽ ഗാന്ധിജി കൊല്ലുകയില്ല; പിന്നെ ആരാണു കൊല്ലുക?

"നമ്മുടെ ഒരു ആശ്രമത്തിലും ഇന്നുവരെ ഈശ്വരകാരുണ്യത്താൽ ആരേയും വിഷം തീണ്ടിയിട്ടില്ല. എല്ലായിടത്തും പാമ്പുകൾ ധാരാളം ഇല്ലാഞ്ഞിട്ടല്ല. അനത്ഥങ്ങളൊന്നും വന്നിട്ടില്ലെന്നുമാത്രം. ഞാൻ ഇതിൽ കേവലം ഈശ്വരന്റെ കൈയാണു കാണുന്നതു്. ഈ ക്ഷുദ്രമായ കാര്യത്തിൽ തല ഇത്ര പുണ്ണാക്കുവാൻ, ഈശ്വരനു് അങ്ങയുടെ ആശ്രമവാസികളോടു വല്ല പ്രതിപത്തിയും ഉണ്ടോ എന്ന തക്കം ആരും ഇതുവരെ കൊണ്ടുവന്നിട്ടില്ല, വാദിക്കുന്നവർ അങ്ങനെ ചോദിച്ചോട്ടെ; എന്നാൽ എന്റെ അടുക്കൽ ഈ ഒരേമാതിരിയുള്ള അനുഭവത്തെ വ്യാഖ്യാനിക്കുവാൻ ഇതു് ഈശ്വരന്റെ കയ്യാണു് എന്നതൊഴികെ മറെറാരു ശബ്ദമില്ല. മനുഷ്യന്റെ

ഭാഷയ്ക്കു് ഈശ്വരന്റെ ലീലകളെ ബോധിപ്പിക്കുവാൻ കഴിയുമോ? ഈശ്വരൻെറ മായയാകട്ടെ അവർണ്ണനീയമാണു്, ബുദ്ധിക്കു് അഗോചരവും ആകുന്നു. എന്നാൽ മനുഷ്യൻ ബോധിപ്പിക്കുവാൻ സാഹസപ്പെടുകയാണെങ്കിൽ, ഒടുവിൽ തൻെറ അസ്പഷ്ടമായ ഭാഷയെത്തന്നെ ശരണം പ്രാപിക്കേണ്ടിവരുന്നു. ആശ്രമത്തിൽ പാമ്പുകടിച്ചു് ആരും മരിച്ചിട്ടില്ലെങ്കിൽ അതു കേവലം യാദൃച്ഛികമാണെന്നും അതു് ഈശ്വരകാരുണ്യമാണെന്നു പറയുന്നതു് ഒരുതരം ഭ്രമംമാത്രമാണെന്നും ആരെങ്കിലും പറയുകയാണെങ്കിൽ പറഞ്ഞുകൊള്ളട്ടെ. പക്ഷേ, ഈ ഭ്രമത്തിലാണു് ഞാൻ ഉറച്ചുനിൽക്കുന്നതു്.

ഗാന്ധിജിയുടെ അഹിംസ ഇപ്രകാരം അഗ്നിപരീക്ഷയിൽ സഫലമായി, ശാണഘർഷണംകൊണ്ടു് ഉത്തേജനം ചെയ്തിട്ടുള്ളതാണു്.

## ഏഴു്

അഹിംസ സത്യത്തിന്റെ അസ്തിവാരമാണെന്നു് ഗാന്ധിജി അതിനെപ്പറ്റി സംസാരിക്കുമ്പോൾ, സത്യത്തിൽ ഊന്നിക്കൊണ്ടു് മിക്കവാറും പറയുക പതിവാണു്. ആപദ്ധർമ്മമായിട്ടു നമ്മുടെ ശാസ്ത്രങ്ങളിൽ ചില അപവാദങ്ങൾ വിധിച്ചിട്ടുണ്ടു്. പണ്ടു് 12 കൊല്ലം ഭയങ്കരമായ ക്ഷാമം ഉണ്ടായപ്പോൾ വിശ്വാമിത്രൻ വിശപ്പുകൊണ്ടു് വ്യാകുലനായിട്ടു ഭക്ഷ്യപദാർത്ഥങ്ങൾ അന്വേഷിച്ചു പുറപ്പെട്ടു. ഒരിടത്തുനിന്നും ഒന്നും കിട്ടാതെയായപ്പോൾ ഒരു ചണ്ഡാലഗ്രാമത്തിൽ ചെല്ലുകയും രാത്രി അവിടെനിന്നു ശ്വനകമാംസം മോഷ്ടിക്കുന്നതിനു നിശ്ചയിക്കുകയും ചെയ്തു. എന്നാൽ മോഷ്ടിക്കുമ്പോൾ ചണ്ഡാലൻ ഉണന്നു മഹർഷിയോടു ചോദിച്ചു: "അങ്ങു് എന്തുകൊണ്ടാണു് ഈ അധർമ്മം ചെയ്യുന്നതു്?" ആപൽക്കാലത്തു ബ്രാഹ്മണനു മോഷണവും വിഹിതമാണെന്നായിരുന്നു വിശ്വാമിത്രൻെറ യുക്തി.

ആപത്സു വിഹിതം സ്തൈന്യം
വിശിഷ്ടം ച മഹീയസഃ

വിപ്രേണ പ്രാണരക്ഷാൎത്ഥം
കൎത്തവ്യമിതി നിശ്ചയഃ

ചണ്ഡാലൻ അദ്ദേഹത്തിനോടു വേണ്ടുവോളം ഉപദേശിച്ചു; അദ്ദേഹം പാപം ചെയ്യുകയാണെന്നു ബോധിപ്പിച്ചു. ഒടുവിൽ വിശ്വാമിത്രൻ കേട്ടുകേട്ടു മുഷിഞ്ഞു. അദ്ദേഹം പറഞ്ഞു: "തവളയുടെ പരുഷശബ്ദംകൊണ്ടു് പശുക്കൾ സരോവരത്തിലെ വെള്ളം കുടിക്കാതിരിക്കുമോ? നീ ധൎമ്മം ഉപദേശിക്കുവാൻ അധികാരിയല്ല; അതുകൊണ്ടു് വ്യൎത്ഥമായി ചിലച്ചതു മതി.

പിബന്ത്യേവോദകം ഗാവോ
മണ്ഡൂകേഷു രുദൽസ്വപി
ന തേധികാരോ ധൎമ്മേസ്തി
മാഭൂരാത്മപ്രശംസകഃ

എനിക്കു ധൎമ്മം അറിഞ്ഞുകൂടേ? ജീവിതമുണ്ടെങ്കിൽ ധൎമ്മാചരണത്തിനുള്ള ഉപകരണവുമുണ്ടാവും. ശരീരം ഇല്ലെങ്കിൽ പിന്നെ ധൎമ്മം എവിടെ? ഇപ്പോൾ പ്രാണരക്ഷണംതന്നെ ധൎമ്മം." ഗാന്ധിജി ഒരിക്കലും ഈമാതിരി വാദിച്ചിട്ടില്ല. അദ്ദേഹത്തിനു് ഈ വാദം ഇഷ്ടവുമല്ല.

ചില കാൎയ്യങ്ങൾ അദ്ദേഹം തന്റെ മനസ്സിനു വിരുദ്ധമായി ചെയ്തിട്ടുണ്ടു്. ഒരിക്കൽ പാൽ കുടിക്കുകയില്ല എന്ന വ്രതം സ്വീകരിച്ചിരുന്നു. ചില വികാരങ്ങളെ ആസ്പദമാക്കിയാണു് അങ്ങനെ ചെയ്തതു്. ബ്രഹ്മചാരിക്കു് ഉചിതമായ ഭക്ഷണമല്ല പാൽ. നമ്മുടെ പഴയ ശാസ്ത്രങ്ങളിലൊന്നും ഇല്ലെങ്കിലും ഇതായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ആ വ്രതം സ്വീകരിച്ചതിനുശേഷം കൽക്കത്തയിൽ പശുപാലന്മാർ കൃത്രിമമായ ഉപകരണംകൊണ്ടു് ചുരത്തിച്ചു പശുവിനെ കറക്കുന്ന സമ്പ്രദായം പ്രചാരത്തിലിരുന്നതു് അദ്ദേഹത്തിന്റെ ദൃഷ്ടിക്കു വിഷയമായി. കുറെക്കാലത്തോളം വ്രതം തുടൎന്നു. പെട്ടെന്നു രോഗബാധിതനായി. പലരും പാൽ കുടിക്കണമെന്നു് ഉപദേശിച്ചു. പക്ഷേ, ഗാന്ധിജി നിരസിക്കുകയാണുണ്ടായതു്. ഗോഖലെ പറഞ്ഞു, ചികിത്സകന്മാർ ഉപദേശിച്ചു. എന്നാൽ ഒന്നുകൊണ്ടും ഇളകിയില്ല. പിന്നെ രണ്ടാമതും സുഖക്കേടിന്റെ ആക്രമണമായി; അധികം ഭയങ്കരമാ

യിരുന്നു അതു്. പാലിനെസ്സംബന്ധിച്ചിടത്തോളം അദ്ദേഹം പഴയ ശാഠ്യംതന്നെ മുറുകെപ്പിടിച്ചു. ഒരുദിവസം കസ്തൂരി ബാ പറഞ്ഞു, "അങ്ങു പ്രതിജ്ഞ സ്വീകരിച്ചപ്പോൾ പശുവിൻേറയും എരുമയുടേയും പാലിൻെറ കാര്യംമാത്രമല്ലേ ശ്രദ്ധാവിഷയമായിരുന്നുള്ളു. ആടിനെപ്പററി ഉദ്ദേശിച്ചിരുന്നില്ലല്ലോ. എന്തുകൊണ്ടു് ആട്ടിൻപാൽ കുടിച്ചുകൂട?" ഗാന്ധിജി അതു സമ്മതിച്ചിട്ടു് ആട്ടിൻപാൽ അന്നുമുതൽ കുടിക്കുവാൻ തുടങ്ങി. എന്നാൽ ഗാന്ധിജിക്കു് അതും വ്രതഭംഗജന്യമായ ദോഷമുണ്ടാക്കിയില്ലേ എന്നാണു് സംശയം.

വാസ്തവത്തിൽ പ്രതിജ്ഞയോ വ്രതമോ സ്വീകരിച്ചാൽ അതിനു് അധികമധികം വ്യാപകമായ അത്ഥംകൊടുത്തു് അതിൽ നിഷ്ഠയോടുകൂടി വത്തിക്കുകയാണു് ഗാന്ധിജിയുടെ സ്വഭാവം. ചെയ്ത പ്രവൃത്തി അനീതിയായിപ്പോയെന്നു തോന്നിയാൽ വേഗം ആ മാർഗ്ഗത്തിൽനിന്നു് ആരുടേയും ആഗ്രഹം കൂടാതെതന്നെ പിന്മാറുന്നു. എന്നാൽ തൻെറ മാർഗ്ഗം അനീതിബാധിതമല്ലെന്നു തോന്നുമ്പോഴാകട്ടെ നിസ്സാരങ്ങളായ കാര്യങ്ങളിൽപ്പോലും അദ്ദേഹം മാററംവരുത്തുന്നില്ല. ലാത്താൻപോവുകയാണെങ്കിൽ, എന്നും ഒരേവഴിക്കു്; എന്നും ഒരിടത്തുതന്നെ ഉറക്കം, ഒരിടത്തുതന്നെ ഊണു്, എന്നും അതേ പാത്രങ്ങൾ, അതേ സാധനങ്ങൾ; ഞാൻ കണ്ടിട്ടുണ്ടു്, ദൽഹിയിൽ വരുമ്പോൾ നിസാമുദീൻ സ്റ്റേഷനിൽ ഇറങ്ങും, പോകുമ്പോൾ ദില്ലിസ്റ്റേഷനിൽച്ചെന്നു വണ്ടികയറും. എൻ്റെ കൂടെ താമസിക്കുമ്പോൾ എന്നു വന്നാലും ഒരേ മുറിയിലാണു താമസിക്കുക; മോട്ടോർകാർ മാറുന്നതുപോലും ഇഷ്ടമല്ല. വെറുതെ ശീലം മാററുക പതിവില്ല. നിസ്സാരങ്ങളായ കാര്യങ്ങളിൽപ്പോലും ഒരുതരം സിദ്ധാന്തമാണു്.

"എൻെറ സവ്വോത്തമമായ ധമ്മം സത്യമാണു്, ഇതിൽ എല്ലാ ധമ്മവും ഒതുങ്ങും. സത്യം വാക്കിൽമാത്രം പോരാ, വിചാരത്തിലും വേണം. കലപ്പുള്ള സത്യമല്ല നിത്യവും ശുദ്ധവും സ്ഥിരവും സനാതനവും ആയ സത്യമാണു് ഈശ്വരൻ. ഈശ്വരനെക്കുറിച്ചു പലതരത്തിലുള്ള വ്യാഖ്യാനങ്ങൾ ഉണ്ടു്. അദ്ദേഹത്തിനു് അനേകം രൂപങ്ങളുണ്ടു്. ഈ വ്യാഖ്യാനങ്ങൾ കേട്ടിട്ടു് ഞാൻ ആശ്ചയ്യപരവശനും സ്തബ്ധനും ആയിത്തീരുന്നു.

എന്നാൽ ഞാൻ ഈശ്വരനെ സത്യാവതാരത്തിന്റെ രൂപത്തിലാണു പൂജിക്കുന്നതു്. ഞാൻ അദ്ദേഹത്തെ പ്രാപിച്ചിട്ടില്ല. എന്നാൽ ഞാൻ അന്വേഷിച്ചുകൊണ്ടിരിക്കുകയാണു്. ഈ തിരയലിൽ ആത്മത്യാഗംചെയ്യുവാൻപോലും ഞാൻ സന്നദ്ധനാകുന്നു. ശുദ്ധസത്യം ലഭിക്കാതിരിക്കുന്നതുവരെ എനിക്കു സത്യമാണെന്നു തോന്നുന്നതിനെ ഞാൻ അനുസരിക്കും. ഈ സത്യത്തിന്റെ വീഥി സങ്കീർണ്ണമാകുന്നു. കത്തിയുടെ വായ്ത്തലപോലെ നിശിതമാകുന്നു. എനിക്കാകട്ടെ സുഗമമാണു് ഇതു്. ഞാൻ സത്യത്തിന്റെ മാർഗ്ഗത്തെ ഉപേക്ഷിച്ചിട്ടില്ല. അതുകൊണ്ടു ഹിമാലയംപോലെയുള്ള വലിയ തെററുകൾപോലും എന്നെ വിവശനാക്കാറില്ല.''

സത്യം, അഹിംസ, ആസ്തികൃം ഈ മൂന്നിന്റേയും അങ്കുരങ്ങൾ ശൈശവത്തിൽത്തന്നെ അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഉണ്ടായിരുന്നു എന്നു തോന്നുന്നു, ആദ്യം മുളച്ചതു് ഏതാണെന്നു് ആക്കു പറയുവാൻ സാധിക്കും? പൂർവ്വജന്മത്തിലെ ബീജത്തോടുകൂടി അവ കലന്നിരിക്കണം. എന്നാൽ ഈ ജന്മത്തിൽ സത്യമാണു് ആദ്യം മുളയെടുത്തതു് എന്നു തോന്നുന്നു. ''ബാല്യത്തിൽത്തന്നെ,'' അദ്ദേഹം പറയുന്നു, ''ഒരു സംഗതി എന്റെ ഹൃദയത്തിൽ ഗാഢമായി വേരൂന്നിയിരുന്നു. ധർമ്മം എല്ലാത്തിന്റേയും മൂലമാണു് എന്നുള്ളതാണതു്. അതുകൊണ്ടു സത്യം എന്റെ പരമലക്ഷ്യമായിത്തീന്നു. ഇതിന്റെ രൂപം എന്റെ ഹൃദയത്തിൽ പതിഞ്ഞതനുസരിച്ചു് ഇതിന്റെ വ്യാഖ്യാനവും വിസ്തൃതമായിത്തീന്നു.''

ബാല്യത്തിൽ ഗാന്ധിജി വലിയ ലജ്ജാശീലനായിരുന്നു. പത്തോ ഇരുപതോ മിത്രങ്ങളുടെ ഇടയിലുപോലും അദ്ദേഹം സംസാരിക്കാൻ ശക്തനായിരുന്നില്ല. പൊതുജനങ്ങളുടെ സദസ്സിലാകട്ടെ, അദ്ദേഹത്തിനു നാവുകെട്ടിയതുപോലെയാണു തോന്നിയിരുന്നതു്. ലണ്ടനിൽ അദ്ധ്യയനംചെയ്തിരുന്ന കാലത്തു് ചെറിയ സഭകളിൽ സംസാരിക്കുവാനുള്ള സന്ദർഭം വന്നാലും നാവു് അദ്ദേഹത്തിനു വഴങ്ങിയിരുന്നില്ല. ജനങ്ങൾ ഈ ലജ്ജാപ്രകൃതിയെ കളിയാക്കിയിരുന്നു. അദ്ദേഹത്തിനും ഇതിൽ അവമാനം തോന്നി. എന്നാൽ യൗവനംവരെ ഈ സ്വഭാവം നിലനിന്നു. ബാരിസ്റ്ററായിട്ടു് ഇൻഡ്യയിൽ വന്ന

പ്പോഴും ഈ ന്യൂനത പോയിരുന്നില്ല. ബോംബെയിലെ കോടതിയിൽ ഒരു കേസ്സു നടത്തുവാൻ എഴുന്നേററുനിന്നപ്പോൾ സംസാരിക്കാൻ സാധിച്ചില്ല. കക്ഷിക്കു കടലാസ്സു മടക്കിക്കൊടുത്തിട്ട് അദ്ദേഹം തൻെറ വീട്ടിലേക്കു പോകയാണുണ്ടായതു്.

ഈ ലജ്ജാപ്രകൃതി എന്തുകൊണ്ടായിരുന്നു? ഇന്നു ഗാന്ധിജിയുടെ ഭാഷ ധാരധാരയായി പ്രവഹിക്കുന്നു? എന്നാൽ ആ ശബ്ദധാരയിൽ ഒരു പദംപോലും നിരത്ഥമാകുന്നില്ല. ആ ലജ്ജാപ്രകൃതി സത്യത്തിൻെറ മറെറാരു പേരായിരുന്നുവോ? അദ്ദേഹത്തിൻെറ ഈ സങ്കോചം ഓരോ വാക്കും പ്രയോഗിക്കുന്നതിനു മുമ്പ് അദ്ദേഹം തൂക്കിനോക്കിയിരുന്നു എന്ന സംഗതിയെയല്ലേ സൂചിപ്പിക്കുന്നതു്? വാസ്തവത്തിൽ ഈ ലജ്ജാപാരതപം സത്യത്തിൻെറ വേരിനെ പോഷിപ്പിച്ചിട്ടില്ലേ? "ഇതിനു പുറമെ, ഞാൻ ഈ ശാലീനതകൊണ്ടു ചിലരുടെ പരിഹാസത്തിനു പാത്രമായി പരിണമിച്ചിരുന്നെങ്കിലും ഈ സ്വഭാവംകൊണ്ടു് എനിക്കു യാതൊരു ഹാനിയും സംഭവിച്ചിട്ടില്ല. പ്രത്യുത, ഇതു് ഒരു ലാഭമായിത്തീൎന്നു എന്നാണു ഞാൻ വിചാരിക്കുന്നതു്. ഞാൻ പദങ്ങളുടെ മിതവ്യയം പഠിച്ചതാണു് എല്ലാത്തിലും വലിയ ആദായം. സ്വാഭാവികമായിട്ടു് എൻെറ വിചാരത്തിൽ ഒരു നിയന്ത്രണം ഉണ്ടായി. ഇപ്പോൾ എൻെറ നാവിൽനിന്നോ തൂവലിൽനിന്നോ വിചാരഹീനമായ ഒരു ശബ്ദവും പുറപ്പെടുന്നില്ലെന്നു പക്ഷേ, എനിക്കു പറയുവാൻ കഴിയും. എന്തെങ്കിലും എപ്പോഴെങ്കിലും പറയുകയോ എഴുതുകയോ ചെയ്തിട്ടു് അതിനെപ്പററി പശ്ചാത്തപിക്കേണ്ടതായി വന്നതായിട്ടു് എനിക്കു് ഓൎമ്മയില്ല. മൗനം സത്യാരാധകൻെറ ആത്മദമനത്തിനു് അപരിഹാൎയ്യമായ ഒരു ഉപകരണമാണു് എന്നു് അനുഭവത്തിൽനിന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ടു്. അതിശയോക്തി കലൎത്തുന്നതിനോ, സത്യത്തെ അമൎത്തുന്നതിനോ, അതിനെ വികൃതമാക്കിത്തീൎക്കുന്നതിനോ ഉള്ള പ്രയത്നം മനുഷ്യരിൽ സാധാരണ കണ്ടുവരുന്നു. ഈ ദുൎബ്ബലസ്വഭാവങ്ങളെ ഛേദിക്കുന്നതിനുള്ള ശസ്ത്രമാണു് മൗനം. മിതഭാഷി ഓരോ ശബ്ദവും അളന്നുകുറിച്ചാണു പ്രയോഗിക്കുന്നതു്. തന്മൂലം വിചാരഹീനമായ വാക്കു് ഒരിക്കലും കടന്നുകൂട്ടുന്നില്ല. എൻെറ ഈ ലജ്ജാശീലം സത്യാ

നേഷണത്തിൽ എനിക്ക് അത്യന്തം സഹായമായിത്തീൎന്നിട്ടുണ്ട്."

ഈശ്വരാനുഗ്രഹമുള്ളവൎക്ക് ദൂഷണവും ഭൂഷണമായിത്തീരും. ശിവൻ വിഷപാനംചെയ്തിട്ട് ലോകത്തിനു മംഗളം നൽകി; അതുകൊണ്ട് അദ്ദേഹത്തിൻെറ കഴുത്ത് നീലവൎണ്ണവുമായി. എന്നാൽ അതു ശിവൻെറ സൌന്ദൎയ്യത്തെ ഒന്നുകൂടി വൎദ്ധിപ്പിച്ചതേയുള്ളു. ശങ്കരൻ, നീലകണ്ഠൻ, എന്നു വൎണ്ണിതനുമായി. ഗാന്ധിജിയുടെ ലജ്ജാശീലം അദ്ദേഹത്തിനു വളരെ പ്രയോജനപ്പെട്ടിട്ടുണ്ട്. പദങ്ങളുടെ മിതവ്യയം, അളന്നുമുറിച്ചുള്ള പ്രയോഗം, അതിൻെറ ഫലമാണ്.

സത്യം അദ്ദേഹത്തിൻെറ ഒരു ശീലം ആയിത്തീരത്തക്കവണ്ണം ഗാന്ധിജി അതിൽ ശ്രദ്ധാലുവായിരുന്നു. യൗവനത്തിൽത്തന്നെ അദ്ദേഹം സ്വഹൃദയത്തിൽ സത്യത്തെ പ്രതിഷ്ഠിച്ചുകഴിഞ്ഞിരുന്നു. ലണ്ടനിലേക്കു പോയപ്പോൾ അഭോജ്യഭോജനത്തേയും ബ്രഹ്മചൎയ്യത്തേയും കുറിച്ചു മാതാവിൻെറ മുമ്പിൽ ചെയ്ത പ്രതിജ്ഞ പാലിക്കാൻ സത്യാചരണത്തിൽ അചഞ്ചലനായിരുന്നതിനാൽ അദ്ദേഹത്തിനു പ്രത്യേകിച്ച് ഒരു പരിശ്രമവും ചെയ്യേണ്ടിവന്നില്ല. ലക്ഷ്യത്തെക്കുറിച്ച് അദ്ദേഹത്തിനുള്ള ശ്രദ്ധ കുഴികളിൽ വീഴാതെ അദ്ദേഹത്തെ രക്ഷിച്ചു.

## എട്ട്

"ഈശ്വരനു് അനേകം രൂപം ഉണ്ട്", എന്നാൽ ഞാൻ സത്യസ്വരൂപനായ ഈശ്വരൻെറ ആരാധകനാണ്—ദൈവം നിത്യനും, സനാതനനും, പരിണാമരഹിതനും, ആകുന്നു." ബ്രഹ്മാവും, വിഷ്ണുവും, മഹേശനും ഒരേ ഈശ്വരൻെറ മൂന്നു രൂപമാണെന്നു നമ്മുടെ പുരാണങ്ങളിൽ അനേകത്ര വൎണ്ണിച്ചിട്ടുണ്ട്. വ്യാപകമായ നിരീക്ഷണപഥത്തെ അവലംബിക്കുന്നതായാൽ ഗാന്ധിജിക്ക് അഹിംസയും സത്യവും ഈശ്വരനും ഒന്നുതന്നെ. രാമനാമത്തിൻെറ മാഹാത്മ്യം ഗാന്ധിജി പിന്നീടാണു ഗ്രഹിച്ചതെങ്കിലും അതിൽ മുമ്പുതന്നെ ആദരം ഉണ്ടായിരുന്നു.

ബാല്യകാലത്തു് അദ്ദേഹത്തിനു ഭൂതങ്ങളെപ്പററി പേടിയുണ്ടായിരുന്നുവത്രെ; അതിനാൽ അസമയത്തു് അന്ധകാരത്തിൽ സഞ്ചരിക്കുന്നതിനു ഭയപ്പെട്ടിരുന്നു. രാമനാമം ഉച്ചരിച്ചാൽ ഭൂതം ഓടിപ്പോകുമെന്നു് അദ്ദേഹത്തിൻെറ ഭൃത്യയായ രംഭ പറഞ്ഞുകൊടുത്തു. ബാലനായ ഗാന്ധിജിക്കു് അതു് ഒരു പുതിയ ശസ്ത്രമായിട്ടാണു തീന്നതു്. അദ്ദേഹത്തിനു് അതിൽ ശ്രദ്ധ ദൃഢമാകയും ചെയ്തു. ആദ്യം ആ വിശ്വാസം അന്ധമായിരുന്നു, അറിവിൻെറ ഫലമായിരുന്നില്ല. എന്നാൽ ക്രമത്തിൽ അതു ജ്ഞാനയുക്തമായിത്തീന്നു. അനുഭവം അതിനെ ദൃഢമൂലമാക്കുകയും ചെയ്തു.

ഗാന്ധിജി എഴുന്നേല്ക്കുമ്പോഴും ഇരിക്കുമ്പോഴും കോട്ടുവായ ഇടുമ്പോഴും "രാമ, രാമ" എന്നു ജപിക്കുന്നതു ഞാൻ കണ്ടിട്ടുണ്ടു്. അദ്ദേഹത്തിൻെറ 'രാമ, രാമ' എന്ന ഉച്ചാരണത്തിൽ ഒരു ദുഃഖത്തിൻെറ, ഒരു കരുണയുടെ, ഒരു പാരവശ്യത്തിൻെറ ധാരയ കലന്നിരിക്കുന്നതായിട്ട ഞാൻ പലപ്പോഴും ശ്രദ്ധാപൂവ്വകം നിരീക്ഷിച്ചിട്ടുണ്ടു്. ഞാൻ ഉള്ളുകൊണ്ടു വിചാരിച്ചിട്ടുണ്ടു്; അദ്ദേഹം ഇങ്ങനെ പറയുകയായിരിക്കുമോ എന്നു്: "ഹരേ രാമ, ഈ വൃദ്ധനെക്കൊണ്ടു് ചക്കിനു കെട്ടിയിട്ടുള്ള കാളയെക്കൊണ്ടെന്നപോലെ എന്തിനാണു വേലചെയ്യിച്ചുകൊണ്ടിരിക്കുന്നതു്? ചെയ്യാനുള്ളതു വേഗം ചെയ്യുക, എന്നെ നിയോഗിച്ചിരിക്കുന്ന കൃത്യത്തിൻെറ ബലിവേദിയിൽ എൻെറ ജീവിതം സമപ്പിക്കുവാൻ എന്താണു വിളംബം!"

ജയ്പൂരിലെ മഹാരാജാവായ പ്രതാപസിംഹൻ കവിയായിരുന്നു. തൻെറ രോഗംകൊണ്ടുള്ള ദുഃഖം അസഹ്യമായിത്തീന്നപ്പോൾ അദ്ദേഹം ഈശ്വരനെ വിളിച്ചുകൊണ്ടു് ഇങ്ങനെ പാടി:

"ഗോപാല; പരപീഡയെപ്പററി നീ എന്തറിയുന്നു? നിൻെറ കൈയിൽ കാലിക്കോലു്, ചുമലിൽ കമ്പിളി, വനംതോറും പശുക്കളെ മേച്ചുനടക്കുന്നവനല്ലേ നീ?"

എന്നാൽ ഗാന്ധിയെ സംബന്ധിച്ചിടത്തോളം ഇങ്ങനെയായിരിക്കയില്ല. അദ്ദേഹം ധൈയ്യശാലിയാണല്ലോ. ഈശ്വരൻ തൻെറ പേരിൽ അത്യന്തം ദയാലുവാണെന്നു് അദ്ദേഹത്തിനറിയാം. അദ്ദേഹത്തിനു് ഈശ്വരനിൽ വിശ്വാസം

ഉണ്ടു്. കീൎത്ത്യകീൎത്തികളുടേയും ലാഭചേതങ്ങളുടേയും ചിന്ത അദ്ദേഹം ദൈവപാദങ്ങളിൽ സമൎപ്പിച്ചിരിക്കുന്നു. അതിനാൽ അധൈൎയ്യം ഇല്ല, അസന്തോഷം ഇല്ല. എന്നാലും അദ്ദേഹത്തിന്റെ കരുണമയമായ രാമനാമോച്ചാരണം ദ്രൗപദിയുടെ ആഹ്വാനത്തെയോ ഗജരൂപനായ ഇന്ദ്രദ്യുമ്നന്റെ ദീനനാദത്തെയോ ആണു് അനുസ്മരിപ്പിക്കുന്നതു്.

ഏതാനും സംവത്സരംമുമ്പു്, ഭക്തനാണെന്നു കരുതിപ്പോരുന്ന ഒരു സാധു ഗാന്ധിജിക്കു് ഇങ്ങനെ എഴുതി: "എനിക്കു രാത്രി ഒരു സ്വപ്നം ഉണ്ടായി. ഞാൻ ശ്രീകൃഷ്ണനെ കണ്ടു. ഭഗവാൻ എന്നോടരുളിച്ചെയ്തു, ഗാന്ധിയോടു പറയൂ, അവസാനം അടുത്തിരിക്കുന്നു. അതിനാൽ സർവസംഗപരിത്യാഗം ചെയ്തു് ഈശ്വരനെ ഭജിച്ചുകൊണ്ടിരിക്കണമെന്നു്." ഗാന്ധിജി ആ സ്നേഹിതനു മറുപടി അയച്ചു: "സഹോദരാ. ഞാൻ ഒരു നിമിഷത്തേക്കുപോലും ഈശ്വരഭജനം ഉപേക്ഷിക്കുന്നില്ല. എന്നെ സംബന്ധിച്ചിടത്തോളം ലോകസേവയാണു് ഈശ്വരഭജനം. മറെറാരു കാൎയ്യംകൂടി. സമയം അടുത്തിരിക്കുന്നതുകൊണ്ടു് നാം എന്തിനാണു് ഈശ്വരനെ ഭജിക്കുന്നതു്? നമ്മുടെ കഴുത്തു് ആജന്മം കാലന്റെ കൈയിലാകുന്നു എന്നാണു് എന്റെ വിചാരം. പിന്നെ ഈശ്വരഭജനം ചെയ്യുന്നതിനു നാം വാൎദ്ധക്യംവരെ കാത്തിരിക്കുന്നതു് എന്തിനു്? ഈശ്വരഭജനം സദാ ചെയ്യണമെന്നാണു് എന്റെ പക്ഷം."

അജരാമരവൽ പ്രാജ്ഞോ
വിദ്യാമൎത്ഥം ച ചിന്തയേൽ
ഗൃഹീത ഇവ കേശേഷു
മൃത്യുനാ ധൎമ്മമാചരേൽ.

ഓരോ കാൎയ്യത്തിലും ഈശ്വരന്റെ വ്യാപാരം ദർശിക്കത്തക്കവണ്ണം അദ്ദേഹത്തിനു് ഈശ്വരവിഷയമായ ശ്രദ്ധ ദൃഢമൂലമായിക്കഴിഞ്ഞിട്ടുണ്ടു്. ആശ്രമങ്ങളിൽ സർപ്പം ആരേയും കടിച്ചിട്ടില്ല. അതു ദൈവികമായ ഒരു അത്ഭുതംതന്നെ. ചെറുതോ വലുതോ ആയ ഓരോ സംഭവം ഉണ്ടാകുമ്പോഴും "ഇതിൽ ഈശ്വരന്റെ കൈയുണ്ടു്" എന്നാണു് അദ്ദേഹം പറയാറുള്ളതു്.

ഗാന്ധി-എർവിൻ കൂടിയാലോചനയ്ക്കുശേഷം വൈസ്രോ

യിയുടെ വസതിയിൽനിന്നു വന്ന ഉടനെ പത്രപ്രതിനിധികൾക്കു് അദ്ദേഹം ഒരു നീണ്ട വിവരണം കൊടുത്തു. അന്നു് അതു് മഹത്വപൂർണ്ണമായ ഒരു 'പ്രസ്താവന'യായിട്ടാണു കരുതപ്പെട്ടിരുന്നതു്...സംസാരിച്ചുതുടങ്ങുന്നതിനുമുമ്പു് എന്തു പറയുകയായിരിക്കും ഉചിതമെന്നു് അദ്ദേഹം ആലോചിച്ചിരുന്നില്ല. എന്നാൽ സംഭാഷണം ആരംഭിച്ചപ്പോൾ, നാവിൽ സരസ്വതി വിളയാടുന്നുവോ എന്നു തോന്നത്തക്കവിധത്തിൽ, പ്രവാഹരൂപത്തിലാണു് വാക്കുകൾ പുറപ്പെട്ടതു്. ഇങ്ങനെ തന്നെ വട്ടമേശസമ്മേളനത്തിൽ അദ്ദേഹത്തിൻെറ പ്രഥമ പ്രസംഗം ഗൗരവപൂർണ്ണമായ ഭാഷണങ്ങളിൽ ഒന്നായിരുന്നു. ആ പ്രസംഗം നടത്തുന്നതിനുമുമ്പു യാതൊന്നും ആലോചിക്കുകപോലും ചെയ്തിരുന്നില്ല. അദ്ദേഹത്തിനു് അതു് ഒരു സാധാരണസംഭവംമാത്രമായിരുന്നു. എന്നാൽ രണ്ടു സന്ദർഭങ്ങൾക്കുശേഷം ഞാൻ "അങ്ങയുടെ ആ പ്രസംഗം നിരുപമമായിരുന്നു, ഒന്നാന്തരമായിരുന്നു" എന്നു പറയുകയുണ്ടായി. അദ്ദേഹമാകട്ടെ "ഈശ്വരാനുകൂല്യംതന്നെയായിരുന്നു അതിൽ" എന്നാണു പ്രവചിച്ചതു്.

നമ്മളോടു് ആരെങ്കിലും "നിങ്ങളുടെ ഈ പ്രവൃത്തി നന്നായി" എന്നു പറയുമ്പോൾ, "ശരിയാണു്, ഈശ്വരൻെറ അനുഗ്രഹമായിരുന്നു" എന്നോ "നിങ്ങളുടെയൊക്കെ ദയകൊണ്ടു നന്നായതാണു്" എന്നോ നമ്മളും പറഞ്ഞേക്കാം. എന്നാൽ നാം ഈശ്വരാനുഗ്രഹമാണെന്നു പറയുന്നതു് ഒരുതരത്തിലുള്ള സൗജന്യപ്രകടനമോ സദാചാരാനുഷ്ഠാനമോ മാത്രമായിട്ടാണു്. "ഇതിൽ ഈശ്വരൻെറ കൈയുണ്ടായിരുന്നു" എന്നു ഗാന്ധിജി പറയുമ്പോഴാകട്ടെ, വാസ്തവത്തിൽ അടിയുറച്ച വിശ്വാസത്തിൽനിന്നാണു് അതു പുറപ്പെടുന്നതു്. അദ്ദേഹത്തിൻെറ ദൈവവിശ്വാസം പരമാത്ഥമായ ഒരു സംഗതിയാണു്. വെറും ശിഷ്ടാചാരമോ സൗജന്യപ്രകടനമോ അല്ല.

അദ്ദേഹത്തിനു ദുശ്ചരിതനായ ഒരു മിത്രം ഉണ്ടായിരുന്നു. ഗാന്ധിജി സ്വഗൃഹത്തിലാണു് അയാളെ പാർപ്പിച്ചിരുന്നതു്. ഈ സംഭവം ഉണ്ടായതു് ആഫ്രിക്കയിൽവച്ചാകുന്നു. ആ ചങ്ങാതി ഹീനസ്വഭാവനായിരുന്നെങ്കിലും ഗാന്ധിജി അയാളെ നിശ്ശങ്കം വിശ്വസിച്ചിരുന്നു. അയാളുടെ ചില ദോഷങ്ങ

ളെപ്പററി അറിയാതിരുന്നിട്ടല്ല. അയാൾ ഈ സംസർഗ്ഗംകൊണ്ടു നേരേയാകുമെന്ന വിചാരത്താൽമാത്രമാണു വിശ്വാസം പ്രകടിപ്പിച്ചിരുന്നതു്. ഒരുദിവസം ഭൃത്യൻ ആഫീസ്സിൽചെന്നു് അദ്ദേഹത്തോടു പറഞ്ഞു: "ആ വിശ്വാസപാത്രമായ മിത്രം അവിടത്തെ എങ്ങനെ വഞ്ചിക്കുന്നു എന്നു ഗൃഹത്തിൽ ചെന്നു് ഒന്നു കാണു." ഗാന്ധിജി ഗൃഹത്തിൽ എത്തിയപ്പോൾ ആ മനുഷ്യൻ ഒരു വ്യഭിചാരിണിയെ അവിടെ വിളിച്ചുവരുത്തിയിരിക്കുന്നതാണു കണ്ടതു്; അദ്ദേഹം ഒന്നു നടുങ്ങി. അയാളെ വീട്ടിൽനിന്നും പറഞ്ഞയയ്ക്കുകയും ചെയ്തു; താൻ സ്നേഹിച്ചിരുന്ന ആ മനുഷ്യനെ ഉദ്ധരിക്കുന്നതിനുവേണ്ടി മാത്രമാണു് അയാളെ അടുത്തു താമസിപ്പിച്ചിരുന്നതു്. അതിനുവേണ്ടിയുള്ള ഒരു കർത്തവ്യാചരണം മാത്രമായിരുന്നു ഇതും. ഈ സംഗതിയെക്കുറിച്ചു ചിന്തിക്കുന്ന സമയത്തു ഗാന്ധിജി പറയുന്നു: "ഈശ്വരൻ എന്നെ രക്ഷിച്ചു. എന്റെ ഉദ്ദേശം ശുദ്ധമായിരുന്നു. അതുകൊണ്ടു് ഈശ്വരൻ ഭാവിയിലേക്കു് ഒരു താക്കീതുതന്നു് എന്നെ ശുദ്ധാല്പവാക്കിത്തീർക്കുകയും അബദ്ധത്തിൽനിന്നു രക്ഷിക്കുകയുമാണുണ്ടായതു്." ഈ പറഞ്ഞതെല്ലാം അദ്ദേഹത്തിന്റെ അന്ധവിശ്വാസത്തേയും അബദ്ധത്തേയും സൂചിപ്പിക്കുന്നുവെങ്കിലും, തെററുകളിൽനിന്നു മോചനം പ്രാപിക്കാനുള്ള വ്യാപാരത്തിന്റെ സജീവമായ ഒരു ഉദാഹരണമാണു് ഇതു്.

ഒരിക്കൽ അദ്ദേഹത്തിന്റെ ദ്വിതീയപുത്രനായ മണിലാൽ ജ്വരാക്രാന്തനായസമയത്തു് ഉണ്ടായ ഒരു സംഭവമാണു് ഗാന്ധിജിയുടെ വാക്യത്തിൽതന്നെ താഴെ ഉദ്ധരിക്കുന്നതു്:

"എന്റെ രണ്ടാമത്തെ കുട്ടി രോഗിയായിത്തീന്നു. ജ്വരമാണു പിടിപെട്ടിരുന്നതു്. പനിക്കു് ഒരു കുറവും ഉണ്ടായില്ല. പാരവശ്യം ഉണ്ടായിരുന്നു. രാത്രിയിൽ സന്നിപാതത്തിന്റെ ലക്ഷണങ്ങളുംകൂടി കാട്ടി. ഈ വ്യാധിക്കുമുമ്പു ബാല്യത്തിൽ അവനു് നീർപ്പോളനും ഉണ്ടായിട്ടുണ്ടായിരുന്നു.

ഡോക്ടരുമായി ആലോചിച്ചപ്പോൾ ഇങ്ങനെയാണു പറഞ്ഞതു്. ഇതിനു് മരുന്നുകൊണ്ടു മതിയാവില്ല. മുട്ടയും സൂപ്പും കൊടുത്തേ കഴിയൂ.

മണിലാലിന്ന് പത്തുവയസ്സേ ആയിരുന്നുള്ളൂ. ആ കുട്ടിയോട്ട് എന്തുചോദിക്കാനാണ്? ചുമതലക്കാരൻ ഞാനായിരുന്നു. നിശ്ചയിക്കേണ്ടിയിരുന്നതും ഞാൻതന്നെ. ഡോക്ടർ ഒരു നല്ല പാർസിയായിരുന്നു. ഞാൻ പറഞ്ഞു: 'ഡോക്ടർ, ഞങ്ങളൊക്കെ സസ്യാഹാരം കഴിക്കുന്നവരാണ്. ഇതു രണ്ടും കൊടുക്കുവാൻ വയ്യ എന്നാണു ഞാൻ വിചാരിക്കുന്നത്. മറെറാരുവസ്തു പകരം നിർദ്ദേശിക്കരുതേ?'

ഡോക്ടർ പറഞ്ഞു: 'അങ്ങയുടെ കുട്ടിയുടെ ജീവൻ ആപത്തിലാണ്. പാലും വെള്ളവും കലത്തികൊടുക്കാം. എന്നാൽ അതുകൊണ്ടു പൂർണ്ണമായ സന്തോഷത്തിനു വകയില്ല. ഞാനും പല ഹിന്ദുക്കളുടെ കുടുംബങ്ങളിൽ പോകുന്നുണ്ടെന്ന് അങ്ങയ്ക്കറിയാമല്ലോ. മരുന്നിനുവേണ്ടി നാം എന്തുവേണമെന്നു പറയുന്നു, അതു് അവർ സ്വീകരിക്കുന്നു. അങ്ങ് ഈ കുട്ടിയുടെ കാര്യത്തിൽ ഇങ്ങനെ സിദ്ധാന്തംപിടിക്കാതിരുന്നാൽ നന്നായിരിക്കുമെന്നാണ് എന്റെ പക്ഷം.'

'അങ്ങു പറയുന്നതു ശരിയാണ്; ഇങ്ങനെതന്നെയാണു പറയേണ്ടതും. എന്നാൽ എന്റെ ചുമതല വളരെ വലുതാകുന്നു. കുട്ടിക്കു പ്രായമായിരുന്നെങ്കിൽ അവന്റെ ഇച്ഛ തീർച്ചയായും അറിയുവാൻ ശ്രമിക്കുകയും അവൻ ഇച്ഛിക്കുന്നതുപോലെ പ്രവത്തിക്കാൻ അനുവദിക്കയും ചെയ്യാമായിരുന്നു. ഇപ്പോഴാകട്ടെ ഞാൻതന്നെയാണ് ആലോചിക്കേണ്ടതായിട്ടിരിക്കുന്നതു്. ഇങ്ങനെയുള്ള സമയമാണ് മനുഷ്യരുടെ ധർമ്മം ഉരച്ചുനോക്കുവാനുള്ള നികഷം എന്നു ഞാൻ വിചാരിക്കുന്നു. ശരിയായാലും തെററായാലും, മനുഷ്യൻ മാംസാദികൾ ഭക്ഷിക്കുന്നതു ധർമ്മമല്ലെന്നാണു ഞാൻ വിശ്വസിക്കുന്നതു്. ജീവസന്ധാരണത്തിന്ന് അത്യാവശ്യമായ സാധനങ്ങൾക്കും ഒരതിരുണ്ടു്. ജീവൻ നിലനിത്തുവാനാണെങ്കിൽപ്പോലും ചില വസ്തുക്കളെ നാം സ്വീകരിക്കുവാൻ വയ്യ. എന്റെ ധർമ്മമര്യാദ എന്നേയും എന്റെ സ്വജനങ്ങളേയും ഇങ്ങനെയുള്ള സമയത്തും മാംസം മുതലായവ ഉപയോഗിക്കുവാൻ അനുവദിക്കുന്നില്ല. അതുകൊണ്ടു് അങ്ങു സൂചിപ്പിക്കുന്ന ആ ആപത്തു വരിക്കുവാൻ ഞാൻ തയ്യാറായിരിക്കണം. അങ്ങ് എനിക്കുവേണ്ടി ഒരു കാര്യം ചെയ്താൽ കൊള്ളാം. അങ്ങു നിർദ്ദേശിക്കുന്ന

ചികിത്സ ഞാൻ ചെയ്യില്ല, എന്നാൽ എനിക്ക് ഈ കുട്ടിയുടെ നാഡിയും ഹൃദയവും പരിശോധിക്കുവാൻ അറിഞ്ഞുകൂട. ജല ചികിത്സ എനിക്ക കുറച്ചറിയാം. ഞാൻ ശുശ്രൂഷിക്കാൻ വി ചാരിക്കുന്നു; എന്നാൽ അങ്ങു പതിവായി മണിലാലിൻെറ ആരോഗ്യം അറിയുന്നതിന്നു വരുകയും ശരീരത്തിലുണ്ടാകുന്ന സ്ഥിതിഭേദങ്ങൾ എന്നെ അറിയിക്കുകയും ചെയ്തുകൊണ്ടിരി ക്കയാണെങ്കിൽ ഞാൻ കൃതജ്ഞനായിരിക്കുന്നതാണ്.'

സൗമ്യനായ ചികിത്സകൻ എൻെറ സ്ഥൈര്യം ഗ്രഹി ക്കുകയും ഇച്ഛാനുസാരം മണിലാലിനെ പരിശോധിക്കുന്നതിന്നു വരാമെന്ന് ഏല്ക്കുകയും ചെയ്തു:

മണിലാൽ സ്വയം ആലോചിച്ചുറയ്ക്കുവാൻ ശക്തനായി രുന്നില്ലെങ്കിലും ഡോക്ടരുമായുണ്ടായ സംഭാഷണം ഞാൻ അവനെ കേൾപ്പിക്കുകയും അവൻ തൻെറ അഭിപ്രായം ഇങ്ങ നെ പ്രകാശിപ്പിക്കയും ചെയ്തു.

'ജലചികിത്സ സന്തോഷപൂർവ്വം ചെയ്താൽമതി. ഞാൻ സൂപ്പു കഴിക്കില്ല, മുട്ട തിന്നുകയുമില്ല.' അതു രണ്ടും കഴിക്കുവാൻ പറഞ്ഞാൽ അവൻ അപ്രകാരം ചെയ്യുമെന്ന് എനിക്കറിയാ മായിരുന്നെങ്കിലും കുട്ടിയുടെ ആ വാക്കു കേട്ടപ്പോൾ ഞാൻ സന്തോഷിച്ചു.

കൂനെയുടെ ചികിത്സാസമ്പ്രദായം എനിക്കു പരിചിത മായിരുന്നു. അതു ഞാൻ പ്രയോഗിക്കയും ചെയ്തിരുന്നു. രോഗ ത്തിൽ ഉപവാസത്തിന്നു വലിയ സ്ഥാനമുണ്ട്. കൂനെസമ്പ്ര ദായമനുസരിച്ചു മണിലാലിനെ അരയ്ക്കുവരെ വെള്ളത്തിൽ ഇരുത്തി കുളിപ്പിക്കുവാൻ നിശ്ചയിച്ചു. മൂന്നു മിനിറ്റിലധികം അവനെ വെള്ളത്തിലിരുത്തിയിരുന്നില്ല. മൂന്നു ദിവസത്തേക്കു നാരങ്ങനീരിൽ വെള്ളം ചേർത്ത് അതുമാത്രം കൊടുത്തിരുന്നു.

പനി മാറിയില്ല. രാത്രിയായപ്പോൾ പിച്ചും പേയും പറ യുവാൻ തുടങ്ങി. 104 ഡിഗ്രിവരെയായി പനി. ഞാൻ പരിഭ്രമിച്ചു. ബാലന്ന് അപായംപറ്റിയാൽ ആളുകൾ എന്തു പറയും? ജ്യേഷ്ഠൻ എന്തുപറയും? മറ്റൊരു ഡോക്ടരെ എന്തു കൊണ്ടാണു വിളിക്കാതിരുന്നത്? വിളിച്ചാലെന്താണ്? അച്ഛനമ്മമാൎക്ക് അവരുടെ അപൂൎണ്ണബുദ്ധി പരീക്ഷിച്ചു നോക്കാൻ എന്തധികാരമാണുള്ളത്?

ങ്ങനെ ഓരോ വിചാരം തോന്നി. എന്നാൽ മറ്റൊരു തരത്തിലുള്ള സങ്കല്പവും ഉണ്ടാകാതിരുന്നില്ല—'മനുഷ്യ! നിന്നെക്കവേണ്ടി എന്തുചെയ്യുമോ അതുതന്നെ കുട്ടിക്കും ചെയ്യു. ഇതുകൊണ്ട് ഈശ്വരനു സന്തോഷമാകും. എനിക്കു ജലചികിത്സയിലാണു വിശ്വാസമുള്ളതു്, ഔഷധങ്ങളിലല്ല. വൈദ്യന്മാർ ജീവദാനം ചെയ്യുന്നില്ല. അവരും പരീക്ഷണം നടത്തുകയല്ലേ ചെയ്യുന്നുള്ളു. ഈശ്വരനാമം ജപിച്ചുകൊണ്ട് ശ്രദ്ധാലുവായിരിക്കു. തന്റെ മാർഗ്ഗത്തെ ഉപേക്ഷിക്കരുതു്.'

ഹൃദയത്തിൽ ഇങ്ങനെയുള്ള പ്രക്ഷോഭങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. രാത്രിയായി. ഞാൻ മണിലാലിനെ സമീപത്തു കിടത്തിക്കൊണ്ട് ഉറങ്ങുകയായിരുന്നു. നനഞ്ഞ മുണ്ടുകൊണ്ടു കുട്ടിയുടെ ശരീരം മൂടുവാൻ ഞാൻ ഉറച്ചു. എഴുന്നേറ്റു വസ്ത്രം എടുത്തു തണുത്തവെള്ളത്തിൽ മുക്കി പിഴിഞ്ഞിട്ടു കാൽതൊട്ടു തലവരെ മൂടി. രണ്ടു കമ്പളി പുതപ്പിച്ചു. തലയിൽ നനച്ച തുവാല കെട്ടി. ശരീരം ദോശക്കല്ലുപോലെ പൊള്ളുന്നുണ്ടായിരുന്നു; വിയർപ്പു വന്നിരുന്നേയില്ല.

ഞാൻ വല്ലാതെ തളർന്നിരുന്നു. മണിലാലിനെ നോക്കുവാൻ അവന്റെ അമ്മയെ ചുമതലപ്പെടുത്തിയിട്ട് ഞാൻ അല്പസമയത്തേക്കു തുറന്ന ദിക്കിലെ കാററ് ഏററു് ഉന്മേഷവും മനഃശാന്തിയും സമ്പാദിക്കുവാൻവേണ്ടി ചൗപ്പാത്തിക്കടൽപ്പുറത്തേക്കു് ഇറങ്ങി. രാത്രി 10 മണി ആയിരിക്കും. ഞാൻ അതൊന്നും ചിന്തിച്ചിരുന്നില്ല, മനോരാജ്യത്തിൽ മുങ്ങിത്തപ്പുകയായിരുന്നു—'ഈശ്വരാ, ഈ ധർമ്മസങ്കടത്തിൽ അവിടന്നു് എന്റെ മാനം രക്ഷിക്കേണമെ, രാമ രാമ' എന്നു ജപിച്ചുകൊണ്ടിരുന്നു. കുറച്ചുകഴിഞ്ഞു ഞാൻ തിരിച്ചെത്തി. എന്റെ ഹൃദയം പിടയ്ക്കുകയായിരുന്നു. വീട്ടിൽ എത്തിയപ്പോൾ മണിലാൽ ചോദിച്ചു: 'ബാപ്പു! വന്നോ?'

'ഉവ്വ്, കുട്ടീ.'

'എന്റെ മേൽനിന്നു് ഇതൊക്കെ മാററുന്നില്ലേ? ഞാൻ ചൂടുകൊണ്ടു മരിക്കാറായല്ലോ.'

'വിയർക്കുന്നുണ്ടോ?'

'കൊള്ളാം, ഞാൻ വിയർത്തൊലിക്കുകയാണു്. ഇനി, ഈ പുതപ്പൊക്കെ ഒന്നു മാററുകയല്ലേ?'

ഞാൻ മണിലാലിൻെറ മുഖത്തേക്കു നോക്കി. അവിടെ മുത്തുപോലെ വിയർപ്പുതുള്ളികൾ തിളങ്ങുന്നുണ്ടായിരുന്നു. പനി കുറഞ്ഞിരുന്നു. ഞാൻ ഈശ്വരനു ധന്യവാദം അരുളി.

'മണിലാൽ പരിഭ്രമിക്കരുതു്. ഇപ്പോൾ നിൻെറ പനി മാറും. എന്നാൽ കുറച്ചുകൂടി വിയക്കുന്നതുകൊണ്ടു് വിരോധമുണ്ടോ?' ഞാൻ അവനോടു ചോദിച്ചു. കുട്ടി പറഞ്ഞു: 'വേണ്ട ബാപ്പൂ! ഇപ്പോൾത്തന്നെ എന്റെമേൽനിന്നു് ഇതൊക്കെ മാററു. പിന്നെ വേണമെങ്കിൽ ആവാം.' എനിക്കു ധൈര്യം വന്നിരുന്നു. അതുകൊണ്ടു വത്തമാനത്തിൽത്തന്നെ കുറച്ചുസമയം കഴിച്ചു. ശിരസ്സിൽനിന്നു വിയപ്പു ധാരയായി പ്രവഹിച്ചുകൊണ്ടിരുന്നു. ഞാൻ പുതപ്പു മാറ്റി. ശരീരം തുടച്ചു. പിന്നെ അച്ഛനും, മകനും ഉറങ്ങി, നല്ലപോലെ ഉറങ്ങി.

പ്രഭാതത്തിൽ മണിലാലിൻെറ പനി വളരെ കുറഞ്ഞിരിക്കുന്നതായി കണ്ടു. 40 ദിവസത്തേക്കു പാലും വെള്ളവും പഴവും മാത്രമേ കൊടുത്തിരുന്നുള്ളു. ഞാൻ നിർഭയനായിത്തീന്നിരുന്നു. പനിയും വിടാനുള്ള മട്ടു കാണിച്ചിരുന്നില്ല. എങ്കിലും അതിനെ ഒരുവിധം പിടിയിൽ കൊണ്ടുവന്നുകഴിഞ്ഞിരുന്നു. ഇന്നു് എൻെറ കുട്ടികളിൽവെച്ചു് അധികം ആരോഗ്യവും ശക്തിയും മണിലാലിനാണു്.

ഈശ്വരകൃപകൊണ്ടോ, ജലചികിത്സകൊണ്ടോ അല്പാഹാരംകൊണ്ടോ മററു വല്ല ഉപായംകൊണ്ടോ സുഖക്കേടു മാറിയതു് എന്നു് ആക്കാണു നിശ്ചയിക്കുവാൻ സാധിക്കുക? ഓരോരുത്തരും അവരവരുടെ വിശ്വാസം അനുസരിച്ചു പറയും. ഞാൻ വിചാരിച്ചതു് ഈശ്വരൻ എൻെറ മാനത്തെ രക്ഷിച്ചു എന്നാണു്. ഇന്നും ആ അഭിപ്രായത്തിനു മാററം വന്നിട്ടില്ല.''

എനിക്കും ഒരുപക്ഷേ, മററുള്ളവക്കും ഗാന്ധിജിയുടെ ഈ ചികിത്സ ഒരു മുറിവൈദ്യപ്രയോഗംപോലെയാണു തോന്നുക. ഇങ്ങനെ ആപത്തുകളുമായി കളിക്കുന്നതു് ഉചിതമല്ല. ''വൈദ്യൻ എപ്പോഴെങ്കിലും രോഗം മാററിക്കൊള്ളാമെന്നു ഉറപ്പോടുകൂടി ചികിത്സിക്കാറുണ്ടോ? ആ സ്ഥിതിക്കു ധമ്മവിരുദ്ധമായ ഒരു സംഗതി പ്രാണരക്ഷണത്തിനാണെങ്കിൽത്തന്നെ എങ്ങനെ സ്വീകരിക്കും?''

തൃതീയപുത്രനായ രാമദാസിനു ചെറിയ ഒരു മുറി പറ്റി. ഈ ങ്ങനെ അതിനും മൃത്തികാചികിത്സാപ്രയോഗംതന്നെ ചെയ്തു. ഇതും ഒരു നിസ്സാരസംഭവം മാത്രമാണ്. എന്നാൽ ഇതിനെപ്പററി പ്രസ്താവിക്കുമ്പോഴും അദ്ദേഹം ഈശ്വരവാദം കൊണ്ടുവരുന്നു. "എൻെറ പ്രയോഗം പൂൎണ്ണമായി ഫലിച്ചു എന്നു ഞാൻ അവകാശപ്പെടുന്നില്ല. എന്നാൽ ഡോക്ടൎക്കും ഇങ്ങനെ അവകാശപ്പെടുവാൻ എവിടെയാണു കഴിയുക? ഈ മാതിരിയുള്ള നവീനപരീക്ഷണങ്ങൾ തൻെറമേൽത്തന്നെ ആദ്യം പ്രയോഗിക്കുവാൻ സന്നദ്ധനായിരിക്കുന്നവൻമാത്രമേ അതിനു പുറപ്പെടാവു എന്ന സങ്കല്പത്തോടുകൂടിയാണ് ഈ സംഗതികളെപ്പററി ഞാൻ പ്രതിപാദിക്കുന്നതു്. ഇങ്ങനെ ചെയ്യുന്നതുകൊണ്ടു് വേഗം സത്യത്തെ പ്രാപിക്കാം. ഈശ്വരൻ ഇങ്ങനെയുള്ള പ്രയോഗങ്ങൾ ചെയ്യുന്നവരെ രക്ഷിക്കുന്നു."

ലൗകികമായ അളവുകൊണ്ടു കണക്കാക്കുമ്പോൾ ഈ വാക്യം അപ്രായോഗികമാണെന്നു നിശ്ചയംതന്നെ. ലൗകികമായ അളവെന്നു ജനങ്ങൾ വിചാരിക്കുന്ന അളവിനെയാണ് ഞാൻ ഇവിടെ സൂചിപ്പിച്ചതു്. എന്തുകൊണ്ടെന്നാൽ, വാസ്തവത്തിൽ അദ്ധ്യാത്മവും വ്യവഹാരവും അസംഗതങ്ങളായ രണ്ടു വസ്തുക്കളായിരിക്കാൻ വയ്യ. അദ്ധ്യാത്മവിഷയങ്ങൾക്കു ലോകത്തോടു യാതൊരു ബന്ധവുമില്ലെങ്കിൽ അതു കേവലം സാങ്കല്പികമായിരിക്കണം. നമ്മുടെ പരിധിയിൽപ്പെട്ടതല്ലെങ്കിൽ അതിനെസ്സംബന്ധിച്ചു നമുക്ക് എവിടെയാണ് അധികാരം എന്നു് എളുപ്പത്തിൽ തൎക്കിക്കാം. ഡോക്ടർ അപൂൎണ്ണനാണ്, ശരിതന്നെ. എന്നാൽ വൈദ്യം പഠിച്ചിട്ടില്ലാത്തവർ വൈദ്യനേക്കാൾ അപൂൎണ്ണനാണെന്നും പറയാമല്ലോ. പക്ഷേ, ഗാന്ധിജി ഇതിനു് ഇങ്ങനെ സമാധാനം തരും: "പ്രാകൃതികമായ ചികിത്സ, ഫലം കുറഞ്ഞാലും കൂടിയാലും, ഹാനികരമാകാൻ നിവൃത്തിയില്ല."

ഇന്നും ഗാന്ധിജിക്ക് ഈമാതിരിയുള്ള ചികിത്സാസമ്പ്രദായങ്ങളിൽ അഭിരുചി കുറഞ്ഞിട്ടില്ല. ഇക്കാലത്തും ആശ്രമത്തിൽ ക്ഷയപീഡിതന്മാരും കുഷ്ഠരോഗികളും മററനേകം രുജാബാധിതരും ഉണ്ടു്. അവരെ ചികിത്സിക്കുന്നതിൽ ഗാന്ധിജി താൽപര്യം പ്രദർശിപ്പിക്കുന്നു. ലോകശുശ്രൂഷയാ

ണെന്ന സങ്കല്പമാണ് ഇതിലും. രോഗികളെ പരിചരിക്കുക, പതിതന്മാരെ രക്ഷിക്കുക, അദ്ദേഹത്തിന്റെ കൃത്യമാണ് ഇതു്. എന്നാൽ പക്ഷേ, അറിഞ്ഞിട്ടായാലും അല്ലെങ്കിലും അദ്ദേഹത്തിൻെറ ഹൃദയത്തിൽ ഇങ്ങനെ ഒരു വിചാരമുണ്ടു്. സുലഭവും സാധാരണവും ഗ്രാമങ്ങളിൽപ്പോലും സുകരവും ചെലവൊന്നുമില്ലാത്തതുമായ ചികിത്സാക്രമമാണ്, വ്യയമേറിയ ചികിത്സയേക്കാൾ ദരിദ്രരാജ്യങ്ങൾക്ക് അധികം ഉപകരിക്കുക. ഈ നിരീക്ഷണഗതിയോടുകൂടിയാണ് പ്രസ്തുത പരീക്ഷണം തുടൎന്നുപോരുന്നതു്. ഇതിൽനിന്നു് എന്തെങ്കിലും ഉപയോഗമുള്ള ഒരു തത്വം കണ്ടുപിടിക്കണമെന്നുള്ള ആഗ്രഹം പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നു. ഈ പരീക്ഷണങ്ങൾ ലോകശുശ്രൂഷയ്ക്കുവേണ്ടി സേവാഭാവനയോടുകൂടി ചെയ്യുന്നതാകയാൽ ഈശ്വരവിശ്വാസം ഇല്ലാതെയാണെങ്കിൽ ധാരാളം സങ്കല്പസംശയങ്ങളും ഹൃദയക്ഷോഭവും ഉണ്ടാകുവാൻ ഇടയുണ്ടു്. ഏതായാലും സകല കാര്യങ്ങളിലും സകല സമയങ്ങളിലും ഗാന്ധിജിയുടെ ഈശ്വരവിശ്വാസം പ്രവൎത്തിച്ചുകൊണ്ടുതന്നെയാണ് ഇരിക്കുന്നതു്.

"എൻെറ സകല കാൎയ്യങ്ങളും ഈശ്വരപ്രേരണകൊണ്ടാണു സംഭവിക്കുന്നതെന്നു് ഉറപ്പിച്ചുപറയാൻ കഴിയില്ല. എന്നാൽ എത്ര വലുതായാലും എത്ര ചെറുതായാലും എന്റെ പ്രവൃത്തികളെ പരാമൎശിക്കുമ്പോൾ അവ ഈശ്വരപ്രേരണകൊണ്ടു ചെയ്യപ്പെട്ടവയായിരുന്നെന്നുള്ള പ്രസ്താവം വ്യൎത്ഥമായിത്തീരുകയില്ലെന്നാണ് എന്റെ വിചാരം. ഞാൻ ഈശ്വരനെ ദൎശിച്ചിട്ടില്ല, എന്നാൽ എനിക്കു് അദ്ദേഹത്തിൽ അനശ്വരമായ വിശ്വാസമുണ്ടു്. ആ ശ്രദ്ധ ഇപ്പോൾ അനുഭവരൂപത്തിൽ ആവുകയാവുന്നു. പക്ഷേ, അനുഭവത്തിൻെറ ഉപനാമമായിട്ടു ശ്രദ്ധയെ സ്വീകരിക്കണമെന്നു് ആരെങ്കിലും പറകയാണെങ്കിൽ, അതു സത്യത്തെ അപമാനിക്കുകയാകുന്നു. അതുകൊണ്ടു് എൻെറ ഈശ്വരവിശ്വാസത്തിനു നാമകരണം ചെയ്യുവാൻ എൻെറ പക്കൽ ഒരു വാക്കും ഇല്ലെന്നു ഞാൻ പറയും."

ബ്രഹ്മചര്യത്തെ പരാമൎശിക്കുമ്പോഴും അതേ രാമനാമം തന്നെയാണ്, സാധകന്മാരുടെ മുമ്പിൽ സമൎപ്പിക്കുന്നതു്.

"ആ പ്രഭുവിനെ ശരണംപ്രാപിക്കാതെ ചിന്തയിൽ പൂർണ്ണമായ ആധിപത്യം സംഭവിക്കയില്ല. പൂർണ്ണബ്രഹ്മചര്യത്തിൻെറ പാലനത്തിനുവേണ്ടിയുള്ള ഈ സന്തതമായ പ്രയത്നത്തിൽ ഓരോ നിമിഷത്തിലും എനിക്കു് ഈ സരളമായ സത്യം അനുഭവപ്പെട്ടുകൊണ്ടിരിക്കുന്നു."

ആഫ്രിക്കയിൽവെച്ചു കസ്തൂരിബായ്ക്കു ഭയങ്കര രോഗം പിടിപെട്ടു. അപ്പോഴും മാംസത്തിൻേറയും സൂപ്പിൻേറയും കാര്യം വന്നു. ബായും ഗാന്ധിജിയും ഡോക്ടരുടെ ഉപദേശം സ്വീകരിച്ചില്ല. അവിടേയും ജീവിതമരണസംശയമായിരുന്നു. ആ സന്ദർഭത്തിലും ഗാന്ധിജി പറഞ്ഞതു് മുമ്പിലത്തെ വാക്യംതന്നെയാണു്. "ഈശ്വരനെ വിശ്വസിച്ചുകൊണ്ടു് സ്വന്തം മാർഗ്ഗത്തിൽ ഉറച്ചുനിന്നു." ഒടുവിൽ ജയം പ്രാപിക്കുകയും ചെയ്തു.

ഇതിനേക്കാൾ നിസ്സാരങ്ങളായ സംഭവങ്ങളിലും ഗാന്ധിജി ഈശ്വരവിശ്വാസത്തെപ്പറ്റി വർണ്ണിക്കാറുണ്ടു്. സ്വദേശത്തിലേക്കു മടങ്ങി വന്നതിനുശേഷം അദ്ദേഹം സഞ്ചരിക്കുമ്പോഴൊക്കെ മൂന്നാംക്ലാസ്സിലാണു യാത്രചെയ്തിരുന്നതു്. അക്കാലത്തു ഗാന്ധിജിയുടെ പേരു വളരെപ്പേർക്കു പരിചിതമായിരുന്നു. എന്നാൽ ഇന്നത്തെപ്പോലെ ആകൃതികൊണ്ടു് അദ്ദേഹത്തെ എല്ലാവരും തിരിച്ചറിഞ്ഞിരുന്നില്ല. എവിടെ പോകുമ്പോഴും ജനങ്ങൾ അറിഞ്ഞു ദർശനാർത്ഥികളായി തിക്കിക്കൂടിയിരുന്നതിനാൽ ഏകാന്തത അദ്ദേഹത്തിനു് അനുഭവിക്കുവാൻ പ്രയാസമായിരുന്നു. എന്നാൽ വണ്ടിയിൽ അദ്ദേഹത്തെ ആളുകൾ തിരിച്ചറിയാതിരുന്ന ദിക്കുകളിൽ സ്ഥലം കിട്ടുവാൻ ഞെരുക്കം നേരിടാറുണ്ടു്. അക്കാലത്തു് അദ്ദേഹം മിക്കവാറും ഒററയ്ക്കാണു സഞ്ചരിച്ചിരുന്നതു്.

വളരെക്കാലം മുൻപാണു്. ഗാന്ധിജി ലാഹോറിൽനിന്നു ദില്ലിയിലേക്കു പോകയായിരുന്നു. അവിടെനിന്നു പിന്നെ കൽക്കത്തയ്ക്കായിരുന്നു പോകേണ്ടിയിരുന്നതു്. കൽക്കത്തയിലുണ്ടായിരുന്ന ഒരു സമ്മേളനത്തിനു യഥാകാലം എത്തേണ്ടിയിരുന്നു. ലാഹോറിൽനിന്നു വണ്ടി പുറപ്പെട്ടപ്പോൾ അതിൽ സ്ഥലം ഉണ്ടായിരുന്നില്ല. ഒടുവിൽ ഒരു കൂലിക്കാരൻ പന്ത്രം

ണ്ടണ കൊടുത്താൽ ഇരിക്കാൻ സ്ഥലമുണ്ടാക്കാമെന്നു പറഞ്ഞു. അദ്ദേഹം അതു സമ്മതിച്ചു. എന്നിട്ടും സ്ഥലം കണ്ടുപിടിക്കാൻ പ്രയാസമായി. ഒരു മുറിയിലെ ആളുകൾ പറഞ്ഞു: "സ്ഥലം ഇല്ല. എന്നാൽ വേണമെങ്കിൽ നില്ക്കാം." ഗാന്ധിജിക്കു് എങ്ങനെയായാലും വണ്ടിയിൽ കയറേണ്ടിയിരുന്നു. അതിനാൽ നിന്നാൽ മതി എന്നു സമ്മതിച്ചു. ആ കൂലിക്കാരൻ ഗാന്ധിജിയെ ജനലിൽക്കൂടി അകത്തേക്കു തള്ളിയാക്കിയിട്ടു പന്ത്രണ്ടണ കീശയിലാക്കി.

രാത്രിയായിരുന്നു. നിന്നുതന്നെ കഴിച്ചുകൂട്ടണം. രണ്ടു മണിക്കൂർനേരം അങ്ങനെ കഴിഞ്ഞു. ക്ഷീണിച്ച ശരീരം; യാത്രാക്ലേശവും. വണ്ടിയുടെ ഒച്ചയും പൊടിയും പുകയും; അതിനെല്ലാംപുറമേ നിന്നുകൊണ്ടുള്ള യാത്രയും. തണ്ടുംതടിയുമുള്ള ആളുകൾ നീണ്ടുനിവന്നു കിടന്നുറങ്ങിയിരുന്നു. എന്നാൽ ഗാന്ധിജി ഇരിക്കുവാനുള്ള സ്ഥലംപോലും ചോദിച്ചില്ല. ഇരിക്കുവാനുള്ള സ്ഥലത്തിനുപോലും തിരക്കുകൂട്ടാത്ത ഈ മനുഷ്യൻ അസാധാരണനാണെന്നു ചിലക്കു തോന്നി. അവക്കു് അത്ഭുതസമ്മിശ്രമായ ഒരു ജിജ്ഞാസ വദ്ധിച്ചു. "ഭ്രാതാവേ! എന്തുകൊണ്ടിരിക്കുന്നില്ല?" എന്നു ചിലർ ചോദിച്ചു. അദ്ദേഹം പറഞ്ഞു, "സ്ഥലം എവിടെ?" ഒടുവിൽ ജനങ്ങൾ അദ്ദേഹത്തിൻെറ പേരെന്താണെന്നു ചോദിച്ചു. പേരു പറഞ്ഞപ്പോഴാകട്ടെ നിശ്ശബ്ദമായി, ലജ്ജിച്ചു് എല്ലാവരും മുഖം താഴ്ത്തി. നാലു ഭാഗത്തുനിന്നും ആളുകൾ അവരുടെ കൈയും കാലും ഒക്കെ ഒതുക്കിത്തുടങ്ങി. അവസാനം ക്ഷമായാചനം ചെയ്തു, സ്ഥലം കൊടുത്തു. ഉറങ്ങുവാൻപോലും സൗകര്യം നൽകി. ക്ഷീണംകൊണ്ടു മിക്കവാറും ബോധംകെട്ടപോലെ ആയിത്തീന്നിരുന്നു; തലചുററൽ തുടങ്ങിയിരുന്നു. ഈ സംഭവത്തെപ്പററി ചിന്തിക്കുമ്പോഴും ഗാന്ധിജി ഈശ്വരകാരുണ്യമാണു് ഇതിൽ ദർശിക്കുന്നതു്. "എനിക്കു കൂടിയേ കഴിയൂ എന്നുള്ളപ്പോഴൊക്കെ ഈശ്വരൻ സാഹായ്യം അരുളിയിട്ടുണ്ടു്."

അദ്ദേഹം ചമ്പാരനിൽ വെള്ളക്കാരുടെ അത്യാചാരംകൊണ്ടു ദുഃഖിതരായ കഷകന്മാരുടെ ക്ലേശം പരിഹരിക്കുന്നതിനു പോയപ്പോൾ കൃഷിക്കാരുടെ ഒരു സഭ വിളിച്ചുകൂട്ടി.

വളരെവളരെ അകലെനിന്നു കൃഷകന്മാർ ആ സമ്മേളനത്തിൽ വന്നുചേർന്നിരുന്നു. ഗാന്ധിജി ആ സഭാസ്ഥലത്തു് എത്തിയപ്പോൾ അദ്ദേഹത്തിനു താൻ ഈശ്വരസന്നിധിയിൽ നില്ക്കുകയാണെന്നു തോന്നി. "ഈ പറയുന്നതിൽ ഒരു അതിശയോക്തിയും ഇല്ല. പ്രത്യുത, പ്രത്യക്ഷരം പരമാർത്ഥമാകുന്നു. ഈ സദസ്സിൽ ഈശ്വരനേയും അഹിംസയേയും സത്യത്തേയും, ഞാൻ പ്രത്യക്ഷമായി കണ്ടു." അനന്തരം ബന്ധനസ്ഥനായിട്ടു്, ഭരണാധികാരിയുടെ മുമ്പിൽ സമർപ്പിച്ച പ്രസ്താവന സകലപ്രകാരത്തിലും ഊർജ്ജസ്വലവും സൗമനസ്യപൂർണ്ണവും ആയിരുന്നു. അതിലും അവസാനം പറയുന്നു: "മജിസ്ട്രേട്ടു് സാഹബ്ബ്, ഞാൻ പറയുന്നതു് എന്റെ അപരാധം ഗണ്യമാക്കാതെ എനിക്കു ചെറിയ ശിക്ഷ തരുവാൻവേണ്ടിയല്ല. ഞാൻ അങ്ങയുടെ ആജ്ഞയെ ലംഘിച്ചു. എനിക്കു സർക്കാരിനെക്കുറിച്ചു് ആദരം ഇല്ലാഞ്ഞിട്ടല്ല. എന്നാൽ ഈശ്വരാജ്ഞയുടെ മുമ്പിൽ അങ്ങയുടെ ആജ്ഞയെ മാനിക്കുന്നതിനു സാധിക്കാത്തതുകൊണ്ടു മാത്രമാണു്."

അസാധാരണമായിരുന്നു ആ വചനം; ഒരുതരത്തിൽ ഭയങ്കരവും. ഓരോ മനുഷ്യനും ആമാതിരി പറയുകയാണെങ്കിൽ എന്തായിരിക്കും കഥ? 'അന്തരാത്മാവിന്റെ ശബ്ദം' 'അന്തർന്നാദം', അല്ലെങ്കിൽ 'ആകാശവാണി' കേൾക്കുവാൻ എല്ലാവർക്കും ഭാഗ്യമുണ്ടാവില്ല. അതിനു യോഗ്യത വേണം. കർമ്മത്തിനവലംബമായി ത്യാഗവും തപസ്സും ആവശ്യമാകുന്നു. സത്യം വേണം, സാഹസം വേണം, വിവേകം വേണം; സമഭാവനയും അപരിഗ്രഹവും വേണം. യാതൊരുത്തൻ കേവലം സേവനത്തിനുവേണ്ടിമാത്രം ജീവിക്കുന്നു, യാതൊരുത്തനു ഹാനിയിലോ ലാഭത്തിലോ യാതൊരു താല്പര്യവും ഇല്ല, യാതൊരുത്തൻ കർമ്മയോഗത്തിന്റെ സാധകനാണു്, യാതൊരുത്തനു് ഈശ്വരനിൽ അളവററ വിശ്വാസം ഉണ്ടു്, യാതൊരുത്തനെ അഭിമാനം സ്പർശിച്ചിട്ടുമില്ല, ആ മനുഷ്യനു മാത്രമെ അന്തർന്നാദം കേൾക്കുവാൻ സാധിക്കയുള്ളു. എന്നാൽ മിഥ്യയായ അനുകരണം എല്ലാവർക്കും സാധിക്കും. "എന്റെ അന്തഃകരണം പറയുന്നു"—ഇങ്ങനെ പലരും പറയാൻ തുടങ്ങിയിട്ടുണ്ടു്. ഗാന്ധിജിയെ ഇങ്ങനെ മിഥ്യയായിട്ടനുകരിക്കുന്നതു ഭയങ്കരംതന്നെ.

എന്നാൽ ഏതു നല്ല സംഗതിയാണ് ലോകത്തിൽ ദുരുപയോഗപ്പെടുത്താൻ സാധിക്കാത്തതു്?

ഗാന്ധിജിയുടെ ഈശ്വരവിശ്വാസമാണല്ലൊ പ്രകൃതം. കുട്ടിയുടെ പനി കുറഞ്ഞതു് ഈശ്വരേച്ഛകൊണ്ടു്; വണ്ടിയിൽ സ്ഥലം കിട്ടിയതു് ഈശ്വരാനുകൂല്യംകൊണ്ടു്; സക്കാരിന്റെ ആജ്ഞയെ അനാദരിച്ചതും ഈശ്വരാജ്ഞകൊണ്ടുതന്നെ. ലൗകികമായ ഭാഷയിൽ സംസാരിക്കുന്നവക്കു ചിലപ്പോഴെല്ലാം ഇങ്ങനെയുള്ള ആളുടെ നേക്കു ശുണ്ഠിവരാം. വൈസ്രോയി വെല്ലിംഗ്ടനു ക്രോധം വന്നിരുന്നു. എന്നാൽ ഗാന്ധിജിയെ കൂടാതെ കാൎയ്യം നടക്കില്ലല്ലൊ. ദേഷ്യമുണ്ടെങ്കിൽ ആയിക്കോട്ടെ. ദുർഗ്രഹമായ ഭാഷയുടെ വൈഷമ്യം മുമ്പിൽ ഉണ്ടായിരുന്നാലും ഗാന്ധിജിയെക്കൊണ്ടാണു കാൎയ്യം സാധിക്കേണ്ടതു്. രാജക്കോട്ടിൽ ആമരണം ഉപവാസം ചെയ്തപ്പോൾ വൈസ്രോയി ലിൻലിത്ത്ഗോ അദ്ദേഹത്തിനു കമ്പി അയച്ചു: "ഉപവാസം ചെയ്യുന്നതിനുമുമ്പു് അങ്ങു് എനിക്കു സൂചന തരാമായിരുന്നു. അങ്ങേക്കു് എന്നെ അറിയാമല്ലൊ. അങ്ങു് എന്താണു ചെയ്തതു്?" ഗാന്ധിജി എഴുതി, "ഞാൻ എന്തുചെയ്യട്ടെ? അന്തർന്നാദം ഉണ്ടാകുമ്പോൾ ആലോചനയ്ക്കും ഉപദേശത്തിനും അവസരം എവിടെ?"

ഓരോ സംഗതിയിലും ഈശ്വരനെ സാക്ഷിയാക്കി പ്രവൎത്തിക്കുകയും സംസാരിക്കുകയും ചെയ്യുന്ന ഈ ശീലം അപ്രായോഗികമായ ഒന്നല്ല. ഗാന്ധിജി ഓരോ കാൎയ്യത്തിലും പതിപ്പിക്കുന്ന ധാൎമ്മികദൃഷ്ടി നമുക്കു ഗ്രഹിക്കുവാൻ വിഷമമാകുന്നു. അദ്ദേഹത്തിന്റെ സതതപ്രബുദ്ധമായ ഈശ്വരാദരം നമുക്കു പൂൎണ്ണമായി അറിയുവാൻ കഴിവില്ല. അതുകൊണ്ടു ചിലപ്പോൾ നാം വിവശന്മാരായിത്തീരുന്നു. ചിലപ്പോൾ ശുണ്ഠി എടുക്കുന്നു. കമ്പിയില്ലാക്കമ്പിയെപ്പററി പൂൎണ്ണമായി അറിയുന്നില്ലെങ്കിൽ നാം ആ വിജ്ഞാനം ലഭിക്കുവാൻ പരിശ്രമിക്കാതെ ആ ശാസ്ത്രജ്ഞന്റെ മുമ്പിൽ വിവശരായിത്തീരുന്നതെന്തിനു്? നാം എന്തിനു വൈജ്ഞാനികനോടു ശുണ്ഠി എടുക്കുന്നു? നമ്മോടു ശാസ്ത്രീയമായ ഭാഷയിൽ ആ വിജ്ഞാനത്തിന്റെ വിചാരണ ചെയ്യുന്നതുകൊണ്ടു നമുക്കു് അതു നല്ലപോലെ അറിയാൻ കഴിയില്ല; എന്തുകൊണ്ടെന്നാൽ നാം ആ

ഭാഷയിൽ അനഭിജ്ഞരല്ലേ? ഗാന്ധിജിയുടെ സ്ഥിതിയും അതു തന്നെ. അദ്ധ്യാത്മവിജ്ഞാനത്തിൻെറ മമ്മം അദ്ദേഹം ഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിച്ചിട്ടില്ല. അനുഷ്ഠാനംകൊണ്ടു് അറിയുന്നു.

ഗാന്ധിജിയിൽ ധമ്മത്തെപ്പററിയുള്ള സങ്കല്പം പ്രബുദ്ധമായപ്പോൾ അദ്ദേഹം അനേകം ശാസ്ത്രങ്ങൾ പാരായണം ചെയ്തു. ഹിന്ദുധമ്മത്തിൻെറ സ്വഭാവം ഗ്രഹിക്കുവാൻ ശ്രമിച്ചു. ക്രിസ്തുമതം അദ്ധ്യയനംചെയ്തു. ഇസ്ലാംഗ്രന്ഥം വായിച്ചു. പാരസികമതവും ചിന്താവിഷയമാക്കി. ഹൃദയത്തെ നിർവികാരമാക്കി വെച്ചുകൊണ്ടു് പക്ഷപാതംകൂടാതെ എല്ലാ ധമ്മങ്ങളുടേയും തത്വങ്ങളെ മനസ്സിലാക്കാൻ പരിശ്രമിച്ചു. ഗുഹയിൽ മറഞ്ഞുകിടക്കുന്ന സത്യധമ്മത്തെ ഗ്രഹിക്കുന്നതിനു നിഷ്കാമനായിട്ടു പ്രയത്നിച്ചു. (ധമ്മസ്യ തത്വം നിഹിതം ഗുഹായാം). ഇതുകൊണ്ടു് അദ്ദേഹത്തിൻെറ നിഷ്കാമത വദ്ധിച്ചു. പ്രയത്നം ചൈതന്യവത്തായി; അദ്ദേഹം സത്യം ദർശിച്ചു. അദ്ദേഹം ബലവാനായി. നീരക്ഷീരവിവേകത്തിനു്, ധമ്മാധമ്മവിവേചനത്തിനു്, ശക്തിനേടി, അതോടുകൂടിത്തന്നെ നിശ്ചയാത്മകമായ ബുദ്ധിയും പ്രബലമായി. അദ്ദേഹത്തിൻെറ നിശ്ചയം ഉരുക്കുപോലെയാണു്. അന്തർന്നാദം കേൾക്കാൻ തുടങ്ങി. ഈ അന്തർന്നാദത്തിൻെറ പ്രസ്താവത്തിൽ അദ്ദേഹം സങ്കോചരഹിതനായിത്തീന്നു.

## ഒൻപതു്

എന്നാൽ അദ്ദേഹം സങ്കല്പലോകവിഹാരിയാണോ? അദ്ദേഹം അപ്രായോഗികനായിട്ടുണ്ടോ? പിന്നെ, ഒരു വൈജ്ഞാനികൻ അപ്രായോഗികനാണോ എന്നും ചോദിക്കാമല്ലോ. ഗാന്ധിജിക്കു എഴുപത്തൊന്നു വയസ്സു കഴിഞ്ഞു. ഈ കാലഘട്ടത്തിൽ തൻെറ ജീവിതത്തിൽ മറ്റൊരു മഹാപുരുഷനും സമ്പാദിച്ചിട്ടുള്ളതിനേക്കാൾ എത്രയോ അധികം അദ്ദേഹം സദ്യശസ്സു നേടിയിട്ടുണ്ടു്. ലോകം ഗാന്ധിജിയെ ഒരു മഹാത്മാവിൻെറ നിലയിലേക്കാൾ ഒരു വലിയ രാജനീതിജ്ഞനായ നേതാവിൻെറ രൂപത്തിലാണു് അറിയുന്നതു്. സങ്കുചിതമന

സ്കരായ ഇംഗ്ലീഷുകാർ അദ്ദേഹത്തെ കളവും സൂത്രവും തികഞ്ഞ, കുഴപ്പക്കാരനായ, ഒരു ദുഷിച്ച രാജ്യതന്ത്രജ്ഞനായിട്ട കരുതുന്നു. യാഥാസ്ഥിതികന്മാരായ മുസൽമാന്മാർ ഹിന്ദുരാജ്യം സ്ഥാപിക്കുവാൻ ഇച്ഛിക്കുന്ന കൗശലക്കാരനും വഞ്ചകനും ആയ ഒരു ഹിന്ദുവായിട്ട വിചാരിക്കുന്നു. ഇതിൽനിന്നെല്ലാം ചുരുക്കത്തിൽ ഇത്രത്തോളം വ്യക്തമാകുന്നുണ്ട്: അദ്ദേഹം കാററിൽ പറന്നുനടക്കുന്ന ഒരു അപ്രായോഗികപുരുഷനല്ല. ഭാരതനൗകയെ സാമർത്ഥ്യത്തോടും ധൈര്യത്തോടും സ്ഥൈര്യത്തോടും കൂടി ഗാന്ധിജി, ആദ്യം ഇരുപതുകൊല്ലം ആഫ്രിക്കയിലും, പിന്നെ ഇരുപത്തഞ്ചുകൊല്ലം സ്വദേശത്തിലും അത്ഭുതജനകമായ വിധത്തിൽ നയിച്ചു. ഇതു് ഒരു അപ്രായോഗികമനുഷ്യൻെറ പ്രവൃത്തിയല്ല. രാജനീതിയിൽ ഈ ഇരുപതുകൊല്ലം അദ്ദേഹത്തിന്നായിരുന്നു. ഏകച്ഛത്രാധിപത്യം; ആരുംതന്നെ അദ്ദേഹത്തെ വെല്ലുവിളിച്ചിട്ടില്ല; ഉണ്ടെങ്കിൽ അയാൾ സ്വയം പതിക്കുകയാണു ചെയ്തിട്ടുള്ളതു്. രാജ്യതന്ത്രത്തിൽ ഗാന്ധിജിയുടെ സാന്നിദ്ധ്യം ഇന്നു് അപരിഹാര്യവും അത്യാവശ്യവും ആയിത്തീൎന്നിട്ടുണ്ടു്. അദ്ദേഹം പ്രായോഗികമല്ലാത്ത മനോരാജ്യങ്ങളിൽ സഞ്ചരിക്കുന്ന ഒരാളാണെന്നാണോ ഇതെല്ലാം വ്യക്തമാക്കുന്നതു്? ഗാന്ധിജിക്കു് സ്നേഹശക്തിയല്ലാതെ മറെറന്തു ബലമാണുള്ളതു്? എന്നാൽ അദ്ദേഹത്തിൻെറ ഈ പ്രേമം അനുയായികളുടെ ഹൃദയത്തിൽ അതിന്റെ പ്രഭാവം മുദ്രിതമാക്കിയിട്ടുണ്ടു്. ശത്രുക്കളിലും ഈ പ്രേമം അതിൻെറ മുദ്ര പതിച്ചിരിക്കുന്നു. ഇങ്ങനെയുള്ള രാജനീതിജ്ഞനായ ഒരു നേതാവു് അപ്രായോഗികനാണെന്നു് ആരു പറയും? ദേശവാസികൾക്കു രാജനൈതികവും ആദ്ധ്യാത്മികവും സാംസ്കാരികവും ആയ പുരോഗതി ജനിപ്പിക്കയും അവരെ ഈ സൎവ്വപ്രവൃത്തിരംഗങ്ങളിലും ഉയൎത്തിക്കൊണ്ടുവരികയും ചെയ്ത പുരുഷനെ ആകാശദുൎഗ്ഗത്തിലെ നിവാസിയാണെന്നു് ആരു പറയും? ഗാന്ധിജിയേക്കാൾ സമൎത്ഥനും പ്രായോഗികനും ആയ രാജ്യതന്ത്രജ്ഞനെ അധികം കാണുകയില്ലെന്നാണു് എനിക്കു തോന്നുന്നതു്.

എന്നാൽ ഗാന്ധിജിയുടെ ജീവിതത്തിൽ രാജനീതി അപ്രധാനമാണെന്നുള്ളതാണു പരമാൎത്ഥം. പ്രധാനമായതാ

ന്നത്ര ധമ്മനീതിയാകുന്നു. രാജനീതി അദ്ദേഹം സ്വീകരിച്ചു; എന്നാൽ അതും തൻെറ മോക്ഷപ്രാപ്തിക്കുള്ള ഉപായം എന്ന നിലയിലാകുന്നു. ഖാദി, ഹരിജനകാര്യം, ജലചികിത്സ, ഗോ രക്ഷ അദ്ദേഹത്തിൻെറ ഈ സകല സംരംഭങ്ങളും മോഹസാ ധനങ്ങളാകുന്നു. ഈശ്വരസാക്ഷാൽക്കാരം—അതാണ് അദ്ദേ ഹത്തിൻെറ ലക്ഷ്യം. മേല്പറഞ്ഞ എല്ലാ പരിശ്രമങ്ങളും അ തുഹത്തിനു കേവലം മാർഗ്ഗങ്ങൾമാത്രം. കേവലം ഒരു രാജ നൈതികനായ നേതാവിൻെറ രൂപത്തിൽ കാണുന്നവക്കു ഗാന്ധിജിയുടെ ഈശ്വരനാമോച്ചാരണം, പ്രാർത്ഥന, അന്തർ നാദം, അഹിംസ, മറ്റെല്ലാ ആദ്ധ്യാത്മികതയും, ദുർഗ്രഹവി ഷയമാകുന്നു. ആത്മജ്ഞാനിയുടെ രൂപത്തിൽ കാണുന്നവക്കാ കട്ടെ അദ്ദേഹത്തിൻെറ രാജനീതി കേവലം ഒരു ഉപകരണം മാത്രമാണ്.

ആരുരുക്ഷോർമുനേർയോഗം
കർമ്മ കാരണമുച്യതേ
യോഗാരൂഢസ്യ തസ്യൈവ
ശമഃ കാരണമുച്യതേ.

ഗീതയിലെ ഈ തത്വത്തെ നല്ലപോലെ ഗ്രഹിച്ചിട്ടു നാം ഗാന്ധിജിയുടെ സ്വഭാവം അദ്ധ്യയനംചെയ്യുകയാണെങ്കിൽ യാതൊരു ദുർഗ്രഹതയും ഇല്ല.

"ഒരു അദ്ധ്യാത്മവാദിക്കു രാജനീതിയെ നല്ലരൂപത്തിൽ നയിക്കുവാൻ കഴിയുമോ?" ഇങ്ങനെ ചിലർ ചോദിക്കുന്നു.

അസത്യവാനും അകമ്മപരനും ലോഭിയും സ്വാത്ഥിയും അധാർമ്മികനും ആയ ഒരു മനുഷ്യനു് അതു കഴിയുമോ? ഈ ചോദ്യമാണ് അതിനു സമാധാനം. സ്വാർത്ഥരഹിതനും ഈശ്വരഭക്തനും ആയ ഒരു മനുഷ്യനു് രാജനീതിയെ പ്രവ ർത്തിപ്പിക്കുവാൻ സാദ്ധ്യമല്ലെങ്കിൽ, പിന്നെ ഗീത അദ്ധ്യയനം ചെയ്തിട്ട് എന്താണു പ്രയോജനം? ചവററുകൊട്ടയിൽ എറി യുക. രാജനീതി അസത്യത്തിൻേറയും കപടത്തിൻേറയും ഒരു കല മാത്രമാണെങ്കിൽ പിന്നെ 'യതോധർമ്മസ്തതോ ജയഃ' എന്ന തിനെ ആരും വിശ്വസിക്കുകയില്ല.

നാം അബദ്ധമായി ധരിച്ചുവെച്ചുകൊണ്ടിരിക്കുകയാണ് ധർമ്മവും രാജനീതിയും അസംഗതങ്ങളായ രണ്ടു വസ്തുക്കളാ

ണെന്നു്. ഗാന്ധിജി ഈ ഭ്രമം ഛേദിക്കുകയും സ്വീയങ്ങളായ ആചരണങ്ങൾകൊണ്ടു നമുക്കു ധർമ്മവും അർത്ഥവും രണ്ടു കാര്യങ്ങളല്ലെന്നു കാട്ടിത്തരുകയും ചെയ്തിട്ടുണ്ടു്. എല്ലാററിലും വലുതാണു് അർത്ഥം: പരമ + അർത്ഥം = പരമാർത്ഥം. ഗീത എന്തുപദേശിച്ചു, ഗാന്ധിജി അതു് ആചരിച്ചു. നാം (വായിക്കുവാനുള്ളതാണെന്നുമാത്രം വച്ചിരുന്ന ഗീത ആചരണത്തിനുള്ള ഒന്നാണു്; കേവലം അനുവാചനത്തിനുള്ളതല്ല എന്നു ഗാന്ധിജി നമുക്കു് ഉപദേശിച്ചു. ഗാന്ധിജി ഒന്നും പുത്തനായി ചെയ്തില്ല. ശ്രീകൃഷ്ണൻ രാജനീതിയേയും ധർമ്മനീതിയേയും യോജിപ്പിച്ചില്ലേ? ജനകൻ രാജാവായിരുന്നുകൊണ്ടുതന്നെ വിരക്തനായി വർത്തിച്ചില്ലേ? താദൃശമായ കർമ്മയോഗമാണു് ഗാന്ധിജി തൻെറ ആചരണംകൊണ്ടു പ്രത്യക്ഷമാക്കിയിട്ടുള്ളതു്. തുരുമ്പുപിടിച്ചുകിടന്നിരുന്ന ആ വാൾ ഗാന്ധിജി വീണ്ടും ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടി പുതിയതാക്കി.

### പത്തു്

1933 ഏപ്രിൽ 29-ാം തീയതി നടന്ന സംഭവമാണു് ഇവിടെ പ്രസ്താവിക്കുന്നതു്. അക്കാലത്തു് ഹരിജനങ്ങളെ സംബന്ധിക്കുന്ന വിഷമപ്രശ്നം ഗാന്ധിജിയുടെ ഹൃദയത്തെ വല്ലാതെ മഥിച്ചുകൊണ്ടിരുന്നു. യർവാദയിലെ യോജിപ്പിനു ശേഷം രാജ്യത്തിൽ ഒരു നൂതനമായ ഉത്സാഹം ആവിർഭവിച്ചു. എല്ലാ സ്ഥലത്തും സവർണ്ണഹിന്ദുക്കളിൽ അനേകം സംവത്സരങ്ങളായി ഹരിജനങ്ങളുടെനേരെ ചെയ്തുപോന്ന അത്യാചാരങ്ങൾ കാരണം, ആത്മഗ്ലാനി പ്രത്യക്ഷമായിരുന്നു. ഹരിജനസേവാസംഘം ശക്തിയോടുകൂടി സേവാകൃത്യം വിപുലമാക്കിക്കൊണ്ടിരുന്നു. ഗാന്ധിജിയുടെ ലേഖനങ്ങൾ ഹരിജനകാര്യത്തിൽ ഒരു നൂതനമായ പുരോഗതി ഉണ്ടാക്കിയിരുന്നു. സത്യാഗ്രഹമാകട്ടെ തണുത്തും കഴിഞ്ഞിരുന്നു. ഗാന്ധിവാദത്തിനു് എന്നെന്നേക്കുമായി മരണംസംഭവിച്ചുകഴിഞ്ഞു എന്നായിരുന്നു വൈസ്രോയി വെല്ലിങ്ങ്ടൻ വിചാരിച്ചിരുന്നതു്. എന്നാൽ പ്രധാനമന്ത്രി റാംസെ മെക്ഡാനൽഡിൻെറ നിശ്ച

യത്തിനു വിരുദ്ധമായി ഗാന്ധിജി സ്വീകരിച്ച ആമരണോപവാസം ഒരു ഞൊടിക്കിടയ്ക്കുതന്നെ, ആ ശൈഥില്യം നശിപ്പിച്ചിട്ടു് ഒരു പുതിയ ചൈതന്യം പ്രദാനംചെയ്തു. ജനങ്ങൾ രാജനൈതികമായ സത്യാഗ്രഹത്തെ ഉപേക്ഷിച്ചു് ഹരിജനകാൎയ്യത്തിൽ സൎവ്വത്ര ഉൽസുകരായി. ഇതു് ഒരു അത്ഭുതമായിരുന്നു. അനേകവർഷങ്ങളായിട്ടു ഗാന്ധിജി ഹരിജനകാൎയ്യം പ്രചരിപ്പിച്ചുവന്നിരുന്നെങ്കിലും ഉയൎന്നജാതിക്കാരുടെ ഹൃദയത്തിൽ ഇങ്ങനെയുള്ള ഒരു പ്രബോധം ജനിപ്പിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. അനേകവർഷങ്ങളായി സാധിക്കാതിരുന്ന ആ കാൎയ്യം പെട്ടെന്നു സംഭവിച്ചു.

എല്ലാ വ്യാപാരങ്ങൾക്കും പ്രത്യാഘാതമുണ്ടല്ലോ. ഹരിജനകാൎയ്യത്തെസ്സംബന്ധിച്ചും അതുണ്ടായി. ഒരു ഭാഗത്തു് ഹരിജനങ്ങളോടു ശക്തിമത്തായ സഹാനുഭൂതി ഉണ്ടായെങ്കിൽ മറുഭാഗത്തു മതകാൎയ്യങ്ങളിൽ നിൎബ്ബന്ധശീലത്തോടുകൂടിയ കൎശജനങ്ങളുടെ അഭിപ്രായം അധികം പരുഷമായിത്തീരുകയും ചെയ്തു.

ഹരിജനങ്ങളുടെനേരെ കാണിച്ചുവന്ന ദുരാചാരങ്ങൾ പരിഷ്കൃതവും നവീനവും ആയ ചിന്താഗതിയോടുകൂടിയ ആളുകൾക്കു സങ്കല്പിക്കാവുന്നതിൽ കവിഞ്ഞതാണു്. ഈ ഏഴു വർഷത്തിനിടയ്ക്കു് ഉയൎന്നജാതിക്കാരായ ഹിന്ദുക്കളുടെ മനോവൃത്തിയിൽ ആശാതീതമായ പരിവൎത്തനം വന്നിട്ടുണ്ടു്; എന്നാൽ അക്കാലത്തെ സ്ഥിതി അതിഭയങ്കരമായിരുന്നു. ദക്ഷിണദിക്കുകളിൽ കേവലം അസ്പൃശ്യത മാത്രമല്ലായിരുന്നു; ഹരിജനവൎഗ്ഗത്തിൽപ്പെട്ട ചിലരെ കാണുന്നതുതന്നെ പാപമാണെന്നാണു കരുതിയിരുന്നതു്. ഹരിജനങ്ങൾക്കു മധുരപലഹാരം ഉണ്ടാക്കാനോ, വെള്ളികൊണ്ടുള്ള പാദസരങ്ങൾ ഇടുവാനോ കുതിരപ്പുറത്തു സവാരി ചെയ്യാനോ, വലിയ വസതികൾ നിൎമ്മിക്കുവാനോ അനുവാദം നൽകാതിരിക്കുക മുതലായി സാധാരണ ദുരാചാരങ്ങളുടെകൂട്ടത്തിൽ കണക്കാക്കപ്പെട്ടിരുന്ന അക്രമങ്ങൾ മിക്ക പ്രദേശങ്ങളിലും അക്കാലത്തു കാണപ്പെട്ടിരുന്നു. അതെല്ലാം ഇപ്പോൾ വളരെ കുറഞ്ഞിട്ടുണ്ടു്.

ഹരിജനങ്ങളിൽ ഈ പ്രബുദ്ധതകാരണം അല്പം നിർഭയത്വം പ്രത്യക്ഷമാകുവാൻ തുടങ്ങിയപ്പോൾ ആചാരഭ്രാന്തന്മാ

രുടെയിടയിൽ ക്രോധം സീമാതീതമായിത്തീൎന്നു. പല സ്ഥല ങ്ങളിലും ഹരിജനങ്ങളുമായി അടിപിടിയും വഴക്കും ഉണ്ടാ കാൻതുടങ്ങി. ഈ വൎത്തമാനങ്ങളെല്ലാം ജയിലിൽ ഗാന്ധിജി യുടെ അടുക്കൽ എത്തിയിരുന്നു. ഈ അനിഷ്ടസംഭവങ്ങൾ കൊണ്ടു് അദ്ദേഹം അത്യന്തം വ്യാകുലനായിത്തീൎന്നു. "അസ്പൃ ശ്യത ഹിന്ദുധൎമ്മത്തിന്റെ കളങ്കമാണു്. ഉന്നതജാതിക്കാ രുടെ ശിരസ്സാണു് ഈ പാപത്തിന്റെ ഭാരം ചുമക്കേണ്ടതു്. ഹരിജനങ്ങളുടെനേരെ നല്ലപോലെ പെരുമാറിയിട്ടു നാം ഈ പാപത്തിനു പ്രായശ്ചിത്തം ചെയ്യണം." എന്നിങ്ങനെ ഗാന്ധിജി എന്നും പറഞ്ഞിരുന്നു. ഗാന്ധിജി ഉയൎന്ന ജാതി ക്കാരനാകയാൽ ഈ അത്യാചാരം അദ്ദേഹത്തെ വളരെ പീ ഡിപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഒരു കൊടു ങ്കാറ്റുണ്ടായി. എന്താണു ചെയ്യേണ്ടതു് എന്ന സങ്കല്പവും സന്ദേഹവും തുടൎന്നുകൊണ്ടിരുന്നു. പ്രസ്തുത വിഷയത്തെക്കു റിച്ചു് പണ്ഡിതന്മാരുമായി എഴുത്തുകുത്തുകൾ നടത്തേണ്ടി വന്നു.

"ഈശ്വരൻ ഈ അത്യാചാരം നടക്കുവാൻ അനുവദിക്കു ന്നതു് എന്തുകൊണ്ടാണു്? രാവണൻ രാക്ഷസനായിരുന്നു. എന്നാൽ ഈ അസ്പൃശ്യതാരൂപയായ രാക്ഷസിയാകട്ടെ രാവണനേക്കാൾ ഭയം ജനിപ്പിക്കുന്നവളാണു്. ഈ രാക്ഷ സിയെ ധൎമ്മത്തിന്റെപേരിൽ നാം പൂജിക്കുകയാണെങ്കിൽ നമ്മുടെ പാപത്തിന്റെ ഗൌരവം വൎദ്ധിച്ചുകൊണ്ടിരിക്കും. നീഗ്രോജാതിക്കാരുടെ അടിമത്തവും ഇതിനേക്കാൾ ഭേദമാ കുന്നു. ഈ ധൎമ്മം—ഇതിനെ ധൎമ്മമെന്നു പറയുകയാണെ ങ്കിൽ—ദുൎഗ്ഗന്ധപൂരിതമായിട്ടാണു് എനിക്കു തോന്നുന്നതു്. ഇതു ധൎമ്മമായിരിക്കുവാൻ നിവൃത്തിയില്ലതന്നെ. ഞാൻ ഹിന്ദു ധൎമ്മംവഴിക്കു ക്രിസ്തുധൎമ്മത്തേയും ഇസ്ലാംധൎമ്മത്തേയും ആദരി ക്കുവാൻ പഠിച്ചിട്ടുണ്ടു്. പിന്നെ ഈ പാപം എങ്ങനെ ഹിന്ദുധൎമ്മത്തിന്റെ അംഗമാകും? എന്നാൽ എന്താണു ചെയ്യേ ണ്ടതു്?"

ഇങ്ങനെ വിചാരിച്ചുവിചാരിച്ചു് ഗാന്ധിജി ഏപ്രിൽ 29-ാംതീയതി രാത്രി ജയിലിൽ കിടന്നുറങ്ങി. കുറച്ചുനേരം മാത്രം മയങ്ങിയിരിക്കും. പതിനൊന്നുമണിയായി. നിശ്ശബ്ദ

മായിരുന്ന കാരാഗൃഹം. വസന്തം ആരംഭിച്ചിരുന്നു. സുഖാവഹമായിരുന്നു രാത്രി. സുരഭിലമായ ഇളംകാററു വീശിക്കൊണ്ടിരുന്നു. തടവുകാർ എല്ലാവരും ഉറങ്ങുകയാണു്. കാവൽക്കാർമാത്രമേ ഉണൎന്നിരുന്നുള്ളു. പതിനൊന്നുമണിക്കുശേഷം അധികം കഴിയുന്നതിനുമുമ്പു് ഗാന്ധിജി കണ്ണുതുറന്നു. ഉറക്കം പോയി. കൊട്ടങ്കാററുകൊണ്ട കടലെന്നപോലെ ക്ഷോഭിക്കാൻ തുടങ്ങി ഹൃദയം. വ്യാകുലത അധികമായി. ഹൃദയത്തിൽ ഒരു യുദ്ധം നടക്കുകയാണെന്നു തോന്നിയിരുന്നു. ഇതിനിടയ്ക്കു് ഒരു ശബ്ദം ശ്രവണഗോചരമായി. ആ ശബ്ദം ദൂരെനിന്നു വരികയാണെന്നാണു തോന്നിയതു്. പിന്നീടു് ആരോ അടുത്തുവന്നു സംസാരിക്കുകയാണെന്നു തോന്നി. "ഉപവാസം തുടങ്ങൂ!" ഇതായിരുന്നു ആ അശരീരിവചനം. അനുല്ലംഘ്യമായിരുന്നു ആ ആജ്ഞ; ഗാന്ധിജി അതു കേട്ടു. സംശയമുണ്ടായില്ല അദ്ദേഹത്തിനു്. അതു് ഈശ്വരവചനമാണെന്നു് അദ്ദേഹത്തിനു നിശ്ചയമായിരുന്നു. അപ്പോൾ ഹൃദയത്തിലെ യുദ്ധം അടങ്ങി. വ്യാകുലത അകന്നു. ഗാന്ധിജി സ്വസ്ഥനായി. ഉപവാസം എത്ര ദിവസം വേണം, എപ്പോൾ ആരംഭിക്കണം എന്നു നിശ്ചയിച്ചു് അദ്ദേഹം അതിനെക്കുറിച്ചുള്ള പ്രസ്താവന തെയ്യാറാക്കിയതിനുശേഷം ഗാഢനിദ്ര പ്രാപിച്ചു.

പ്രഭാതത്തിൽ എഴുന്നേററു് വല്ലഭായിയോടും മഹാദേവഭായിയോടും ഒരുമിച്ചു പ്രാൎത്ഥന നടത്തി. "പഥിക, എഴുന്നേൽക്കൂ! ഉണരൂ! നേരം പുലൎന്നു, ഇനി ഉറങ്ങാൻ രാത്രി എവിടെ?" എന്ന ആശയത്തോടുകൂടിയ ഒരു കീൎത്തനം മഹാദേവഭായ് അക്ലിഷ്ടമധുരമായി പ്രാൎത്ഥനാസമയത്തു പാടി. ഗാന്ധിജി മഹാദേവഭായിയോടു പറഞ്ഞു: "രാത്രി ഉറക്കമില്ലാത്തതായിരുന്നുവല്ലോ. അല്പനേരം വിശ്രമിക്കൂ." മഹാദേവഭായി കിടന്നു. ഗാന്ധിജി എന്തൊരു ഭയങ്കരമായ തീരുമാനമാണു ചെയ്തുകഴിഞ്ഞിട്ടുള്ളതെന്നു് അദ്ദേഹത്തിനു മനസ്സിലായിരുന്നേയില്ല. ഗാന്ധിജി തെയ്യാറാക്കിയിരുന്ന പ്രസ്താവന വല്ലഭായിയെ ഏല്പിച്ചു. സർദാർ ഒരുതവണ വായിച്ചു, രണ്ടുതവണ വായിച്ചു, എന്നിട്ടു സ്തംഭിച്ചിരുന്നുപോയി. ഇതിൽ വാദത്തിനു യാതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. മാത്രമല്ല, സർദാറിനു ഗാന്ധിജിയുടെ സ്വഭാവം നല്ലപോലെ അറിയുകയും

ചെയ്യാമായിരുന്നു. "നയാഗ്രാവെള്ളച്ചാട്ടത്തെ തടഞ്ഞുനിർത്തുവാനുള്ള ശ്രമം വ്യർത്ഥമാണല്ലോ. മഹാദേവ്, ഇദ്ദേഹത്തെക്കാൾ അധികം ബുദ്ധനും ജ്ഞാനിയും ആയിട്ട് ആരാണുള്ളതു്? അങ്ങനെ ഒരാളുണ്ടെങ്കിൽ ഇദ്ദേഹത്തോടു തർക്കിക്കട്ടെ. ഞാൻ വാദിക്കയില്ല," ഇത്രയും സർദാർ മഹാദേവഭായിയോടു പറഞ്ഞു. 'ഈശ്വരേച്ഛാ ബലീയസീ' എന്നുറച്ചു മൗനം അവലംബിക്കുകയും ചെയ്തു.

മഹാദേവഭായ് സാധാരണരീതിയിൽ തർക്കിച്ചു; എന്നാൽ ഒടുവിൽ ഈശ്വരനിൽ വിശ്വസിച്ചിട്ട് അദ്ദേഹം മൗനംഭജിച്ചു. പിറേറദിവസം എല്ലാ ദിക്കിലും വർത്തമാനം എത്തി. എല്ലാ ദിക്കിലും നിസ്തബ്ധത പരന്നു. ഞാനായിരുന്നു ഹരിജനസേവാസംഘത്തിൻെറ അദ്ധ്യക്ഷൻ. 'പൂനയിലേക്കു വരരുതു്, അവിടെയുള്ള കർത്തവ്യം ആചരിക്കു' എന്നുള്ള ഗാന്ധിജിയുടെ സന്ദേശം എൻെറ അടുക്കൽ എത്തി. എനിക്കും റക്കർബാപ്പയ്ക്കും ഈ സന്ദേശം കിട്ടിയിട്ടു വിശേഷിച്ചു യാതൊരു ചിന്തയും ഉണ്ടായില്ല എന്നു് എനിക്കു് ഇപ്പോൾ ഓർമ്മവരുന്നുണ്ടു്. ഗാന്ധിജി ഇത്ര ഭയങ്കരങ്ങളായ ആപത്തുകളിൽനിന്നു നിരപായമായിട്ടുതന്നെ വിമുക്തനായിട്ടുണ്ടു്. ഈ അഗ്നിപരീക്ഷയിലും അദ്ദേഹം വിജയപൂർവ്വകം കടന്നുകൂടും. ഇതായിരുന്നു എൻെറ ദൃഢമായ വിശ്വാസം. അതുകൊണ്ടു ഞാൻ ഇങ്ങനെ എഴുതി: "ഈശ്വരൻ എല്ലാം മംഗളമാക്കും. ഞങ്ങൾ അങ്ങേക്കുവേണ്ടി രാവും പകലും മംഗളപ്രാർത്ഥന ചെയ്യും. അങ്ങയുടെ ഉപവാസം സഫലമായിത്തീരട്ടെ. അതു് എല്ലാവർക്കും മംഗളമായി പര്യവസാനിക്കട്ടെ."

എന്നാൽ രാജാജിക്കു് ഇത്രവേഗം എങ്ങനെയാണു സന്തോഷമുണ്ടാവുക? ഗാന്ധിജിയുമായി ശാസ്ത്രങ്ങളെക്കുറിച്ചു സംസാരിച്ചു, വാദിച്ചു, എന്നാൽ ഒന്നും ഫലിച്ചില്ല. ദേവദാസ് അത്യന്തം ദുഃഖത്തോടെ പ്രാർത്ഥിച്ചു. അങ്ങു് അങ്ങനെ ചെയ്യരുതു് എന്നു സൂചിപ്പിച്ചുകൊണ്ടു് ജനറൽ സ്മട്ട്സ് ആഫ്രിക്കയിൽനിന്നു് ഒരു കമ്പി അയച്ചു. എന്നാൽ ഈശ്വരാജ്ഞയുടെ മുമ്പിൽ അദ്ദേഹം ആരുടെയെങ്കിലും ആജ്ഞ കേൾക്കുമായിരുന്നുവോ? ഉപവാസം ചെയ്യുന്നുണ്ടെന്നു് അറി

ന്നപ്പോൾ ഗവണ്മെൻറ് അദ്ദേഹത്തെ പൂനയിൽ ലേഡി ഥാക്കൻസിയുടെ ഭവനത്തിൽ, 'പർണ്ണകുടി'യിൽ, എത്തിച്ചു.

ഇരുപത്തൊന്നുദിവസത്തെ ഈ ഉപവാസം ദുഷ്കരമായ ഒരു കാര്യമായിരുന്നു. ഇതിനു് ഏതാനും മാസം മുമ്പു് ഒരു ഉപവാസം കഴിഞ്ഞിരുന്നതേയുള്ളു. അതുകൊണ്ടു ക്ഷീണം വളരെയുണ്ടായിരുന്നു, ആ ആദ്യത്തെ ഉപവാസത്തിൽ ഏതാനംദിവസങ്ങൾക്കുശേഷം പ്രാണൻ സംശയസ്ഥിതിയിലായി. അതുകൊണ്ടു് ഈ ഉപവാസത്തിൽ രക്ഷപ്പെട്ടുമോ ഇല്ലയോ എന്നു് അനേകംപേക്കു സംശയമുണ്ടായിരുന്നു. എന്നാൽ ഗാന്ധിജി പറഞ്ഞു: "എനിക്കു മരിക്കുവാൻ മോഹമില്ല, ഞാൻ ഹരിജനസേവനത്തിനു ജീവിച്ചിരിക്കുവാൻ ആഗ്രഹിക്കുന്നു. പിന്നെ മരണംതന്നെയാണു സംഭവിക്കുന്നതെങ്കിലും എന്താണു വിചാരിക്കുവാനുള്ളതു്? ഞാൻ വിചാരിച്ചിരുന്നതിനെക്കാൾ അഗാധമാണു് അസ്പൃശ്യതയുടെ മാലിന്യം; അതുകൊണ്ടു് ഇതു് ആവശ്യമാകുന്നു; ഞാനും എന്റെ സഹപ്രവത്തകന്മാരും ജീവിച്ചിരിക്കുന്നപക്ഷം ആ മാലിന്യം തീരും. ഞാൻ ഹരിജനസേവനം ചെയ്യണമെന്നാണു് ഈശ്വരേച്ഛയെങ്കിൽ, എൻെറ ഭൗതികഭോജനം തടഞ്ഞാലും ഈശ്വരദത്തമായ ആദ്ധ്യാത്മികഭക്ഷണം ഈ ദേഹത്തെ നിലനിത്തും. എല്ലാവരും അവരവരുടെ കത്തവ്യം പാലിക്കുകയാണെങ്കിൽ, അതും എന്റെ ജീവസന്ധാരണത്തിനു് ഉപകാരമായിത്തീരും. ആരും അവനവൻെറ സ്ഥാനത്തുനിന്നു മാറരുതു്. ആരും എൻെറ ഉപവാസത്തെ തടയുവാനും പാടില്ല."

1933 മേയ് 8-ാംതീയതി ഉപവാസം ആരംഭിക്കുകയും മേയ് 29-ാം തീയതി ഈശ്വരകൃപയാൽ സഫലമായിട്ടു് അവസാനിക്കുകയും ചെയ്തു. ഉപവാസം അവസാനിച്ചു കുറച്ചുദിവസങ്ങൾക്കുശേഷം ഗാന്ധിജി പറഞ്ഞു: "ഈ ഉപവാസം എന്തായിരുന്നു? എൻെറ 21 ദിവസത്തെ നിരന്തരമായ പ്രാത്ഥനതന്നെ. തൽഫലമായിട്ടുള്ള പ്രഭാവം ഞാൻ ഇപ്പോഴും അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഇതു വെറും പട്ടിണി മാത്രമായിരുന്നില്ല; പിന്നെയോ; എല്ലാ ഇന്ദ്രിയങ്ങളുടേയും നിരാഹാരമായിരുന്നു. ഈശ്വരനിൽ സംലഗ്നനായിരിക്കുക എന്നതിൻെറ അത്ഥം ഇതാണു്: എല്ലാ ശാരീരികചേഷ്ടകളു

ടേയും നിരസനവും ഈശ്വരനൊഴികെ മററെല്ലാത്തിനേയും അങ്ങേയററംവരെ വിസ്മരിക്കുകയും. ഈ അവസ്ഥയാകട്ടെ, നിരന്തരമായ പ്രയത്നവും വൈരാഗ്യവുംകൊണ്ടുമാത്രമേ പ്രാപ്തമാകു. അതുകൊണ്ട് ഇങ്ങനെയുള്ള എല്ലാ ഉപവാസങ്ങളും ഒരിക്കലും പിഴയ്ക്കാത്ത ഒരുതരം ഈശ്വരഭക്തിയാണ്.''

1924-ലെ ഗ്രീഷ്മകാലം ഗാന്ധിജി ജയിലിൽനിന്നു പുറത്തുവന്നിരുന്നു. അപ്പൻഡിക്സ്നിമിത്തം ഒരു ശസ്ത്രക്രിയ നടത്തിക്കഴിഞ്ഞിരുന്നതിനാൽ, കുറച്ചു ദുർബലമായിരുന്നു ശരീരം. അതുകൊണ്ട് ആരോഗ്യത്തിനുവേണ്ടി ജൂഹുവിലാണ് താമസിച്ചിരുന്നത്. ഞാൻ ദിവസവും അദ്ദേഹത്തോടൊരുമിച്ച് ലാത്തുവാൻ പോകാറുണ്ട്; സമീപത്ത് ഇരിക്കാറുണ്ട്. അനേകം മണിക്കൂറുകൾ ഓരോ വിഷയത്തെക്കുറിച്ച് അദ്ദേഹവുമായി ചിന്തിക്കുക പതിവാണ്. ഒരു ദിവസം ഈശ്വരനെപ്പററിയായിരുന്നു സംഭാഷണം. 'ഈശ്വരസാക്ഷാൽക്കാരം സിദ്ധിച്ചതായിട്ട് അങ്ങു വിചാരിക്കുന്നുണ്ടോ' എന്നു ഞാൻ ചോദിച്ചു.

''ഇല്ല, ഞാൻ അങ്ങനെ വിചാരിക്കുന്നില്ല. ആഫ്രിക്കയിലായിരുന്നപ്പോൾ ഞാൻ ഈശ്വരനോട് വളരെ അടുത്തിട്ടുണ്ടെന്ന് എനിക്കു തോന്നിയിരുന്നു. എന്നാൽ അതിനുശേഷം എൻെറ അവസ്ഥ ഒട്ടും ഉയന്നിട്ടില്ലെന്നാണ് എനിക്കു തോന്നുന്നതു്. മാത്രമല്ല, ആലോചിക്കുംതോറും ഞാൻ അല്പം പിന്നോക്കം പോരികയല്ലേ ചെയ്തിട്ടുള്ളതെന്നുകൂടി തോന്നുന്നു. 'ക്രോധം വരാതിരിക്കുക,' ഈ സ്ഥിതി ഇനിയും എനിക്കു വന്നിട്ടില്ല. എന്നാൽ, എൻെറ ക്രോധത്തെ എനിക്കു ദമിക്കുവാൻ കഴിയുന്നതുകൊണ്ട് അതിൻെറ സ്ഥായിയായ പ്രഭാവം എന്നിൽ ഉണ്ടാകുന്നില്ല. ഞാൻ തീവ്രമായി പരിശ്രമിച്ചുകൊണ്ടിരിക്കയാണെന്നുമാത്രം പറയാം. ഈ ജീവിതത്തിൽ ഈശ്വരനെ സാക്ഷാൽക്കരിക്കണം എന്നാണ് എൻെറ ആശ. എന്നാൽ വിജയമാകട്ടെ ഭഗവാൻെറ കൈയിലാണ്. ഞാൻ പരിശ്രമം തുടന്നുകൊണ്ടിരിക്കുന്നു.''

ഈ സംഗതി നടന്നിട്ട് ഇന്നു പതിനാറു വർഷമായി. ഇതിനുശേഷം എനിക്ക് ഒരിക്കലും ഈ വിഷയത്തിൽ കൗതുകംതോന്നിയിട്ടില്ല; ഈമാതിരി ചോദ്യം ഞാൻ ചോദിച്ചി

ട്ടമില്ല. എന്നാൽ ഈശ്വരനോടുള്ള അദ്ദേഹത്തിൻെറ ആദരവും ആത്മവിശ്വാസവും മേൽക്കുമേൽ വദ്ധിച്ചുവരികയാണെന്നു ഞാൻ കാണുന്നു. പിന്നീടൊരിക്കൽ ഒരാളുമായി സംസാരിച്ചുകൊണ്ടിരിക്കെ അദ്ദേഹം ഇങ്ങനെ പറയുകയുണ്ടായി:

"ഇപ്പോൾ അധികം വാദപ്രതിവാദത്തിനു എനിക്കു സാദ്ധ്യമല്ല; മൗനംഭജിക്കയാണിഷ്ടം. മൗനഭാഷണത്തിനു യാതൊരു ശക്തിയും ഇല്ലെന്നു ഞാൻ കരുതുന്നില്ല. ശബ്ദമയമായ ഭാഷണത്തേക്കാൾ അധികം ശക്തി മൗനഭാഷണത്തിനുണ്ടു്. ജനങ്ങൾ സത്യാഗ്രഹത്തെക്കുറിച്ചു സംസാരിക്കുന്നു. സത്യാഗ്രഹം ആരംഭിക്കുകയാണെങ്കിൽ കഴിഞ്ഞകാലത്തെപ്പോലെ എനിക്കു സഞ്ചരിക്കുകയും പ്രസംഗിക്കുകയും വേണ്ടിവരില്ല എന്നാണു് എൻെറ ദൃഢമായ വിശ്വാസം. ഞാൻ സേവാഗ്രാമത്തിൽ ഇരുന്നുകൊണ്ടു നേതൃത്വം വഹിക്കും. ഇത്ര ആത്മവിശ്വാസം വന്നുകഴിഞ്ഞിട്ടുണ്ടു്. പൂർണ്ണമായ ഈശ്വരസാക്ഷാൽക്കാരം ലഭിക്കുന്നപക്ഷം എനിക്കു് എത്രത്തോളവും കൂടി വേണ്ടിവരില്ല. ആ സ്ഥിതിക്കും ഞാൻ പ്രയത്നം തുടന്നുകൊണ്ടിരിക്കേണ്ടതാണെന്നാണു് എൻെറ വിചാരം."

മമ്മസ്പർശികളാണു് ഈ വാക്യങ്ങൾ. നമ്മുടെ ഉള്ളിൽ അവണ്ണനീയമായ ഒരു ശക്തി നിറഞ്ഞിരിപ്പുണ്ടു്. നമുക്കു് അതിനെ ഈശ്വരനെന്ന നാമംകൊണ്ടു വ്യവഹരിക്കാം. മേൽ ഉദ്ധരിച്ച വാക്യങ്ങൾ ആ ശക്തിയെ സ്മരിപ്പിക്കുന്നു.

ഇന്ന കാര്യത്തിൽ തനിക്കു് ഈശ്വരസഹായം ഉണ്ടായിട്ടുണ്ടെന്നു ഗാന്ധിജി പല പ്രാവശ്യവും പറഞ്ഞിട്ടുണ്ടു്; എന്നാൽ പ്രത്യക്ഷമായ അശരീരിവാക്കു് ഒരുപക്ഷേ, അദ്ദേഹത്തിൻെറ ആദ്യത്തെ അനുഭവമായിരുന്നിരിക്കാം. ഈശ്വരവിഷയകമായി അദ്ദേഹത്തിനുള്ള അസീമമായ ശ്രദ്ധയുടെ സർവാതിശായിയായ പ്രദർശനമായിരുന്നു അതെന്നാണു് എൻെറ വിചാരം. ഞാൻ അദ്ദേഹത്തോടു് ഈ അശരീരിവചനത്തിൻ്റെ അത്ഭുതകരത്വത്തെക്കുറിച്ചു ദീർഘമായി സംസാരിച്ചു. എന്നാൽ സംസാരത്തിനിടയ്ക്കു് എനിക്കു തോന്നി, ഈ കാര്യം എനിക്കു പൂർണ്ണമായി അനുഭവപ്പെടുത്തിത്തരുന്നതിനു് അദ്ദേഹത്തിൻെറ അടുക്കൽ സുഗമമായ യാതൊരു

ഭാഷയും ഇല്ലെന്നു്. എത്രതന്നെ ലളിതമായി വിചാരിച്ചാലും എത്രതന്നെ ശക്തിമത്തായ ഭാഷ ഉപയോഗിച്ചാലും, ഒടുവിൽ ഭാഷയ്ക്കു് അവിഷയമായ കാര്യം ആക്കു സുഗ്രഹമാക്കാൻ കഴിയും? ഒരു ശബ്ദം ഉണ്ടായി എന്നു നാം പറയുമ്പോൾ കേവലമായ ഒരു മാനുഷഭാഷയാണു് നാം ഉപയോഗിക്കുന്നതു്. ഈശ്വരനു യാതൊരു ആകൃതിയും ഉണ്ടാകാൻവയ്യ; ശബ്ദം, സ്പർശം, രൂപം, ഗന്ധം ഇത്യാദി ഗുണങ്ങളാൽ അദ്ദേഹം ബാധിതനും അല്ല. പിന്നെ അദ്ദേഹത്തിനു ശബ്ദം എങ്ങനെയാണു്? ആകാരം എങ്ങനെയാണു്? എന്നാലും ശബ്ദം ഉണ്ടായി, അതിൻെറ ഭാഷ എങ്ങനെയുള്ളതാണു്? ആ ഭാഷ നാം സംസാരിക്കുന്നതുതന്നെ.'' ''അതിന്റെ അർത്ഥം ആരോ നമ്മളോടു് എന്തോ സംസാരിക്കുന്നു എന്നു തോന്നുന്നു എന്നാണല്ലൊ; ഇങ്ങനെ ഭ്രമവും സംഭവിക്കാം.'' ''ശരി, ഭ്രമവും സംഭവിക്കാം, എന്നാൽ ഇതു ഭ്രമമായിരുന്നില്ല.'' അർഹതയുള്ളവർക്കുമാത്രമേ ഈ ശബ്ദം കേൾക്കാൻ സാധിക്കയുള്ളു എന്നുകൂടി വന്നു. ഒരു മനുഷ്യനു ഭ്രമമായിത്തീരാം. അവൻ അതിനെ അശരീരിവാക്കു് എന്നുപറഞ്ഞാൽ അതു് അന്ധമായ ഈശ്വരഭക്തിയെ പരത്തുകയായിരിക്കും. അന്യൻ അധികാരിയാണു്, ഉൽബുദ്ധനാണു്. അയാൾക്കു പറയാം, ഇതു ഭ്രമമായിരുന്നില്ലെന്നു്. ആകാശവാണിയും ഇതരസംഗതികളെപ്പോലെ അതിനു് അർഹതയുള്ളവർക്കു കേൾക്കാം. സൂര്യൻെറ പ്രതിബിംബം കണ്ണാടിയിൽ അല്ലേ പതിയൂ, കല്ലിൽ പതിയുകയില്ലല്ലൊ.

ഇരുപത്തൊന്നുദിവസത്തെ ഈ ധാർമ്മികമായ ഉപവാസം ഗാന്ധിജിയുടെ അനേകം ഉപവാസങ്ങളിൽ ഒന്നായിരുന്നു.

ചെറിയ ചെറിയ ഉപവാസങ്ങളെ നമുക്കു കണക്കാക്കേണ്ട. എന്നാലും ജീവാപായംതന്നെ സംഭവിക്കുമോ എന്നു തോന്നിയിട്ടുള്ള പത്തോ പന്ത്രണ്ടോ വലിയ ഉപവാസങ്ങൾ ഇതുവരെ ഉണ്ടായിട്ടുണ്ടു്.

മററു ഗുണങ്ങളുടെ കാര്യത്തിലെന്നപോലെ ഉപവാസത്തിന്റെ വിഷയത്തിലും, അതെങ്ങനെയാണു് അദ്ദേഹത്തിൽ പ്രബുദ്ധമായതെന്നു പറയുവാൻ സാധിക്കയില്ല. പനിനീർപ്പൂവോ അതിൻെറ പരിമളമോ ആദ്യം ഉണ്ടായതു്? ഏതു

വ്യാപാരമാണ് ആദ്യം ഉണർച്ചയെ പ്രാപിച്ചതു്? ഏതാണ് പിന്നീട്? ഇതു കണക്കാക്കുക പ്രയാസമാണെങ്കിലും ഇദ്ദേഹത്തിൻെറ മാതാവിൻെറ ഉപവാസങ്ങൾ ആയിരിക്കണം ഉപവാസസങ്കല്പത്തെ ഉണർത്തിയതു്. മതപരങ്ങളായ അനുഷ്ഠാനങ്ങളിൽ ആസക്തയായിരുന്നു അമ്മ. ഉപവാസങ്ങളിൽ അവക്കു് അത്യധികം ശ്രദ്ധയുണ്ടായിരുന്നു. ചെറുതും വലുതും ആയ ഉപവാസങ്ങൾ കൊല്ലത്തിൽ മിക്കപ്പോഴും ഉണ്ടാകാറുണ്ടു്. 'ചാതുർമാസ'ത്തിൽ 'ഒരിക്കൽ' പതിവാണു്. 'ചാന്ദ്രായണ'വ്രതം അവർ വളരെ അനുഷ്ഠിച്ചിട്ടുണ്ടു്. ഒരു 'ചാതുർമാസ'ത്തിൽ സൂര്യനെ ദർശിക്കുന്നതിനുമുമ്പു ഭക്ഷണം കഴിക്കയില്ലെന്നായിരുന്നു അമ്മയുടെ നിശ്ചയം. വർഷകാലത്തു ചില ദിവസങ്ങളിൽ സൂര്യനെ കാണുകതന്നെയില്ല. പുറത്തു കണ്ടാൽത്തന്നെ അല്പനിമിഷത്തിനിടയ്ക്കു് അദൃശ്യനാകയും ചെയ്യും. ബാലനായ ഗാന്ധി മുകളിൽ കയറി ഇടവിടാതെ സൂര്യൻ പ്രത്യക്ഷനാകുന്നതു കാത്തുകൊണ്ടിരിക്കുകയും കണ്ടു ഉടനെ അമ്മയെ അറിയിക്കുകയും ചെയ്തിരുന്നു. എന്നാൽ ചിലപ്പോൾ സാധുവായ അമ്മ എത്തുമ്പോഴേക്കും സൂര്യഭഗവാൻ മേഘച്ഛന്നമായ ആകാശത്തിൽ മറഞ്ഞുപോകും. അമ്മയ്ക്കു് അതിൽ അസന്തോഷം ഉണ്ടായിരുന്നില്ല. ''കുട്ടീ, വ്യാകുലനാകേണ്ട, ഞാൻ ഇന്നു ഭക്ഷിക്കരുതു് എന്നായിരിക്കാം ഈശ്വരകല്പിതം,'' ഇത്രയും പറഞ്ഞിട്ടു് അവർ അവരുടെ ജോലിക്കു പോകും.

ബാലകനായ ഗാന്ധിജിയിൽ അതു് എന്തൊരു സംസ്കാരമാണ് ഉണ്ടാക്കിയതെന്നു നമുക്കു സ്വാഭാവികമായിത്തന്നെ ചിന്തിക്കാമല്ലോ. അതിൻെറ മുദ്ര ശക്തിമത്തായിട്ടുതന്നെ പതിഞ്ഞു. 'ടാൾസ്റ്റോയ്ഫാറ'ത്തിൽ ആശ്രമം നടത്തിക്കൊണ്ടിരുന്നകാലത്തു്, ആഫ്രിക്കയിൽവെച്ചാണ്, ആദ്യത്തെ ഉപവാസം ഉണ്ടായതെന്നു തോന്നുന്നു. കുറേദിവസത്തേക്കു് അദ്ദേഹം ആശ്രമത്തിലുണ്ടായിരുന്നില്ല. പിന്നീടു് ആശ്രമവാസികളിൽ രണ്ടുപേക്കു സന്മാർഗ്ഗഭ്രംശം പററിയിട്ടുണ്ടെന്നു ഗാന്ധിജി അറിഞ്ഞു. തന്നിമിത്തം അദ്ദേഹത്തിൻെറ ഹൃദയം വ്രണിതമാവുകതന്നെ ചെയ്തു. ആശ്രമത്തിൻെറ പ്രവത്തകൻ താനായിരുന്നതുകൊണ്ടു് ഈ അനിഷ്ടസംഭവത്തിൽ തനിക്കും

ഉത്തരവാദിത്വം ഉണ്ടെന്നു് അദ്ദേഹം വിശ്വസിച്ചു. അതു കൊണ്ടു് ഗാന്ധിജി ഏഴുദിവസം ഉപവസിക്കയുണ്ടായി. കുറച്ചുദിവസത്തിനുശേഷം ഈ സംഭവത്തെസംബന്ധിച്ചു തന്നെ അദ്ദേഹത്തിനു പതിനാലു ദിവസംകൂടി ഉപവസിക്കേണ്ടിവന്നു.

പിന്നെയും അനേകം ഉപവാസങ്ങൾ ഉണ്ടായിട്ടുണ്ടു്. സ്വദേശത്തിൽ മടങ്ങിവന്നതിനുശേഷം ഇങ്ങനെയുള്ള സംഭവങ്ങളെ ആസ്പദമാക്കി ഒന്നുരണ്ടു നിരാഹാരവ്രതം വേണ്ടിവന്നു. അഹമ്മദബാദിലെ മില്ലുകളിലെ ഹർത്താലിനെസംബന്ധിച്ചായിരുന്നു അതിൽ ഒന്നു്. ഹിന്ദു-മുസ്ലിം ഐകൃത്തിനുവേണ്ടി ചെയ്ത ഇരുപത്തൊന്നു ദിവസത്തെ ഉപവാസമായിരുന്നു മറെറാന്നു്. ഹരിജനങ്ങളുടെ പ്രതിനിധിസ്ഥാനങ്ങളെ സംബന്ധിച്ചു പ്രധാനമന്ത്രി മെക്ഡാനൾഡിൻെറ നിർണ്ണയത്തിനു വിരുദ്ധമായി ഒരു ആമരണോപവാസം സ്വീകരിച്ചു. പിന്നെ ഹരിജനപ്രായശ്ചിത്തത്തിനുവേണ്ടി മറ്റൊരു നിരാഹാരവ്രതമായി. ജയിലിൽ ഇരുന്നുകൊണ്ടു് ഹരിജനകാര്യങ്ങൾ നിർവ്വഹിപ്പാൻ സർക്കാരിൽനിന്നു ചില പ്രതിബന്ധങ്ങൾ വരുത്തിയപ്പോൾ പിന്നെയും ഉപവാസം വേണ്ടിവന്നു. ഹരിജനോപവാസത്തിൻെറ അവസാനത്തിൽ ചില ഹരിജനപ്രവർത്തകന്മാരുടെ അസഹിഷ്ണുതാസൂചകമായ പെരുമാററത്തിനു പ്രായശ്ചിത്തമായി വാർദ്ധയിൽവെച്ചുണ്ടായ സപ്തദിനോപവാസവും സ്മരണീയമാണു്. രാജകോട്ടിൽവെച്ചും നിരാഹാരവ്രതം ഉണ്ടായി. പ്രധാനമന്ത്രിയുടെ തീരുമാനത്തെ എതിർക്കുവാനുണ്ടായ ഉപവാസം സഫലമായി പരിസമാപിക്കുവാൻ കുറച്ചൊരു പങ്കു ഞാനും വഹിച്ചിട്ടുണ്ടു്. അതുകൊണ്ടു് അടുത്തിരുന്നു് ഈ ഉപവാസം നിരീക്ഷിക്കുവാനും പഠിക്കുവാനും എനിക്കു വേണ്ടിടത്തോളം സമയം കിട്ടി.

അക്കാലത്തു് ഗാന്ധിജി ജയിലിൽത്തന്നെയായിരുന്നു. ജനങ്ങളുടെ ഉത്സാഹം ക്ഷയിച്ചുതുടങ്ങിയിരുന്നെങ്കിലും സത്യാഗ്രഹം നടന്നുകൊണ്ടിരുന്നു. ഗാന്ധിജി ആമരണം ഉപവസിക്കാൻ ഉറച്ചിരിക്കുന്നു എന്ന വർത്തമാനം പെട്ടെന്നു് ഒരു ബോംബുവീണാലെന്നതുപോലെയാണു് ജനങ്ങളെ സംഭ്രമിപ്പിച്ചതു്. എല്ലാ ദിക്കിലും ക്ഷോഭമുണ്ടായി. ഞാനും ഇതു

വർത്തമാനപത്രങ്ങളിൽ വായിച്ചപ്പോൾ പരിഭ്രമിച്ചുവശായി. "എന്താണു ചെയ്യേണ്ടതു്? ഞാൻ ഭയപരവശനായിരിക്കുന്നു" എന്നു ഗാന്ധിജിക്കു കമ്പി അയച്ചു. ഉടൻ മറുപടി വന്നു, "ചിന്താകുലനാവാനുള്ള സംഗതി ഒന്നും ഇല്ല. സന്തോഷിക്കുകയാണു വേണ്ടതു്. അത്യന്തം ദുഃഖിതന്മാർക്കുവേണ്ടി ഈ അവസാനയജ്ഞം ചെയ്യുവാൻ ഈശ്വരൻ എനിക്കു് അവസരം തന്നിരിക്കുന്നു. ഉപവാസം നിർത്തിവെയ്ക്കുക സാദ്ധ്യമല്ല, നിശ്ചയംതന്നെ. ഇവിടെനിന്നും നിർദ്ദേശങ്ങളോ ഉപദേശങ്ങളോ നൽകുന്നതിനു ഞാൻ അശക്തനാകുന്നു." എന്താണു ചെയ്യേണ്ടതു് എന്നു് ആർക്കും മനസ്സിലായില്ല. എന്നാൽ ഞങ്ങളുടെ എല്ലാവരുടേയും മുഖം പൂനയുടെനേരേ തിരിഞ്ഞു. ആളുകൾ ഓരോരുത്തരായി പൂനയിൽ എത്താൻ തുടങ്ങി.

രാജാജിയും ദേവദാസും ഞാനും അതിവേഗം അവിടെ എത്തി. മാളവ്യജി, സർ തേജ്ബഹദൂർ സപ്റു, ശ്രീജയകർ, രാജേന്ദ്രബാബു, റാവു ബഹദൂർ രാജാ ഇവരും ഓരോരുത്തരായി ബോംബെയിലും അവിടെനിന്നു പൂനയിലും വന്നെത്തി. ഡോക്ടർ അംബേദ്ക്കരേയും ക്ഷണിച്ചിട്ടുണ്ടായിരുന്നു. ഗവൺമെൻറിൻെറ അനുവാദത്തോടുകൂടി സർ പുരുഷോത്തംദാസും സർ ചുന്നിലാലും മധുരദാസ് വസൻജിയും ഞാനുമാണു് എല്ലാവർക്കും മുമ്പിൽ ഗാന്ധിജിയെ കാണാൻ ജയിലിൽ ചെന്നതു്. ജയിൽസൂപ്രണ്ടിൻെറ മുറിയിൽവെച്ചായിരുന്നു സന്ദർശനം. ഉപവാസം അപ്പോഴും ആരംഭിച്ചിരുന്നില്ല. ഒന്നാമത്തെ നിലയിലായിരുന്നു മുറി. ജനലുകളിൽക്കൂടി ഞങ്ങൾക്കു ജയിലിൻെറ നാലുപുറവും നല്ലപോലെ കാണാമായിരുന്നു. തൂക്കിക്കൊല്ലുവാൻ വളച്ചുകെട്ടിയിട്ടുള്ളതായ ഭാഗവും അധികം ദൂരെയായിരുന്നില്ല. ആ കൊലനിലത്തിൻെറ താഴേക്കൂടിയായിരുന്നു ഗാന്ധിജിക്കു വരാനുള്ള വഴി. ഞാൻ അദ്ദേഹത്തെ ഏകദേശം 9 മാസമായിട്ടു കണ്ടിരുന്നില്ല. അദ്ദേഹം വേഗത്തിൽ ഞങ്ങളുടെനേരേ വരുന്നതു ജനലിൽക്കൂടി ഞാൻ പെട്ടെന്നു കണ്ടു. ഞാൻ എല്ലാം മറന്നുപോയി. ആ വരവുകണ്ടാൽ ഒന്നും സംഭവിച്ചിട്ടില്ലാത്തതുപോലെ തോന്നും. രണ്ടുമൂന്നു ദിവസംമുമ്പു് ഒരു മനുഷ്യനെ ആ സ്ഥലത്തുവെച്ചു

ത്തുക്കിക്കൊന്നു എന്നു ഞാൻ കേട്ടിരുന്നു. എൻെറ ഹൃദയം പ്ര ക്ഷുബ്ധമായി. ഈ മനുഷ്യൻ! ഇങ്ങനെയുള്ള സ്ഥലത്തു്?

ഗാന്ധിജി മുകളിലെ മുറിയിൽ വന്നു. ഞാൻ വലിയ ഭക്തിയോടുകൂടി കാൽതൊട്ടു തലയിൽ വെച്ചു. അനന്തരം കാര്യങ്ങൾ സംസാരിക്കാൻ തുടങ്ങി. അദ്ദേഹം വളരെ ശ്രദ്ധയോടെ ഓരോന്നും വിവരിച്ചു മനസ്സിലാക്കി. എന്തുചെയ്താൽ ഉപവാസം കൂടാതെ കഴിക്കാം, ആരംഭിച്ചുകഴിഞ്ഞാൽ അതെങ്ങനെ അവസാനിപ്പിക്കാം, ഈ സംഗതികളെപ്പററി വിസ്തരിച്ചു് അദ്ദേഹം പ്രതിപാദിച്ചു. സംസാരിക്കുന്നതിനുമുമ്പു് ഞങ്ങൾക്കു് അദ്ദേഹത്തിൻെറ ഈ കൃത്യം വേണ്ടതിലധികം കഠോരമാണെന്നു തോന്നിയിരുന്നു. സംഭാഷണത്തിനുശേഷമാകട്ടെ, അതു ധർമ്മമാണു്, കർത്തവ്യമാണു്, എന്നായി അഭിപ്രായം. അദ്ദേഹത്തിൻെറ മനോഗതങ്ങൾ അറിഞ്ഞിട്ടു ഞങ്ങൾ ബോംബെയ്ക്കു മടങ്ങിപ്പോയി. പൂജ്യനായ മാളവ്യജിയേയും മററു നേതാക്കന്മാരേയും എല്ലാ സ്ഥിതിഗതികളും അറിയിച്ചു.

ആ സമയത്തു നമ്മുടെ നേതാക്കന്മാർ എന്താണു ചെയ്യേണ്ടതെന്നറിയാതെ ആലസ്യത്തോടുകൂടി എങ്ങനെയാണു വ്യാകുലപ്പെട്ടതു് എന്നു് എനിക്കു് ഓർമ്മവരുന്നുണ്ടു്. ഗാന്ധിജിയുടെ ഉപവാസം ആർക്കും ഇഷ്ടമായിരുന്നില്ല. അദ്ദേഹത്തിൻെറ നിർമ്മാണാത്മകമായ ഉപദേശം ഉപയോഗമുള്ളതായി അവക്കു തോന്നിയതും ഇല്ല. കാലവിളംബംകൊണ്ടു് ഗാന്ധിജിയുടെ ജീവനു് ആപത്തു് അടുത്തുകൊണ്ടിരിക്കയാണെന്നു് ആക്കും വിചാരമുണ്ടായിരുന്നില്ല. അദ്ദേഹം ഇങ്ങനെ ചെയ്യേണ്ടിയിരുന്നില്ല എന്നുള്ള വിചാരം ആവർത്തിച്ചുകൊണ്ടിരുന്നു. 'ഇതു് അദ്ദേഹത്തിൻെറ ബലാൽക്കാരമാണു്. ഇപ്പോൾ ഉപവാസം ഉപേക്ഷിക്കണം എന്നു് അദ്ദേഹത്തെ ഗ്രഹിപ്പിക്കണം' എന്നായിരുന്നു അഭിപ്രായം. അദ്ദേഹത്തിനു് ഉപവാസം ഉപേക്ഷിക്കുക അസാദ്ധ്യമാണെന്നും അതു വിമർശിത്തിനുള്ള സമയമല്ലെന്നും ആക്കും ബോദ്ധ്യമായിരുന്നില്ല. ഈ കുടുംകെട്ടു് അഴിച്ചു് ഗാന്ധിജിയുടെ ജീവനെ എങ്ങനെയാണു രക്ഷിക്കേണ്ടതു് എന്നുമാത്രമായിരുന്നു ഞങ്ങളുടെ മുമ്പിൽ ഉണ്ടായിരുന്ന ഏകപ്രശ്നം. നിർമ്മാണാത്മകമായ കാര്യത്തിൽ

തലച്ചോറു് അല്പം വ്യാപരിച്ചുകൊണ്ടിരുന്ന ഒരാൾ ആ നേതാക്കന്മാരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു—സർ തേജ്ബഹദൂർ സപ്റു. എന്നാൽ ഗാന്ധിജിയുടെ പ്രാണരക്ഷയുടെ ഭാരം വാസ്തവത്തിൽ ഈശ്വരൻതന്നെയാണു വഹിച്ചിരുന്നതു്. ഞങ്ങൾ ചിന്താകുലരായിരുന്നതു വെറുതെതന്നെ.

ഗാന്ധിജി ഉപവാസം ആരംഭിക്കുന്നതിനുമുമ്പു് വേണ്ടുവോളം സമയം തന്നിരുന്നു. എന്നാലും ആക്കും ആ ഘട്ടം സഫലമായി ഉപയോഗിക്കാൻ കഴിഞ്ഞില്ല. ഗാന്ധിജിതന്നെ എല്ലാ കാര്യങ്ങളും ഏറെറടുക്കാതെ എന്തെങ്കിലും ഉപയോഗമുള്ള പ്രവൃത്തി നടക്കുമായിരുന്നുവൊ എന്നുതന്നെ എനിക്കു സംശയമുണ്ടു്. ഉപവാസം ആരംഭിച്ചപ്പോൾതന്നെ ഗവമ്മേണ്ടു് ജയിൽവാതിൽ തുറന്നു. തൽഫലമായി ഗാന്ധിജിയുമായി കൂടിയാലോചിക്കുന്നതിനു് ആക്കും തടസ്സമില്ലാതായി. അതുകൊണ്ടു് ഈ പരിശ്രമത്തിൻെറ കടിഞ്ഞാൺ പൂണ്ണമായി ഗാന്ധിജിയുടെ കയ്യിൽത്തന്നെ ചെന്നുചേന്നു. ഹരിജനങ്ങളും സവണ്ണരുമായി തമ്മിൽ ഉണ്ടാകുന്ന തീരുമാനം സമ്മതിക്കാമെന്നായിരുന്നു ഗവമ്മേണ്ടിൻെറ നില. സവണ്ണരും ഹരിജനനേതാക്കന്മാരും തമ്മിൽ കരാറുണ്ടാകണം എന്നുള്ളതായിരുന്നു യഥാത്ഥകാര്യം.

അങ്ങനെ ഞങ്ങൾ അതിനെപ്പററിയുള്ള ചർച്ചയിൽത്തന്നെ രാവും പകലും കഴിച്ചുകൂട്ടി. എന്നാൽ തീരുമാനങ്ങളെസംബന്ധിച്ചു നിശ്ചയിക്കേണ്ടിയിരുന്നതു രണ്ടുപേരായിരുന്നു: ഒരാൾ ഗാന്ധിജി, മറ്റേ ആൾ ഡോക്ടർ അംബേദ്കർ. ഇവരുടെ രണ്ടുപേരുടേയും സിദ്ധാന്തങ്ങളുടെ അടിത്തറയിലാണു് ഒരു ഭിത്തി കെട്ടേണ്ടിയിരുന്നതു്.

പ്രസ്തുത വിഷയത്തിൽ സർ തേജ്ബഹദൂർ സപ്റുവിന്റെ ബുദ്ധിയുടെ പ്രകാശമായിരുന്നു ഞങ്ങൾക്കു് അവലംബം. ഗാന്ധിജിയുടെ ക്ഷീണം കൂടിക്കൂടി വന്നിരുന്നെങ്കിലും അദ്ദേഹത്തിൻെറ മാനസികമായ ശക്തിക്കു യാതൊരു വ്യത്യാസവും വന്നിരുന്നില്ലെന്നു് എനിക്കു തോന്നി. ദിവസംമുഴുവൻ ചിലപ്പോൾ സവണ്ണനേതാക്കന്മാരോടും ചിലപ്പോൾ അംബേദ്കരോടും അദ്ദേഹം കൂടിയാലോചനകൾക്കു വിനിയോഗിച്ചു.

രാജാജിയും ദേവദാസും ഞാനും കാര്യത്തിനു വേഗം

തീരുമാനമുണ്ടായിക്കാണ്മാൻ ഞങ്ങളുടെ രീതിക്കു പ്രയത്നിച്ചു കൊണ്ടിരുന്നു. എന്നാൽ ഗാന്ധിജിയുടെ കൈയിൽത്തന്നെ യായിരുന്നു കടിഞ്ഞാൺ. ഗാന്ധിജിയുടെ ധൈര്യം, അസീമ മായ വിശ്വാസം, നിർഭയത, അനാസക്തി ഇതെല്ലാം ആ സമ യത്തു കാണേണ്ടതുതന്നെയായിരുന്നു. വാതിൽക്കൽ എത്തി യിരുന്നു മരണം. ഗവൺമെണ്ടു നിർദ്ദയം ഉദാസീനമായിട്ടാണു വർത്തിച്ചിരുന്നതു്. അംബേദ്കരുടെ ഹൃദയവും കാഠിന്യപൂ ർണ്ണമായിരുന്നു. ഹിന്ദുനേതാക്കന്മാർ രാവിലെവരേയും പ്രയ ത്നിച്ചിരുന്നു; എങ്കിലും അവസാനതീരുമാനം അടുത്തെങ്ങും എത്തിയിരുന്നില്ല. രാജാജിക്കും ദേവദാസിനും എനിക്കും ചി ലപ്പോഴൊക്കെ ക്ഷുബ്ധിവന്നിരുന്നു. എന്നാൽ ഗാന്ധിജിയാവ ട്ടെ എല്ലാ വിചാരങ്ങളും ഈശ്വരനിൽ സമർപ്പിച്ചിട്ടു ശാന്ത നായിട്ടാണു വർത്തിച്ചിരുന്നതു്.

ഒരു ദിവസം ജയിലിൽ കൂടിയാലോചന നടന്നുകൊണ്ടി രിക്കുമ്പോൾ ഗാന്ധിജി ചില ഹൈന്ദവനേതാക്കന്മാരോടു്, "ഘനശ്യാമദാസ് എൻെറ ഒരു നിർദ്ദേശം നിങ്ങളെ ഗ്രഹി പ്പിച്ചിട്ടുണ്ടായിരിക്കും" എന്നു പ്രസ്താവിച്ചു. "ഇല്ല, ഞങ്ങൾ ഒന്നും അറിഞ്ഞിട്ടില്ല" എന്നാണു് ഒരു നേതാവു് ഉടനെ മറു പടി നൽകിയതു്. ഗാന്ധിജി പെട്ടെന്നുണ്ടായ കോപത്തോടു കൂടി പറഞ്ഞു: "ഇതു് എൻെറ ദുർഭാഗ്യമാണു്." എനിക്കു് ഒരു മുറിവേററതുപോലെയായി. ഗാന്ധിജിയുടെ സർവ്വനിർദ്ദേ ശങ്ങളും ഞാൻ അവരെ ധരിപ്പിച്ചിട്ടുണ്ടായിരുന്നു എന്നു് എനിക്കും ആ നേതാക്കന്മാർക്കും അറിയാമായിരുന്നു. എന്നാൽ ഗാന്ധിജിയെ അപ്രായോഗികനായ, വായുചാരിയായ ഒരു വ്യക്തിയായിട്ടു് സങ്കല്പിച്ചിരുന്ന ആളുകൾക്കു് അദ്ദേഹത്തി ൻെറ സൂചന കേൾക്കാൻ വേണ്ട അവസരം ഉണ്ടായിരുന്നി ല്ല. വെറും നേരംപോക്കിലാണു് അദ്ദേഹം ആ നിർദ്ദേശം പുറ പ്പെടുവിച്ചതു്. ഞാൻ എല്ലാ സംഗതികളും ഓർമ്മിപ്പിച്ചു. അതിനുശേഷം ആ നേതാക്കന്മാർ അവരുടെ തെററു തിരുത്തി. പക്ഷേ, അനാശാസ്യമായ ഫലം ഉണ്ടായിക്കഴിഞ്ഞിരുന്നു. ഇതുപോലെ ചില നിസ്സാരങ്ങളായ സംഗതികളിൽ അന്നു ദേവദാസിനോടും രാജാജിയോടും അല്പം കോപം ഗാന്ധിജി ക്കു തോന്നി. രാത്രി ഒമ്പതുമണിക്കു് ഉറങ്ങാറായപ്പോൾ അദ്ദേ

ഹത്തിനു വിഷാദം തുടങ്ങി. ഞാൻ കോപംകൊണ്ടു് സ്വന്തം ഉപവാസത്തിൻെറ മഹിമസ്സു് ലോപംവരുത്തി. കോപം എന്തായിരുന്നു. ഒരു നിമിഷത്തെ ആവേശമായിരുന്നു അതു്. എന്നാൽ ഗാന്ധിജിയുടെ സ്വഭാവത്തിനു് ഇത്രയുംകൂടി സഹ്യമായിരുന്നില്ല. തന്റെ ദോഷം എള്ളോളം മാത്രമായിരിക്കട്ടെ, അതിനെ പവ്വതംപോലെ വിചാരിക്കും; അന്യൻെറ അപരാധം പവ്വതത്തിനു തുല്യമായിരിക്കട്ടെ, അതിനെ എള്ളുപോലെ കാണും. ഇതാണു് ഗാന്ധിജിയുടെ ജീവിതസിദ്ധാന്തം. ബീഹാറിൽ ഭൂകമ്പമുണ്ടായപ്പോൾ അദ്ദേഹം അതു "നമ്മുടെ പാപത്തിൻെറ ഫലം" എന്നാണു് വ്യാഖ്യാനിച്ചതു്.

ഉടനെ രാജാജിയെ വരുത്തി. അത്യന്തം വ്യാകുലനായിട്ടാണു് ഗാന്ധിജി അദ്ദേഹത്തിൻെറ മുമ്പിൽ കാണപ്പെട്ടതു്. കണ്ണുനീർത്തുള്ളി അടന്നുവീണു. രാത്രി പതിനൊന്നുമണിക്കു് ജയിൽകാവൽക്കാരെക്കൊണ്ടു ദേവദാസിനേയും എന്നേയും വിളിപ്പിച്ചു. ഞാൻ ഉറങ്ങിപ്പോയിരുന്നു, ദേവദാസ് ചെന്നു. ഗാന്ധിജി അദ്ദേഹത്തോടു ക്ഷമായാചനം ചെയ്തു! പിതാവു പുത്രനോടു മാപ്പുചോദിക്കുകയോ! പക്ഷേ, ഒരു മഹാപുരുഷനായ അച്ഛൻ തൻെറ പെരുമാററത്തിൽ തനിത്തങ്കത്തെപ്പോലെ പൂണ്ണമായിട്ടു് നൈമ്മല്യം പ്രദശിപ്പിക്കാത്തപക്ഷം ലോകത്തിനു് എങ്ങനെ അനുകരണാർഹനായിത്തീരും?

രാജാജിയോടും ദേവദാസിനോടും ഗാന്ധിജി അത്യന്തമായ ദുഃഖം തുറന്നുപറഞ്ഞു; മാത്രമല്ല ഇപ്പോൾതന്നെ ചെന്നു ഘനശ്യാമദാസിനോടും എൻെറ വിഷാദം അറിയിക്കണം എന്നു് ആവശ്യപ്പെടുകയും ചെയ്തു. അവരാകട്ടെ എന്നെ ഉണത്തുന്നതുകൂടി ഉചിതമാണെന്നു കരുതിയില്ല. ഈ കാര്യത്തിനു ഞങ്ങൾ എള്ളോളം ഗൗരവം കല്പിക്കുകയും ഉണ്ടായില്ല. എന്നാൽ ഇതു് ഗാന്ധിജിയുടെ മഹിമയാണു പ്രകാശിപ്പിച്ചതു്. കുറച്ചു മാസത്തിനുശേഷം അന്തർനാദത്തിൻെറ പ്രേരണയാൽ ഉപവാസം ആരംഭിച്ചപ്പോഴും ഇങ്ങനെതന്നെ രാജാജിയോടും ശങ്കരലാലിനോടും അദ്ദേഹത്തിനു് അല്പം കോപം ജനിക്കുകയും അതുകൊണ്ടു രാജാജിക്കു് ഒരു ക്ഷമാപണപത്രം അയയ്ക്കുകയും ഉണ്ടായി. രാജാജിയാകട്ടെ ആ കത്തു നേരംപോക്കായി തള്ളിയതേയുള്ളു. ഗാന്ധിജി കോപമാണെന്നു വിചാ

രിച്ചിരുന്ന ആ സംഗതി ഞങ്ങളുടെ ദൃഷ്ടിയിൽ കോപമേ ആയിരുന്നില്ല.

എന്നാൽ ഇതു മറെറാരു ഉപവാസത്തിൻെറ ഇടയ്ക്കാണു സംഭവിച്ചതു്. നമ്മുടെ ആലോചനയ്ക്കു വിഷയമായിരുന്ന ഉപവാസം തുടൎന്നുകൊണ്ടിരുന്നു. സൂൎയ്യൻ ഉദിക്കുകയും അസ്തമിക്കുകയും ചെയ്തുകൊണ്ടിരുന്നു. കാൎയ്യം ഒരു അടിപോലും മുമ്പോട്ടു നീങ്ങിയിരുന്നില്ല. ദേവദാസ് ഒരുദിവസം വ്യാകുലനായി കരയുവാൻ തുടങ്ങി. ഗാന്ധിജിയുടെ സ്ഥിതി അടിക്കടി ദുൎബ്ബലമായിത്തീൎന്നുകൊണ്ടിരുന്നു. ഒരുഭാഗത്തു് അംബേദ്ക്കരുടെ കൎക്കശമായ വാദം. മറുഭാഗത്തു് ചെറുതും വലുതുമായ കാൎയ്യങ്ങളിൽ ഹിന്ദുനേതാക്കന്മാരുടെ മൎക്കടമുഷ്ടി. വലിയ കാൎയ്യങ്ങളൊക്കെ മിക്കവാറും തീരുമാനത്തിലെത്തി; എന്തെങ്കിലും ഒരു സംഗതി ശേഷിച്ചിരിക്കുന്നിടത്തോളം കാലം അവസാന തീരുമാനം ആകാശകുസുമംപോലെയാണു കാണപ്പെട്ടിരുന്നതു്. അവസാനത്തീൎപ്പുകൂടാതെ ഗാന്ധിജിയുടെ പ്രാണരക്ഷണം സംഭവ്യവുമായിരുന്നില്ല.

ഹരിജനങ്ങൾക്കു് എത്ര സ്ഥാനം കൊടുക്കണം എന്നു് അംബേദ്ക്കരുമായി ആലോചിച്ചുറച്ചുകഴിഞ്ഞിരുന്നു. ഓരോ സംസ്ഥാനത്തിലും എത്ര ഹരിജനങ്ങളുണ്ടു്, അവൎക്കു ന്യായമായി എത്ര സ്ഥാനം കിട്ടണം? ഇതിൻെറ ബോധം ഠക്കർബാപ്പയ്ക്കു നല്ലപോലെ ഉണ്ടായിരുന്നതിനാൽ, അതു് ഈ സന്ദൎഭത്തിൽ ഞങ്ങൾക്കു സഹായകമായിത്തീൎന്നു. തിരഞ്ഞെടുപ്പു് എങ്ങനെ വേണം, ഈ പദ്ധതിയെക്കുറിച്ചും അംബേദ്ക്കരുമായി ഒരു തീരുമാനത്തിലെത്തി. പക്ഷേ, ഈ പദ്ധതി എത്ര സംവത്സരം തുടരണം, ഈ സംഗതിയിലായിരുന്നു കുഴപ്പം. പത്തുകൊല്ലത്തിനുശേഷം ഈ തിരഞ്ഞെടുപ്പുസമ്പ്രദായം അവസാനിപ്പിക്കണം എന്നായിരുന്നു അംബേദ്ക്കരുടെ പക്ഷം. ഹരിജനങ്ങൾക്കുവേണ്ടി നീക്കിവച്ച സ്ഥാനങ്ങൾ അങ്ങനെതന്നെ വേർതിരിച്ചുനിൎത്തണമോ അതോ ഉയൎന്ന വൎഗ്ഗക്കാരായ ഹിന്ദുക്കളുടേതിനോടുകൂടി അവരുടെ സ്ഥാനങ്ങളെ കൂട്ടിച്ചേൎക്കുകയും പൊതുതിരഞ്ഞെടുപ്പു നടത്തുകയും ചെയ്യണമോ, ഈ പ്രശ്നം പതിനഞ്ചു കൊല്ലത്തിനുശേഷം ഹരിജനങ്ങൾ വോട്ടെടുത്തു് അവരുടെ ഇച്ഛാനുസാരം നിശ്ചയിക്കേണ്ടതാ

ണ് എന്ന് അദ്ദേഹം സിദ്ധാന്തിച്ചു. എന്നാൽ ഹിന്ദുനേതാക്കന്മാർ ഇതിന് അനുകൂലമായിരുന്നില്ല. എല്ലാ പദ്ധതിയും ഒരു നിശ്ചിതകാലത്തിനുശേഷം, കൂടിയതു് പത്തു വർഷമാകട്ടെ, അവസാനിപ്പിക്കണമെന്നായിരുന്നു അവരുടെ അഭിപ്രായം: അസ്പൃശ്യത കളങ്കമാണ്, അതിനാൽ പത്തുകൊല്ലത്തിനിടയ്ക്ക് അതിനെ നശിപ്പിക്കണമെന്നായിരുന്നു അവരുടെ യുക്തി. പിന്നെ രാജ്യതന്ത്രത്തിൽ സ്പൃശ്യൻ, അസ്പൃശ്യൻ എന്ന പേരിൽ എല്ലാവരുടേയും സ്ഥാനങ്ങൾ ഒന്നിച്ചായിരിക്കണം.

അംബേദ്ക്കർ അതിനെ പരസ്യമായി നിഷേധിച്ചു. കാര്യം പിന്നേയും കുഴപ്പത്തിലായി. ഗാന്ധിജിക്കും ഉണ്ടായിരുന്നു ഒരു അഭിപ്രായം. അംബേദ്ക്കർ ഇതിനെസംബന്ധിച്ചു ജയിലിൽ ചെന്നു വാദപ്രതിവാദം നടത്തിയപ്പോൾ, ഗാന്ധിജി പറഞ്ഞു: "ഹരിജനങ്ങളുടെ സമ്മതംകൂടാതെ സ്ഥാനമെല്ലാം കൂട്ടിച്ചേർക്കണമെന്ന അഭിപ്രായത്തിനോടു ഞാൻ യോജിക്കുന്നില്ല; പക്ഷേ, അഞ്ചു സംവത്സരങ്ങൾക്കുശേഷം നാം ഹരിജനങ്ങളുടെ അനുമതിക്കു വോട്ടെടുക്കണം, അവരുടെ ഇച്ഛയനുസരിച്ചു തീരുമാനിക്കുകയും വേണം." എന്നാൽ പത്തുവർഷം കഴിയുന്നതിനുമുമ്പ് ഏതു നിലയിലും ഹരിജനങ്ങളുടെ അനുമതി അറിയുവാൻ വോട്ട് എടുക്കുന്നതിന് ആവശ്യപ്പെട്ടുകൂട എന്നതായിരുന്നു അംബേദ്ക്കരുടെ വാദം. ഈ തർക്കം അങ്ങനെ നീണ്ടു. അഞ്ചു സംവത്സരങ്ങൾക്കുള്ളിൽത്തന്നെ സവർണ്ണർ അവരുടെ പെരുമാറ്റംകൊണ്ടു ഹരിജനങ്ങളെ പൂർണ്ണമായിട്ടു സ്വന്തമാക്കിത്തീർക്കണം എന്നായിരുന്നു ഗാന്ധിജിയുടെ പ്രബലമായ ആഗ്രഹം. ഇതിനുവേണ്ടി ഇതിലധികം സമയം ചെലവഴിക്കുന്നതു ചിന്തിക്കുവാനുംകൂടി വയ്യെന്നാണു തോന്നിയിരുന്നതു്. രാജാജിയും ഞാനും ചിന്താമഗ്നരായിട്ടു ഗാന്ധിജിയുടെ മുഖത്തേക്കു നോക്കിക്കൊണ്ടിരുന്നു. പ്രാണനെ അപകടത്തിലാക്കുകയാണ്; ഗാന്ധിജി എന്തിന് ഇങ്ങനെ ശാഠ്യംപിടിക്കുന്നു എന്ന് എനിക്കു തോന്നി. പക്ഷേ, അദ്ദേഹത്തിനു യാതൊരു കുലുക്കവും ഉണ്ടായിരുന്നില്ല, അദ്ദേഹത്തിനു ജീവിതവും മരണവും ഏതാണ്ട് ഒരുപോലെയായിരുന്നു. വാദം അവസാനിച്ചില്ല. ഒടുവിൽ ഗാന്ധിജിയുടെ മുഖത്തുനിന്നു പെട്ടെന്നു പുറപ്പെട്ടു: "അംബേദ്ക്കർ

ഒന്നുകിൽ അഞ്ചു സംവത്സരത്തെ അവധി, അതിനുശേഷം ഹരിജനങ്ങളുടെ അഭിപ്രായം അനുസരിച്ച് അവസാന തീരുമാനം; അല്ലെങ്കിൽ എന്റെ ജീവൻ.'' ഞങ്ങൾ സ്തംഭിച്ചുപോയി, ഗാന്ധിജി അസ്ത്രം പ്രയോഗിച്ചുകഴിഞ്ഞു.

നെടുവീർപ്പിട്ടുകൊണ്ടു ഞങ്ങൾ താമസസ്ഥലത്തേക്കു മടങ്ങിവന്നു, അംബേദ്ക്കരെ പറഞ്ഞു മനസ്സിലാക്കി, എന്നാൽ അദ്ദേഹം ലേശംപോലും ഇളകിയില്ല. അദ്ദേഹത്തിൻെറ ഉററ ഹരിജനസുഹൃത്തായ ഡോക്ടർ സോലാംകിക്കുപോലും അംബേദ്ക്കരുടെ ശാഠ്യം സന്തോഷാവഹമായിരുന്നില്ലെന്നു തോന്നുന്നു. ഞാൻ ചോദിച്ചു: ''രാജാജി, അഞ്ചുവർഷമായാലെന്താ; പത്തുവർഷമായാലെന്താ? ഭാവിയിൽ ഹരിജനങ്ങളുടെ അനുവാദത്തോടുകൂടി ഈ കരാർ നമുക്കു മാററാം എന്ന് എന്തുകൊണ്ടു നിശ്ചയിച്ചുകൂടാ?'' 'ഗാന്ധിജിക്കു് പക്ഷേ, ഇഷ്ടമാവുകയില്ല' എന്നായിരുന്നു രാജാജിയുടെ ശങ്ക. ഞാൻ പറഞ്ഞു: ''കുറച്ചു ചുമതല നമ്മളും ഏറെറടുക്കണം. അദ്ദേഹത്തിനു് ഇപ്പോൾ അന്വേഷണത്തിനുള്ള അവസരം എവിടെയാണു്?'' രാജാജി ഉത്സാഹിപ്പിച്ചു. ''അസ്ത്രം വിട്ടു'' ഞാൻ പ്രസ്താവം അംബേദ്ക്കരുടെ മുമ്പിൽ സമർപ്പിച്ചു. ആളുകൾ ഇതിനെ സമർത്ഥിക്കുകയും അതു് അംഗീകരിക്കുകയും ചെയ്തു. ഇങ്ങനെ ഒരു അവസാനത്തിലെത്തി. എന്നാൽ ഗാന്ധിജിയുടെ അനുമതി മാത്രം ലഭിച്ചിരുന്നില്ല. രാജാജി ജയിലിൽ പോയി ഗാന്ധിജിയെ ഈ കഥ കേൾപ്പിച്ചു, അദ്ദേഹം കരാറിൻെറ ഈ പ്രകരണം ശ്രദ്ധാപൂർവ്വം കേട്ടു—ഒരിക്കൽ, രണ്ടുതവണ; ഒടുവിൽ പതുക്കെ പറഞ്ഞു, 'കൊള്ളാം.' എല്ലാവരുടേയും മുഖം പ്രസന്നമായി. അദ്ദേഹം അതു സമ്മതിച്ചപ്പോൾ തന്നെ ഞാൻ അടുത്തുചെന്നു. കാൽതൊട്ടു. അദ്ദേഹം എൻെറ പുറത്തു തട്ടി. ഉപവാസം രണ്ടുദിവസംകൂടി നീണ്ടു; യർവാദക്കരാർ സർക്കാർ അംഗീകരിക്കുവാൻ അത്രയും സമയം വേണ്ടിവന്നു. 1932 സെപ്റ്റംബർ 20-ാംതീയതി ഉപവാസം തുടങ്ങി. 24-ാംതീയതി യർവാദാപാക്റ്റ് കഴിഞ്ഞു; 26-ാം തീയതിക്കു് സർക്കാരിൻെറ അംഗീകരണം കിട്ടി; ഇങ്ങനെ ഉപവാസം അവസാനിച്ചു.

എന്നാൽ സകല സംഭവങ്ങളിലും ദാർശനീയമായ ഒരു

സംഗതിയുണ്ടായിരുന്നു. പ്രത്യക്ഷമായ മരണത്തിനുപോലും ഗാന്ധിജിയെ എള്ളോളം ഇടത്തോട്ടോ വലത്തോട്ടോ വ്യതിചലിപ്പിക്കുന്നതിനു കഴിഞ്ഞിരുന്നില്ല. എല്ലാ ഉപവാസങ്ങളിലും ഇതുതന്നെയായിരുന്നു സ്ഥിതി. രാജക്കോട്ടിലെ ഉപവാസത്തിലും; ഒരുപുറത്തു മരണം അത്യാസന്നം, ഛർദ്ദി തുടങ്ങി, അസുഖം കൂടിക്കൂടിവന്നു. മറുപുറത്തു വൈസ്രോയിയുമായി എഴുത്തുകുത്ത്! ദില്ലിയിലായിരുന്ന മഹാദേവഭായിക്കും എനിക്കും സന്ദേശം അയയ്ക്കുന്നതിനും ഭംഗം നേരിട്ടിരുന്നില്ല. ഓരോ ഉപവാസത്തിലും അവസാനതീരുമാനം—ഹരിജനങ്ങളുടേയും ഉയന്ന ജാതിക്കാരുടേയും നേതാക്കന്മാർ തമ്മിലുണ്ടായതായാലും വേണ്ടില്ല, വൈസ്രോയിയും ഗാന്ധിജിയും തമ്മിലുണ്ടായതായാലും വേണ്ടില്ല—ഗാന്ധിജിക്കു മരണം സംഭവിക്കുമെന്നുള്ള ഭയത്തിൻെറ സമ്മർദ്ദംകൊണ്ടാണു സംഭവിച്ചിട്ടുള്ളതു്. ഒരിക്കലും സ്വൈരമായി ആലോചിക്കുന്നതിനു സമയം ഉണ്ടായിരുന്നില്ല, അവസരം ലഭിച്ചിരുന്നില്ല. "ശാന്തതയോടുകൂടാതെ വ്യാപരിക്കുന്നതു്, ഹിംസയാണു്" എന്നു് എന്നാലും ഗാന്ധിജി പറയുന്നു. "സമത്ഥനു ദോഷം ഇല്ല" എന്നു തുളസീദാസ് പ്രസ്താവിച്ചിട്ടുള്ളതിൽ നിന്ദാപരമായിട്ടൊന്നും ഇല്ല. ഇതാണു പരമാത്ഥം. സമത്ഥനായ മനുഷ്യൻെറ എല്ലാ പ്രവൃത്തികളിലും ഐകരൂപ്യം പ്രതീക്ഷിക്കുന്നതു് അബദ്ധമാകുന്നു. ഓരോ സമയത്തും ഓരോ കമ്മത്തിൻെറ പിറകിലും പ്രേരകമായി സേവനേച്ഛ, ശുദ്ധസങ്കല്പം, ഉണ്ടായിരിക്കും; ഈ സാദൃശ്യം ഇല്ലാതിരിക്കുകയില്ല, എല്ലാ കമ്മങ്ങളും യജ്ഞാത്ഥമാകുന്നു, എന്നാലും ഓരോ കമ്മത്തിൻേറയും രൂപം പരസ്പരവിരുദ്ധമായിട്ടും ഇരിക്കാം.

## പതിനൊന്നു്

ഗാന്ധിജിയുടെ ഉപവാസങ്ങളെ ലോകം ധാരാളം വിമശിച്ചിട്ടുണ്ടു്; ധാരാളം സമത്ഥിച്ചിട്ടുമുണ്ടു്. എന്നാൽ സാധാരണമായ വാദപ്രതിവാദംകൊണ്ടു് എന്താണു നിണ്ണയിക്കാൻ സാധിക്കുന്നതു്? ഉപവാസം ഒരു വ്യക്തി ചെയ്യുമ്പോൾ കേവലം പാപമയവും വെറും 'പട്ടിണി'യും ആയിത്തീരാം. മറ്റൊരു

വ്യക്തി ചെയ്യുമ്പോൾ അതു ധർമ്മവും കർത്തവ്യവുമായി പരിണമിക്കാം.

സംഗതി എല്ലാം ഉദ്ദേശത്തെ ആശ്രയിച്ചാണിരിക്കുന്നതു്. ഉപവാസം യജ്ഞാർത്ഥമാണോ? ഫലാസക്തി ഉപേക്ഷിച്ചിട്ടു് അനുഷ്ഠിക്കുന്നതാണോ? തൽക്കർത്താവു് സാത്ത്വികനാണോ? ഈർഷ്യയും ദ്വേഷവും ഇല്ലാത്തവനാണോ? ഈ എല്ലാ പ്രശ്നങ്ങളുടേയും ഉത്തരം അവലംബിച്ചാണു് ഉപവാസം ധർമ്മമോ പാപമോ ആയിത്തീരുന്നതു്. എന്നാൽ കേവലം ഉപയോഗത്തെമാത്രം പുരസ്കരിച്ചും നമുക്കു് ഉപവാസനീതിയുടെ ശുഭാശുഭഫലങ്ങളെ ആലോചിക്കാൻസാധിക്കും.

ലോകത്തെ അധർമ്മപഥത്തിൽനിന്നു മോചിപ്പിച്ചു ധർമ്മമാർഗ്ഗത്തിലേക്കു കൊണ്ടുവരുവാൻവേണ്ടിയാണു മഹാപുരുഷന്മാരുടെ അവതാരം. ഓരോരോ മഹാപുരുഷന്മാർ അവരവരുടെ ഉദ്ദേശസിദ്ധിക്കുവേണ്ടി ഭിന്നഭിന്നങ്ങളായ മാർഗ്ഗങ്ങളെ അനുസരിച്ചു. എന്നാൽ ഈ എല്ലാ മാർഗ്ഗങ്ങളുടേയും പിന്നാലെയുള്ള ലക്ഷ്യം ഒന്നുതന്നെയായിരുന്നു. നീതിയുടെ സ്ഥാപനവും അനീതിയുടെ വിനാശവും.

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത,
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.

ഈ ലക്ഷ്യപൂർത്തിക്കുവേണ്ടി ഓരോ മഹാപുരുഷന്മാർ സ്വീകരിക്കുന്ന ഉപായങ്ങൾക്കു ബാഹ്യരൂപത്തിൽ അന്തരം ഉണ്ടാവാതിരിക്കാൻ നിവൃത്തിയില്ല. ജനങ്ങളെ ഉൽബോധിപ്പിക്കുക, ഉറങ്ങിക്കിടക്കുന്ന ഉത്തമഭാവനകളെ ഉണർത്തുക, ഈ എല്ലാ ഉദ്ദേശങ്ങളേയും മഹാപുരുഷന്മാർ സ്വകീയമായ ആചാരവും ഉപദേശവും നിയോഗവും വഴിക്കു സാധിക്കുന്നു.

"മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ"

ഇങ്ങനെ ശ്രീകൃഷ്ണൻ പറഞ്ഞിട്ടുണ്ടു്. ഗാന്ധിജി പറയുന്നു, "ശാരീരികമായ ഘടനയ്ക്കു ദേഹവ്യായാമം ആവശ്യമാണു്. ബുദ്ധിവികാസം വേണമെങ്കിൽ ബുദ്ധിക്കും വ്യായാമം വേണം. അതുപോലെ ആത്മോന്നതിക്കു് ആദ്ധ്യാത്മികവ്യായാമം അത്യാവശ്യമാകുന്നു. ആദ്ധ്യാത്മികവ്യായാമത്തിൻെറ ആധാരം അധികഭാഗവും ഗുരുവിന്റെ ജീവിതത്തേയും സ്വഭാവത്തേയും ആശ്രയിച്ചാണിരിക്കുന്നതു്. ഗുരുവിനും ശിഷ്യനും

തമ്മിൽ വളരെ അന്തരമുണ്ടെങ്കിലും ഗുരുവിനു തന്റെ ആചാര ബലംകൊണ്ടു ശിഷ്യന്റെ സ്വഭാവത്തിനു പ്രഭാവമുണ്ടാക്കാൻ സാധിക്കും. ഞാൻ സ്വയം അസത്യം പറയുന്നു എങ്കിൽ എന്റെ കുട്ടികളെ എങ്ങനെ സത്യത്തിന്റെ മഹിമ പഠിപ്പിക്കാൻ എനിക്കു കഴിയും? ഒരു ഭീരുവായ ഗുരുനാഥനു തന്റെ കുട്ടികളെ പരാക്രമികളാക്കുവാൻ സാധിക്കുന്നില്ല. ഒരു ഭോഗപരനായ അദ്ധ്യാപകനു് കുട്ടികളെ ആത്മദമനം ശീലിപ്പിക്കുവാൻ കഴിയുന്നില്ല. ഒന്നും ഇല്ലെങ്കിലും ബാലകന്മാർക്കുവേണ്ടി എനിക്കു "സത്യവാനും ശുദ്ധനും ശുഭകർമ്മിയും ആകണം." അതുകൊണ്ടു് എല്ലാ മഹാപുരുഷന്മാരും അവരുടെ ചരിത്രവും ഉപദേശവുംകൊണ്ടുതന്നെയാണു് ധർമ്മത്തെ പ്രചരിപ്പിക്കുന്നതു്. ധർമ്മത്തിന്റെ അഭിവൃദ്ധികൊണ്ടു് അധർമ്മത്തിനു സ്വയം നാശം സംഭവിക്കുന്നു. എന്നാൽ ചിലപ്പോൾ അധർമ്മത്തെ മഹാപുരുഷന്മാർ നേരിട്ടു പ്രഹരിക്കുകയും ചെയ്യാറുണ്ടു്. അനീതിയെ നശിപ്പിക്കുവാനുള്ള മാർഗ്ഗങ്ങളെ നാം അവലോകനം ചെയ്യുമ്പോൾ, മഹാപുരുഷന്മാരുടെ ഈ ആചരണങ്ങളുടെ ബാഹ്യരൂപത്തിലും ധാരാളം ഭേദമുള്ളതായി തോന്നും.

ശ്രീകൃഷ്ണൻ ഭൂമിയുടെ ഭാരം കുറച്ചപ്പോൾ, ലോകത്തിൽ പാപങ്ങളുടെ ഭാരം ക്ഷയിപ്പിച്ചപ്പോൾ, ഉപയോഗിച്ച ഉപായങ്ങളുടേയും, ബുദ്ധൻ അംഗീകരിച്ച സമ്പ്രദായങ്ങളുടേയും ബാഹ്യരൂപത്തിൽ തീർച്ചയായും വ്യത്യാസമുണ്ടായേ കഴിയൂ. മഹാഭാരതയുദ്ധം, കംസനിഗ്രഹം, ശിശുപാലജരാസന്ധാദിവധം ഇത്യാദി സംഭവങ്ങൾ നാം ഐതിഹാസികമായി കരുതുന്നു. ഭൂഭാരം കുറയ്ക്കുന്നതിനു് ശ്രീകൃഷ്ണനും ബുദ്ധനും സ്വീകരിച്ച സമ്പ്രദായം ബാഹ്യരൂപത്തിൽ വ്യത്യസ്തമായിരുന്നു എന്നു പറയാം. എന്നാൽ രണ്ടു സമ്പ്രദായങ്ങളുടേയും മൂലം ഒന്നുതന്നെ. ആരെ നിഗ്രഹിച്ചുവോ അവരോടു ശ്രീകൃഷ്ണനു ദ്വേഷമോ അസൂയയോ കോപമോ ഉണ്ടായിരുന്നില്ല.

പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.

ഒരു അഭിജ്ഞനായ ശസ്ത്രചികിത്സകൻ രോഗിയുടെ ജീർണ്ണമായ അംഗത്തെ അവന്റെ നന്മയ്ക്കുവേണ്ടി മുറിച്ചുകള

യുന്നു. അതുപോലെ ശ്രീകൃഷ്ണനും ശ്രീരാമചന്ദ്രനും ദുഷ്ടന്മാരെ ദമനംചെയ്തിട്ടുള്ളതു് സമുദായത്തിന്റെ ശ്രേയസ്സിനുവേണ്ടി മാത്രമല്ല അവരുടെ ഗുണത്തിനുംകൂടി വേണ്ടിയാകുന്നു. രാവണനെ ശ്രീരാമചന്ദ്രനും, കംസനേയും ജരാസന്ധനേയും ശ്രീകൃഷ്ണനും നിഗ്രഹിച്ചിട്ടു് അവൎക്കും ശോഭനമായ ഗതിതന്നെ നല്കിയതായി നമ്മുടെ പുരാണങ്ങൾ ഉൽഘോഷിക്കുന്നു.

മഹാപുരുഷന്മാർ ദുഷ്ടന്മാരെ വധിച്ചിട്ടുള്ളതുകൊണ്ടു നമുക്കും അങ്ങനെതന്നെ ചെയ്യണം എന്നുള്ള യുക്തിയാകട്ടെ ഹിംസാപക്ഷപാതികളാണു് വേഗത്തിൽ കൊണ്ടുവരുന്നതു്. എന്നാൽ ഇതു മറന്നുപോകുന്നു; ക്രോധമില്ലാതെ, വിരോധംകൂടാതെ, ഫലാസക്തി ചേരാതെ, സമുദായത്തിന്റെ രക്ഷയ്ക്കു വേണ്ടി ചെയ്തിട്ടുള്ള ആ വധങ്ങൾ കൊല്ലപ്പെട്ടവൎക്കും ഭഗവന്മാഹാത്മ്യത്താൽ ശ്രേയസ്കരമായിട്ടാണു പരിണമിച്ചിട്ടുള്ളതു്. അതുകൊണ്ടു് മൗലികതത്ത്വത്തെ സംബന്ധിച്ചേടത്തോളം രാമനും കൃഷ്ണനും ബുദ്ധനും ഒക്കെ ഒരുപോലെ അഹിംസാവാദികളായിരുന്നു. രാമന്റേയും കൃഷ്ണന്റേയും മാൎഗ്ഗങ്ങളുടെ ബാഹ്യരൂപം ഹിംസാത്മകമായി കാണപ്പെട്ടിരുന്നുണ്ടെങ്കിലും അവ ഹിംസകളാണെന്നു് പറയുവാൻ വയ്യ. എന്തുകൊണ്ടെന്നാൽ:

ന മാം കൎമ്മാണി ലിംപന്തി ന മേ കൎമ്മഫലേ സ്പൃഹാ

എന്നും,

യോഗയുക്തോ വിശുദ്ധാത്മാ വിജിതാത്മാ ജിതേന്ദ്രിയഃ
സൎവ്വഭൂതാത്മഭൂതാത്മാ കുർവന്നപി ന ലിപ്യതേ.

എന്നും ഉള്ള വചനങ്ങളെ നാം അവധാനപൂൎവ്വം ആലോചിക്കുകയാണെങ്കിൽ നമുക്കു് ബുദ്ധൻ ഹിംസയിൽനിന്നു് എത്രത്തോളം ദൂരെയായിരുന്നുവോ അത്രത്തോളം ദൂരെത്തന്നെയായിരുന്നു രാമനും കൃഷ്ണനും എന്നു് എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയും.

ഗാന്ധിജിയും പശുക്കുട്ടിയെ നിഗ്രഹിച്ചിട്ടു് അതു് അഹിംസയാണെന്നു പറഞ്ഞു. എന്തുകൊണ്ടെന്നോ? നിഗ്രഹിക്കുന്നതുകൊണ്ടുമാത്രം ഹിംസയാകുന്നില്ല.

യസ്യ നാഹംകൃതോ ഭാവോ ബുദ്ധിൎയസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാംല്ലോകാൻ ന ഹന്തി ന നിബദ്ധ്യതേ.

ഹിംസയെന്നോ അഹിംസയെന്നോ നിർണ്ണയിക്കുന്നതിന് കൊല്ലുന്നവൻ എന്തൊരു മാനസികാവസ്ഥയിലാണ്, എന്തൊരു ഭാവനയോടുകൂടിയാണ്, വധം ചെയ്യുന്നത് എന്ന് അറിഞ്ഞിരുന്നേ കഴിയൂ. വധകർത്താവിന്റെ മാനസികസ്ഥിതിയും ഭാവനയുമാണല്ലോ ഇന്ന കർമ്മം ഹിംസയാണെന്നോ അഹിംസയാണെന്നോ നിർണ്ണയിക്കുവാൻ നമുക്ക് അവലംബം. രാഗദ്വേഷങ്ങളില്ലാതെ, ക്രോധാവിഷ്ടനാകാതെ, ശുദ്ധമായ മനോഭാവത്തോടുകൂടി ലോകമംഗളത്തിനുവേണ്ടി ആരെയെങ്കിലും വധിക്കുന്നവൻ ഒരു സാധാരണ പുരുഷനായിരിക്കുവാൻ നിവൃത്തിയുണ്ടോ? അദ്ദേഹം അസാധാരണനായ ഒരു ദിവ്യപുരുഷൻതന്നെ ആയിരിക്കണം. ഉത്തമമായ ഉദ്ദേശ്യത്തിന് ഹിംസാത്മകമായ ശസ്ത്രഗ്രഹണം സാധാരണമനുഷ്യന്റെ ധർമ്മമായിരിക്കുവാൻ പാടില്ലെന്നുകൂടിയാണ് ഇതിന്റെ അർത്ഥം. രാഗദ്വേഷക്രോധാദികളാൽ ബാധിതരായ നമ്മൾ ഹിംസാശാസ്ത്രത്തെ ധർമ്മപൂർവ്വകം പ്രവർത്തിപ്പിക്കുവാൻ ശക്തരാകുന്നില്ല; രാഗദ്വേഷാദികൊണ്ട് വിവേചനബുദ്ധി നശിച്ചുപോയിട്ടുള്ളവർക്ക് വധയോഗ്യനായ ദുഷ്ടൻ ആരാണെന്ന് നിർണ്ണയിക്കുക അസാദ്ധ്യമത്രേ. രാഗദ്വേഷമുക്തനാകാതെ ദുഷ്ടന്മാർ നമ്മളോ നമ്മുടെ വിരോധികളോ എന്ന് നിശ്ചയിക്കുവാനും സാധിക്കുകയില്ല. നാം ദുഷ്ടന്മാരും നമ്മുടെ വിരോധികൾ ശിഷ്ടന്മാരും ആണെന്നിരിക്കട്ടെ; എന്നാലും ലോകനന്മയ്ക്കാണെന്ന വ്യാജേന നാം ഹിംസാശസ്ത്രം ഉപയോഗിക്കുന്നതു പാപമാണ്, ആത്മവഞ്ചനയാണ്. വാസ്തവത്തിൽ അനാസക്തിപൂർവ്വമായ ഹിംസാശസ്ത്രത്തിന്റെ ഉപയോഗം കേവലം ഉന്നതന്മാരായ മഹാപുരുഷന്മാർക്കുവേണ്ടിമാത്രം ഉള്ളതാകുന്നു. താമര വെള്ളത്തിൽ നില്ക്കുന്നു എങ്കിലും അതിൽ വെള്ളം പുരളുന്നില്ല. അതുപോലെ അവർ ഹിംസ ചെയ്താലും അതിന്റെ ഫലം അവരെ സ്പർശിക്കുന്നില്ല. അതുകൊണ്ട് സാധാരണ മനുഷ്യരുടെ അനവദ്യമായ ധർമ്മം കേവലമായ അഹിംസതന്നെയായിരിക്കേണ്ടതാണ്.

അഹിംസാവൃത്തി സ്വീകരിക്കാൻ സാധിക്കാത്ത ഒരാൾ ആത്മരക്ഷയ്ക്കുവേണ്ടി ഹിംസ പ്രയോഗിച്ചോട്ടെ; അവിടെ ഹിംസയ്ക്കും അഹിംസയ്ക്കും തമ്മിൽ അല്ല താരതമ്യം. ഭീരുത്വ

ത്തിനും ആത്മരക്ഷയ്ക്കുവേണ്ടി ചെയ്യുന്ന ഹിംസയ്ക്കും തമ്മിലാണ് തുലനം. ഭീരുത്വം തീർച്ചയായും ആത്മരക്ഷയ്ക്കുവേണ്ടി ചെയ്ത ഹിംസയേക്കാൾ നിന്ദ്യമാകുന്നു. താമസമായ ഒരു മനോവ്യാപാരമാണ് ഭീരുത്വം. ആത്മരക്ഷയ്ക്കുവേണ്ടി ചെയ്യുന്ന ഹിംസ രാജസവ്യാപാരമായും വരാം. എന്നാൽ ആത്മരക്ഷയ്ക്കുവേണ്ടി ചെയ്യുന്ന ഹിംസയും ശുദ്ധമായ ധർമ്മമല്ല; ആപേക്ഷികമായിട്ടുമാത്രമേ അതിനെ ധർമ്മമെന്നു വ്യവഹരിക്കാവൂ. ശുദ്ധധർമ്മമാകട്ടെ അഹിംസതന്നെ.

നമുക്ക് ഒരു ഉദാഹരണംകൊണ്ടു് വെളിവാക്കാൻ നോക്കാം. കൊള്ളയ്ക്കുവേണ്ടി ഒരു കവർച്ചക്കാരൻ ഹിംസചെയ്യുന്നതു നികൃഷ്ടമായ പാപമാകുന്നു. ആത്മരക്ഷയ്ക്കോ, ദേശത്തിന്റേയൊ ധർമ്മത്തിൻേറയൊ രക്ഷയ്ക്കോ വേണ്ടി ചെയ്യുന്ന ഹിംസ, ന്യായം നമ്മുടെ ഭാഗത്താണെങ്കിൽ, മുൻസൂചിപ്പിച്ച തസ്കരഹിംസയെ അപേക്ഷിച്ചു് ധർമ്മമാകുന്നു. എന്നാൽ നിർമ്മലമായ ഒരു കാരണത്താൽ അനാസക്തനായിട്ടു ചെയ്യുന്ന ഹിംസ അഹിംസതന്നെയാണ്, അതിനാൽ ശുദ്ധധർമ്മവുമാകുന്നു. അതുപോലെ ഭീരുത്വംകൊണ്ടു സ്വീകരിക്കുന്ന അഹിംസ, അഹിംസയല്ല; പാപമാണ്. അശോകൻ വീരനായിരുന്നു. അദ്ദേഹം ദിഗ്വിജയത്തിനുശേഷം വിചാരിച്ചു, സാമ്രാജ്യസ്ഥാപനത്തിനുവേണ്ടി ചെയ്ത ഹിംസ പാപമാണെന്നു്. അതിനാൽ അദ്ദേഹം ക്ഷമാധർമ്മം അനുസരിച്ചു. അതു് വീരൻെറ ക്ഷമയായിരുന്നു; എന്നാൽ അദ്ദേഹത്തിൻെറ പൗത്രൻ തൻെറ ഭീരുത്വത്തെ മറയ്ക്കുന്നതിനുവേണ്ടി അശോകനെ അനുകരിച്ചു. അദ്ദേഹത്തിനു ക്ഷമ ഉണ്ടായിരുന്നില്ല, ശൗര്യം ഉണ്ടായിരുന്നില്ല. അദ്ദേഹത്തിനുണ്ടായിരുന്നതു ഭീരുത്വമായിരുന്നു. അതുകൊണ്ടു കവികൾ അദ്ദേഹത്തെ മോഹാത്മാവെന്നു് വിളിച്ചുവന്നു. ബലിഷ്ഠൻെറ വിവേകപൂർവ്വകമായ അഹിംസയാണല്ലൊ ശുദ്ധമായ അഹിംസ. അതു് സത്വഗുണാത്മകമായ ഒരു വ്യാപാരവും ആകുന്നു. ഭീരുവിൻെറ അഹിംസയും, കൊള്ളക്കാരന്റെ ഹിംസയും രണ്ടും പാപംതന്നെ. അനാസക്തൻെറ ഹിംസയും ബലിഷ്ഠൻെറ വിവേകപൂർവ്വകമായ അഹിംസയും ധർമ്മമാണ്, അഹിംസയാണ്.

എന്നാൽ ധർമ്മത്തിൻെറ ഗതി സൂക്ഷ്മമാകുന്നു. ക്രോധാ

ധീനമൊ, ലോഭാധീനമൊ ആയ ഹിംസാവൃത്തിയിൽ സ്വയം സംയമനം സാധിക്കുക മനുഷ്യനു സുകരമല്ല. അതുകൊണ്ടാണു ഗാന്ധിജി ഹിംസയെ ത്യാജ്യമായും അഹിംസയെ ഗ്രാഹ്യമായും വിചാരിക്കുന്നതു്. ഗാന്ധിജി ജീവന്മുക്തദശയിൽ—ക്ഷണികമായിരിക്കാം ആ സ്ഥിതി—നിർണ്ണയംചെയ്യുന്ന സമയത്തേക്കു മാത്രമായിരിക്കാം അതു്—അഹിംസാത്മകമായ ഹിംസചെയ്യുന്നതിനും ശക്തനാകുന്നു; അതിനു് ഉദാഹരണമാണു പശുക്കുട്ടിയെ കൊന്നതു്. എന്നാൽ സാധാരണമനുഷ്യർ ആ കർമ്മം സ്വീകരിക്കുന്നതു് കാക്ക അരയന്നം ചമയുവാൻ പുറപ്പെടുന്നതുതന്നെയാകുന്നു. അതുകൊണ്ടു് എല്ലാവർക്കും സരളവും സുഗമവും ആയ സാർവ്വണ്ണമാർഗ്ഗം അഹിംസതന്നെയാണു്. ഇങ്ങനെ വിചാരിച്ചാണു ഗാന്ധിജി അഹിംസാധർമ്മത്തെ പ്രചരിപ്പിച്ചതു്. ഉപവാസവും ഇതിൽനിന്നുതന്നെ രൂപമെടുത്തതാകുന്നു.

ഹിംസയെ പൂർണ്ണമായി ത്യജിച്ചുകഴിഞ്ഞതിനു ശേഷവും അധർമ്മവിധ്വംസത്തിനു് ഇങ്ങനെയുള്ള ശസ്ത്രം വേണ്ടിവരുന്നു. ധർമ്മത്തിനു് അത്യന്തമായ പുരോഗതി ഉണ്ടാകുമ്പോൾ അധർമ്മത്തിനു നാശംവരുന്നു. മാത്രമല്ല, അധർമ്മത്തിന്റെ നാശത്തിനുശേഷമാണു ധർമ്മത്തിൻെറ പുരോഗതിക്കുള്ള ആധാരം ഉണ്ടാകുന്നതും. രണ്ടും അന്യോന്യം ആശ്രയിച്ചാണിരിക്കുന്നതു്. രാജകോട്ടിൽ സംഭവിച്ചതുപോലെ ഒരു മനുഷ്യൻ നമ്മളോടു വാക്കിനു വിപരീതമായി പ്രവർത്തിക്കുന്നു; അല്ലെങ്കിൽ ഹരിജനങ്ങളുടെ തിരഞ്ഞെടുപ്പുസമ്പ്രദായത്തെസംബന്ധിച്ചുണ്ടായപോലെ നാം ശക്തിപൂർവ്വം എതിർക്കാത്തപക്ഷം തടയുവാൻ സാധിക്കാത്ത ഒരു ഭയങ്കരകാര്യം നമ്മിൽ ബലാൽ ആരോപിക്കുന്നു; അഹിംസാശസ്ത്രധാരി ഇങ്ങനെയുള്ള പരിതഃസ്ഥിതിയിൽ എന്താണു ചെയ്യുക? ഹിംസയെ അയാൾ ത്യാജ്യമായി കരുതുന്നു. അതുകൊണ്ടു് അയാൾക്കു് ഇങ്ങനെയുള്ള ശസ്ത്രം പ്രയോഗിക്കേണ്ടിവരും, അതു ജനതയുടെ ആത്മാവിനെ അധർമ്മത്തിനു് എതിരായി ഉത്തേജിപ്പിക്കും, ക്രോധത്തെ വർദ്ധിപ്പിക്കുകയില്ല, ദ്വേഷത്തെ പരത്തുകയില്ല; ദോഷോന്മൂലനത്തിനു ജനങ്ങളെ ഉൽബോധിപ്പിക്കുന്നതോടുകൂടിത്തന്നെ ദോഷകാരികളുടെ ഭയത്തിൽനിന്നു് അവരെ മോചിപ്പിക്കു-

കയും ചെയ്യും. നമ്മുടെ ഒരു അയൽപക്കക്കാരൻ ദുസ്വഭാവത്തിൽ കുടുങ്ങുന്നു. നാം എങ്ങനെയാണ് അയാളെ ദുർമ്മാർഗ്ഗത്തിൽനിന്നു മോചിപ്പിക്കേണ്ടതു്? അവനെ വ്യാകുലപ്പെടുത്തണം. പക്ഷേ, ഹിംസാശസ്ത്രംകൊണ്ടല്ല, സ്നേഹംകൊണ്ടു്. ഇങ്ങനെയുള്ള എല്ലാ പരിതഃസ്ഥിതികളിലും അനേകം അഹിംസാത്മകങ്ങളായ ഉപായങ്ങൾ ആചരിക്കാവുന്നതാണ്. ഇങ്ങനെയുള്ള സമ്പ്രദായങ്ങളിൽ ഉപവാസം ഒരു രാമബാണമാകുന്നു. ഗാന്ധിജി പല പ്രാവശ്യവും അതു പ്രയോഗിച്ചിട്ടുണ്ടു്.

ഉപവാസത്തിൽ യാതൊരു ബലാൽക്കാരവും ഇല്ല എന്നു് ആരാണു് പറയുക? എന്നാൽ ബലാൽക്കാരമുള്ളതുകൊണ്ടു മാത്രം അതു ഹിംസയാകുന്നില്ല. പ്രേമംകൊണ്ടും സംഭവിക്കാമല്ലോ ബലാൽക്കാരം, പ്രേമത്തിന്റെ പ്രഭാവത്തിൽ നാം ചിലപ്പോഴൊക്കെ ഇച്ഛാപൂർവ്വകമല്ലാതേയും പ്രവർത്തിക്കാറുണ്ടു്. എന്നാൽ പ്രേമത്തിനു് അധീനനായിട്ടു വിചാരിച്ചിരിക്കാതെയാണെങ്കിലും പാപം ചെയ്യുന്നു. എങ്കിൽ അതിൽനിന്നു ദോഷം ഉൽഭൂതമാകുന്നു. മനഃപൂർവ്വമല്ലെന്നുതന്നെയിരിക്കട്ടെ, നാം പുണ്യംചെയ്യുന്നെങ്കിൽ, സമുദായത്തിനു് അതിന്റെ സൽഫലം ലഭിക്കാതിരിക്കുന്നില്ല. യഥാർത്ഥസംഗതി ഇതാണ്. ഹിംസകന്മാരായ നേതാക്കന്മാർ നമ്മുടെ മാനസികമായ ബലഹീനതയെ അവലംബമാക്കിയിട്ടു ഹിംസകശസ്ത്രങ്ങൾകൊണ്ടു് ഭയപ്പെടുത്തി നമ്മെക്കൊണ്ടു് പാപം ചെയ്യിക്കുന്നു. അഹിംസകനായ നേതാവും നമ്മുടെ ധർമ്മഭീരുതയെ ഉണർത്തി തന്റെ പ്രേമത്താൽ നൂതനമായ ഒരു പ്രഭാവം ഉണ്ടാക്കി നമ്മെക്കൊണ്ടു പുണ്യംചെയ്യിക്കുന്നു. പാപത്തിന്റെ ചുവടെ അമർന്നുകിടക്കുന്ന നമ്മുടെ നല്ല പ്രവൃത്തികൾ സ്വതന്ത്രമായിത്തീരുന്നതാണ് ഇതിന്റെ ഫലം. ഇപ്രകാരം ആദ്യം സ്നേഹത്തിന്റെ ബലാൽക്കാരംകൊണ്ടു ചെയ്തുവന്ന പ്രവൃത്തിതന്നെ നാം സ്വതന്ത്രമായ ബുദ്ധികൊണ്ടു് അനന്തരം ചെയ്വാൻ തുടങ്ങുന്നു. പാരതന്ത്ര്യത്തെ പരിവർജ്ജിച്ചു് ഇങ്ങനെ സ്വാതന്ത്ര്യത്തെ പ്രാപിക്കുന്നു. അഹിംസാത്മകനായ നേതാവിനു് യാതൊരു ബലപ്രയോഗവും വേണ്ടിവരില്ല എന്നുള്ളതുതന്നെയാണു് ആദർശാവസ്ഥ. എന്നാൽ അതാകട്ടെ സത്യ

യുഗത്തിൽമാത്രമെ സംഭവിക്കുകയുള്ളു. സമുദായം ദുർബ്ബലവും അധർമ്മം പ്രബലവും അത്യാചാരങ്ങൾകൊണ്ടു സമുദായം ത്രസ്തവും ആയിരിക്കുന്ന സന്ദർഭങ്ങളിൽ ധർമ്മത്തിലുള്ള അത്യാസക്തികൊണ്ടു് അധർമ്മത്തെ നശിപ്പിക്കുന്നതിനു വേണ്ടിയാണു് മഹാപുരുഷന്മാർ അവതരിക്കുന്നതു്. ധർമ്മം ഉണ്ടു്, ദൗർബ്ബല്യം ഇല്ല. ഇങ്ങനെയാണെങ്കിൽപ്പിന്നെ മഹാപുരുഷന്മാരുടെ അവതാരം എന്തിനു്? ഉപവാസത്തിന്റെ ആവശ്യം എന്തു്? ഉപദേശവും ശിക്ഷണവും വേണമോ?

എന്നാൽ എല്ലാ മനുഷ്യക്കും ഈ ഉപവാസരൂപത്തിലുള്ള അഹിംസാശസ്ത്രത്തെ ഉപയോഗിക്കുന്നതിനുള്ള യോഗ്യത ഉണ്ടെന്നല്ല ഇതിന്റെ അർത്ഥം. രാമൻ, കൃഷ്ണൻ മുതലായവരും പശുക്കുട്ടിയെ നിഗ്രഹിച്ച ഗാന്ധിജിയും, അഹിംസാത്മകമായ ഹിംസചെയ്തു. അതിനു തീർച്ചയായും അസാധാരണമായ യോഗ്യത അത്യാവശ്യമാണു്; എന്നാൽ ഹിംസാത്മകമായ ശസ്ത്രത്തിന്റെ പ്രയോഗത്തിലും അഭ്യാസം അത്യാവശ്യമാണല്ലൊ. വാൾ, ഗദ, കുന്തം, തോക്കു് ഇവയുടെ പ്രയോഗം പടയാളികൾ പഠിക്കേണ്ടതു് അത്യാവശ്യമാണു്. ആ അഭ്യാസത്തിനുശേഷമേ അവക്കു ശസ്ത്രങ്ങളെ നിപുണമായി പ്രയോഗിക്കുവാൻ സാധിക്കുന്നുള്ളു. ഇതുപോലെ ഉപവാസം ആചരിക്കുവാനും, അഹിംസാമയമായ ഉപവാസമാണെങ്കിൽ തീർച്ചയായും വിശേഷമായ യോഗ്യത കൂടിയേ കഴിയൂ. എല്ലാവക്കും അഹിംസാത്മകമായ ഉപവാസം ചെയ്യുവാൻ സാധിക്കുന്നില്ല. കടംപിരിക്കുവാനും മററുമുള്ള പട്ടിണി ഒന്നുവേറെ, ധാമ്മികമായ ഉപവാസം ഒന്നുവേറെ. ആദ്യത്തേതിൽ എവിടെയാണു് ധമ്മം; എവിടെയാണു് അഹിംസ? അതു മിക്കവാറും സ്വാത്ഥത്തിനുവേണ്ടിയാണു്. എന്നാൽ ചില ഉപവാസങ്ങൾ കേവലം വഞ്ചനയ്ക്കാണു്, സ്വമാഹാത്മ്യം ലോകത്തെ ബോധിപ്പിക്കുവാനാണു്. ഇങ്ങനെയുള്ള ഉപവാസങ്ങൾകൊണ്ടു യാതൊരു വിശേഷബലാല്ക്കാരവും ഇല്ലെങ്കിലും അവയെ നാം അധാമ്മികങ്ങളായ ഉപവാസങ്ങളുടെ കൂട്ടത്തിൽ മാത്രമേ കണക്കാക്കുന്നുള്ളു. ഇതിന്റെ നിരൂപണത്തിനു് ഇതു് അവസരമല്ല. നാം ധാമ്മികമായ ഉപവാസത്തെക്കുറിച്ചാണു് ചിന്തിച്ചുകൊണ്ടിരിക്കുന്നതു്. ധാമ്മികോപവാസംചെയ്യു

വാൻ ആഗ്രഹിക്കുന്നതിനുമുമ്പ് അതിന് അർഹത സമ്പാദിക്കണം എന്നു നാം മനസ്സിലാക്കണം. എല്ലാ ധാർമ്മികമായ ഉപവാസത്തിലും ബലാല്ക്കാരത്തിന്റെ അംശം സംഭാവ്യമാണ്. അധാർമ്മികമായ ഉപവാസത്തിലും ബലാല്ക്കാരം ഉണ്ടാവാം. ജനങ്ങൾ അതിനെ നിന്ദിക്കുന്നു, നിന്ദിക്കുകയും വേണം. എന്തുകൊണ്ടെന്നാൽ അതിൽ ബലപ്രയോഗത്തിന്റെ പിൻപെ യാതൊരു നീതിയും ധർമ്മവും ഇല്ല. അതുകൊണ്ട് ഇങ്ങനെയുള്ള ഉപവാസംചെയ്യുന്നവരുടെ മുമ്പിൽ കുമ്പിടുക അധർമ്മമാണ്. എന്നാൽ ധാർമ്മികമായ ഉപവാസത്തിൽ സഫലമായ ബലപ്രയോഗത്തിന്റെ അംശം ഉണ്ടാവാമെങ്കിലും ഉപവാസം ചെയ്യുന്നവർക്ക് അധികം അവധാനവും യോഗ്യതയും ഉണ്ടായിരിക്കേണ്ടതുമാകുന്നു.

രാജകോട്ടിലെ ഉപവാസത്തിനുശേഷം ഗാന്ധിജി എഴുതി: "സത്യാഗ്രഹത്തിന്റെ ആയുധപ്പുരയിൽ ഉപവാസം മുഖ്യമായ ഒരു ബലിഷ്ഠശസ്ത്രമാണ്. എന്നാൽ അതു് എടുത്തു് എല്ലാവർക്കും പെരുമാറാവുന്നതല്ല. ആർക്ക് ഈശ്വരനിൽ സജീവമായ ശ്രദ്ധ ഇല്ലയോ ആ സത്യാഗ്രഹി ഉപവാസത്തിന് അധികാരിയായിത്തീരുന്നില്ല. ഇതു് അനുകരിക്കാനുള്ള ഒരു കാര്യമല്ല. അത്യന്തം അന്തർവേദന ഉള്ളപ്പോൾമാത്രം ഉപവാസം ചെയ്യണം. അസാധാരണമായ അവസരങ്ങളിൽ മാത്രമേ ഇതിന്റെ ആവശ്യം ഉണ്ടാകുന്നുള്ളു. ഞാൻ ഉപവാസത്തിന് അധികം ഉപയോഗപ്പെടുന്ന ഒരാളായിത്തീർന്നിട്ടുണ്ടെന്നാണ് എനിക്കു തോന്നുന്നതു്. ഉപവാസം ഒരു ശക്തിമത്തായ ശസ്ത്രമാണ്, എങ്കിലും ഇതിനു് അനുല്ലംഘ്യങ്ങളായ ചില മര്യാദകൾ ഉണ്ടു്. അതുകൊണ്ടു് ഇതിന്റെ ശിക്ഷണം ലഭിക്കാത്തവർക്ക് ഉപവാസംകൊണ്ടു് ഒരു ഫലവും ഇല്ല. എന്റെ അളവുകോൽകൊണ്ടു് ഉപവാസങ്ങളെ അളക്കുമ്പോൾ ജനങ്ങൾ ചെയ്യുന്ന അധികം നിരാഹാരവ്രതങ്ങളും സത്യാഗ്രഹത്തിന്റെ ശ്രേണിയിൽപ്പെടുത്താവുന്നവയല്ല എന്നു് എനിക്കു തോന്നിയിട്ടുണ്ടു്. അവയെ വെറും നിർബ്ബന്ധമായ 'പട്ടിണി'യെന്നോ ഹർത്താൽ എന്നോ തന്നെ പറയണം."

സ്വാതന്ത്ര്യത്തിനുവേണ്ടി പലരും 'അന്തർനാദം' കേട്ടതായി

നടിക്കയും ഉപവാസം അനുകരിക്കയും ചെയ്തിട്ടുണ്ട്; ചിലർ വഞ്ചനയും ചെയ്യുന്നു. എന്നാൽ ഏതൊരു നല്ല വസ്തുവാണ് ദുരുപയോഗപ്പെടുത്തിയിട്ടില്ലാത്തതു്? ഏതെങ്കിലും സാധനം ദുരുപയോഗപ്പെടുത്തുന്നതുകൊണ്ടു കേവലം ചീത്തയായിത്തീരുന്നില്ല. ഓരോ സംഗതിയിലും വിവേകമാണ് ആവശ്യം എന്നുള്ളതാണ് യഥാർത്ഥം. അതുകൊണ്ടു ഗാന്ധിജി ആകാശവാണി കേൾക്കുകയും അനേകം ഉപവാസങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ടെങ്കിലും മിക്കവാറും തൻെറ ലേഖനങ്ങളിൽ ഈ രണ്ടു കാര്യങ്ങളെസംബന്ധിച്ച് അദ്ദേഹം സാധാരണ അന്തർനാദത്തെക്കുറിച്ചു സംസാരിക്കുന്നവരെ സംശയദൃഷ്ടിയോടുകൂടി നോക്കുന്നതും ഉപവാസം ചെയ്യുന്നവരെ നിയമേന നിവാരണംചെയ്യുന്നതും ഞാൻ കണ്ടിട്ടുണ്ട്. ഇതു യുക്തവും ആണ്.

## പന്ത്രണ്ടു്

ഗാന്ധിജിയെക്കുറിച്ചു ചിന്തിക്കുമ്പോൾത്തന്നെ നമ്മുടെ മുമ്പിൽ സത്യാഗ്രഹത്തിൻെറ ചിത്രം വരുന്നു. പാലിനെപ്പറ്റി സ്മരിക്കാതെ പശുവിനെ സങ്കല്പിക്കുക നമുക്കു അസാദ്ധ്യമല്ലേ? അതുപോലെതന്നെ സത്യാഗ്രഹത്തോടുകൂടാതെ ഗാന്ധിജിയെക്കുറിച്ച് ആലോചിക്കുവാനും സാദ്ധ്യമല്ല. ഗാന്ധിജി സത്യാഗ്രഹത്തിൻെറ അർത്ഥത്തെ അത്യന്തം വ്യാപകമാക്കുന്നു. സവിനയമായ നിയമലംഘനത്തിൻെറ (സിവിൽ നിയമലംഘനം) പരിധിയിൽ ആ വ്യാഖ്യാനം ഒതുങ്ങുന്നില്ല. നിയമലംഘനം സത്യാഗ്രഹത്തിൻെറ ഒരു അംഗം മാത്രമാണ്. എന്നാൽ ഹരിജനകാര്യവും സവിനയനിയമലംഘനംപോലെ അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ സത്യാഗ്രഹമാകുന്നു. ചക്കതിരിക്കുന്നതും സത്യാഗ്രഹംതന്നെ. സത്യബ്രഹ്മചര്യാദികളും അതിൻെറ അംഗങ്ങളാകുന്നു.

സത്യാഗ്രഹം എന്നുവെച്ചാൽ സത്യത്തെക്കുറിച്ചുള്ള ആഗ്രഹംതന്നെ. ഈ ചിത്രം മുമ്പിൽ വെച്ചുകൊണ്ടു സത്യാഗ്രഹാശ്രമവാസികൾക്കു സത്യം, അഹിംസ, ബ്രഹ്മചര്യം, അസ്വാദം, അപരിഗ്രഹം, അഭയത്വം, അസ്പൃശ്യതാനിവാ

രണം, കായികപരിശ്രമം, സർവമതസമഭാവന, വിനയം, സ്വദേശി ഈ പതിനൊന്നു വ്രതങ്ങളെ പാലിക്കേണ്ടതുണ്ടു്. ഈ പതിനൊന്നു വ്രതങ്ങളും സത്യാഗ്രഹത്തിന്റെ അംഗങ്ങളത്രെ. വിനയം, സത്യം, അഹിംസ, നിർഭയത ഇവയിൽ പ്രകാരാന്തരേണ അന്തർഭവിക്കുന്നതാണു് സിവിൽനിയമലംഘനം. ഇതിനു് ഒരു സ്വതന്ത്രസ്ഥാനവും ഇല്ല. എന്നാലും സത്യാഗ്രഹത്തിന്റെ അർത്ഥംതന്നെ സവിനയമായ നിയമലംഘനമാണു് എന്നാണു് സാധാരണജനങ്ങൾ വിചാരിക്കുന്നതു്. 'സവിനയം' എന്ന വിശേഷണത്തിന്റെ മഹത്വവും കുറച്ചുപേർ മാത്രമേ ഗ്രഹിച്ചിട്ടുള്ളു. സത്യാഗ്രഹം എന്നുവെച്ചാൽ നിയമലംഘനം—സാധാരണജനങ്ങൾക്കു് ഇത്രത്തോളമേ അറിയാവൂ. ഈ നാല്പതുകൊല്ലത്തെ നിരന്തരമായ പ്രയത്നത്തിനുശേഷവും ഈ തെററിദ്ധാരണ പ്രചരിച്ചുകൊണ്ടിരിക്കുന്നതു് ആശ്ചര്യമാണു്. സാധാരണ എല്ലാത്തരത്തിലുമുള്ള നിയമവിരോധങ്ങളുടേയും പേർ ഈയിടെ സത്യാഗ്രഹം എന്നായിത്തീർന്നിട്ടുണ്ടു്. നിയമലംഘനത്തിൽ ശുദ്ധമായ സത്യാഗ്രഹത്തെ ആചരിക്കാത്തവർ നിയമലംഘനത്തിനു സത്യാഗ്രഹത്തിന്റെ പേർ കൊടുക്കാതെ വെറും 'നിശ്ശസ്ത്രപ്രതീകാരം' എന്നു പറഞ്ഞിരുന്നെങ്കിൽ അതു സത്യാഗ്രഹത്തിനു വലിയ സഹായമായി പരിണമിക്കുമായിരുന്നു.

ഗാന്ധിജിയിൽ ഈ ശുദ്ധസത്യാഗ്രഹം കുട്ടിക്കാലം മുതല്ക്കുതന്നെ ഉണ്ടു്. എന്നാൽ സവിനയനിയമഭംഗത്തിന്റെ സ്ഥൂലദർശനം ഒന്നാമതായിട്ടു് ആഫ്രിക്കയിൽവച്ചാണുണ്ടായതു്. അവിടെ എത്തിയ ഉടനെ അദ്ദേഹത്തിനു പ്രിട്ടോറിയയിലേക്കു പോകേണ്ടിയിരുന്നു. അതുകൊണ്ടു് ഡർബനിൽനിന്നു് അങ്ങോട്ടു പുറപ്പെട്ടു; ഒന്നാംക്ലാസ്സ് ടിക്കററു മേടിച്ചു വണ്ടിയിൽ സുഖമായി ഇരുന്നു. രാത്രി ഒമ്പതുമണിക്കു വെള്ളക്കാരനായ മറെറാരു യാത്രക്കാരൻ ആ മുറിയിൽവന്നു. ഗാന്ധിജിയെ അടിതൊട്ടു മുടിവരെ നോക്കി. പുറത്തേക്കിറങ്ങി ഒരു റെയിൽവേ ഉദ്യോഗസ്ഥനെ കൂട്ടിക്കൊണ്ടു മടങ്ങിവന്നു. ആ ഉദ്യോഗസ്ഥൻ പറഞ്ഞു:

"എഴുന്നേല്ക്കു. നിങ്ങൾ ഇവിടെ ഇരിക്കുവാൻ പാടില്ല. മറെറാരു താഴ്ന്ന ക്ലാസ്സിലെ മുറിയിൽ യാത്രചെയ്യാം."

"എന്റെ കയ്യിൽ ഒന്നാംക്ലാസ്സ് ടിക്കററുണ്ടല്ലോ."

"തർക്കിക്കണ്ട. എഴുന്നേൽക്കു, മറെറാരു മുറിയിലേക്കു പോവൂ."

"ഞാൻ ഈ മുറിയിൽനിന്നു് അങ്ങനെ പോകുന്നവനല്ല; മുന്നേപറഞ്ഞേക്കാം. എന്റെ കയ്യിൽ ടിക്കററുണ്ട്. ഞാൻ ഇതിൽത്തന്നെ അങ്ങേയററംവരെ യാത്രചെയ്യുവാൻ ആഗ്രഹിക്കുന്നു."

"നിങ്ങൾ നല്ലവഴി സമ്മതിക്കില്ല. പോലീസിനെ വിളിക്കട്ടെ."

പോലീസ്കാൺസ്റ്റബിൾ വന്നു. അയാൾ ഗാന്ധിജിയുടെ കൈ പിടിച്ചു പുറത്തേക്കു കൊണ്ടുവരികയും അദ്ദേഹത്തിന്റെ സാമാനങ്ങൾ പുറത്തു വലിച്ചിടുകയും ചെയ്തു. അദ്ദേഹം മറ്റൊരു മുറിയിലേക്കു പോകുവാൻ വിസമ്മതിച്ചു. വണ്ടി വിട്ടു. ഗാന്ധിജി യാത്രക്കാർക്ക് ഇരിക്കാനുള്ള സ്ഥലത്തു മിണ്ടാതെ ഇരിപ്പായി. സാമാനങ്ങൾ റെയിൽവേക്കാരുടെ അടുക്കൽത്തന്നെയായിരുന്നു. ഭയങ്കരമായിരുന്നു രാത്രിയിലെ തണുപ്പ്. അദ്ദേഹം കിടുകിടെ വിറച്ചുകൊണ്ടാണ് ഇരുന്നതു്. "ഞാൻ സ്വകർത്തവ്യത്തെക്കുറിച്ചു ചിന്തിക്കാൻ തുടങ്ങി. സ്വന്തം അവകാശത്തിനുവേണ്ടി പൊരുതണോ, അതോ, അപമാനം സഹിച്ചിട്ടു പ്രിട്ടോറിയയിലേക്കു പോവുകയും കേസ്സ് അവസാനിച്ചതിനുശേഷം മാത്രം അവിടെനിന്നു മടങ്ങുകയും ചെയ്യണോ? എന്റെ കർത്തവ്യം നിറവേററാതെ ഭാരതത്തിലേക്കു മടങ്ങുക പൗരുഷമല്ല. കറുപ്പും വെളുപ്പും തമ്മിലുള്ള ഭേദഭാവമാകുന്ന രോഗം അഗാധമായിരുന്നു. എന്റെ അപമാനം ആ രോഗത്തിന്റെ ഒരു ലക്ഷണംമാത്രം. എനിക്കു തീർച്ചയായും രോഗത്തെ വേരോടെ നശിപ്പിച്ചുകളയണം. ആ പ്രയത്നത്തിൽ എന്തു കഷ്ടപ്പാടുവന്നാലും അതു സഹിക്കണം. ഇങ്ങനെ നിശ്ചയിച്ചിട്ടു ഞാൻ പിന്നത്തെ വണ്ടിയിൽ പ്രിട്ടോറിയയ്ക്കു പുറപ്പെട്ടു."

ഡർബനിൽനിന്നു പ്രിട്ടോറിയയിലേക്കു പോകാൻ വണ്ടിയിൽക്കൂടി ചാറൽസ്ടൗണിൽ എത്തേണ്ടിയിരുന്നു. അവിടെ നിന്നു ജോഹാൻസ്ബർഗ്ഗുവരെ കുതിരവണ്ടിയിലാണു യാത്ര ചെയ്യേണ്ടിയിരുന്നതു്. പിന്നെ തീവണ്ടിയിലും. ഗാന്ധിജി

പിന്നത്തെ വണ്ടിക്കു് ചാറൽസ്ടൗണിൽ എത്തി. തീവണ്ടിക്കുള്ള ടിക്കററു മേടിച്ചപ്പോൾ അതോടുകൂടിത്തന്നെ അദ്ദേഹം കുതിരവണ്ടിക്കുള്ളതും വാങ്ങിയിരുന്നു. കറുത്ത മനുഷ്യനാണു് ഗാന്ധിജി എന്നു കുതിരവണ്ടിയുടെ ഏജന്റ് കണ്ടപ്പോൾ, നിങ്ങളുടെ ടിക്കററു റദ്ദ്ചെയ്തുകഴിഞ്ഞിട്ടുണ്ടു് എന്നു് അദ്ദേഹത്തോടു പറഞ്ഞു. ഗാന്ധിജി അതിനുചേൻ്റ മറുപടി നല്കി. അയാൾ മൗനം ഭജിച്ചു. മൗലികമായിട്ടുണ്ടായിരുന്ന അവരുടെ വർണ്ണവിദ്വേഷം എങ്ങനെയാണു മാറ്റുവാൻ സാധിക്കുക? വെള്ളക്കാരായ എല്ലാ യാത്രക്കാരും വണ്ടിയുടെ ഉള്ളിലായിരുന്നു ഇരുന്നിരുന്നതു്. ഗാന്ധിജിയെ അവരോടൊരുമിച്ചു് ഇരുത്തിയില്ല. വണ്ടിക്കാരന്റെ അടുത്തു് ഇരുന്നിരുന്ന സംചാലകനും സ്വയം അകത്തുകടന്നിരുന്നു. അദ്ദേഹത്തെ വണ്ടിക്കാരന്റെ അടുക്കൽ ഇരുത്തി.

ഇതു് അപമാനമായിരുന്നു. എന്നാൽ ഗാന്ധിജി ഈ വിഷബിന്ദു ഇറക്കി. വണ്ടി നീങ്ങിക്കൊണ്ടിരുന്നു. ഏതാനും മണിക്കൂർ കഴിഞ്ഞു. അപ്പോൾ സംചാലകനു പുകവലിക്കണമെന്നു തോന്നി. അയാൾ പുറത്തു ചെന്നിരിക്കാൻ ഉറച്ചു. ആ സ്ഥലത്തായിരുന്നു ഗാന്ധിജി. അദ്ദേഹത്തെ അകത്തു് ഇരുത്തുക സാദ്ധ്യമല്ലായിരുന്നു. ഈ വിഷമപ്രശ്നത്തിനും അയാൾ ഗാന്ധിജിയെ അപമാനിച്ചിട്ടുതന്നെ പരിഹാരമുണ്ടാക്കാൻ നിശ്ചയിച്ചു. വണ്ടിക്കാരന്റെ മറ്റൊരു ഭാഗത്തു് ഒരു വൃത്തികെട്ട സ്ഥലം ശേഷിച്ചിരുന്നു. ആ ഭാഗം ചൂണ്ടിക്കാണിച്ചുകൊണ്ടു് ഗാന്ധിജിയോടു പറഞ്ഞു: "ഇപ്പോൾ നീ ഇവിടെ ഇരിക്കു്, എനിക്കു പുകവലിക്കണം." ഈ അപമാനം അസഹ്യമായിരുന്നു. ഗാന്ധിജി പറഞ്ഞു: "എനിക്കു് അകത്തു് ഇരിക്കുന്നതിനു് അവകാശം ഉണ്ടായിരുന്നു. നിങ്ങൾ പറഞ്ഞതുകൊണ്ടു് ഞാൻ ഇവിടെ ഇരുന്നു. ഇപ്പോൾ നിങ്ങൾക്കു പുകവലിക്കണം, അതിനു് എന്റെ സ്ഥലവും നിങ്ങൾക്കു വേണം! ഞാൻ അകത്തു് ഇരിക്കാം. മറെറാരു സ്ഥലത്തിനുവേണ്ടി എന്റെ ഇരിപ്പിടം ഒഴിഞ്ഞുതരുവാൻ നിവൃത്തിയില്ല." ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേക്കും അയാൾ ഗാന്ധിജിയെ അടിച്ചു. അദ്ദേഹത്തിന്റെ കൈപിടിച്ചു താഴെ വലിച്ചിടുന്നതിനു ശ്രമിച്ചു. എന്നാൽ ഗാന്ധിജി

വണ്ടിക്കാലിന്മേൽ മുറുകെ പിടിച്ചുകൊണ്ടു് തന്റെ സ്ഥാനത്തു് ഉറച്ചിരുന്നു.

മററു യാത്രക്കാർ ഈ തമാശ മിണ്ടാതെ കണ്ടുകൊണ്ടിരുന്നു. വണ്ടിയുടെ സംചാലകൻ അദ്ദേഹത്തെ അടിച്ചിരുന്നു, ശകാരിച്ചിരുന്നു, വലിച്ചിഴച്ചിരുന്നു. വണ്ടിയിൽ പററിപ്പിടിച്ചു ശാന്തനായിരിക്കുക മാത്രമായിരുന്നു ഗാന്ധിജി. അയാൾ ബലിഷ്ഠനായിരുന്നു, ഗാന്ധിജി ദുർബ്ബലനും. യാത്രക്കാർക്കു ദയ തോന്നി. ഒരാൾ പറഞ്ഞു: "സഹോദരാ, പോകൂ, എന്തിനാണു സാധുവിനെ അടിക്കുന്നതു്?" അയാളുടെ ക്രോധം ശാന്തമായില്ല, എങ്കിലും കുറച്ചു ലജ്ജയുണ്ടായി. ഇരുന്നിരുന്ന ദിക്കിൽത്തന്നെ ഇരിക്കുവാൻ ഗാന്ധിജിക്കു് അനുവാദം നല്കി. വണ്ടി എത്തേണ്ട ദിക്കിൽ എത്തി. അവിടെനിന്നു് തീവണ്ടി കയറി. പിന്നേയും ആപത്തുതന്നെ. ഗാർഡു് ആദ്യം അദ്ദേഹത്തോടു ടിക്കററു ചോദിച്ചു. പിന്നെ പറഞ്ഞു: "എഴുന്നേല്ക്കു, മൂന്നാംക്ലാസ്സിൽ പോവൂ." വീണ്ടും കുഴപ്പമായി. എന്നാൽ ഒരു ഇംഗ്ലീഷ്യാത്രക്കാരൻ ഇടപ്പെട്ടുവന്നു, സംഗതികൾ ശാന്തമാക്കി. ഗാന്ധിജി ആപത്തൊന്നും കൂടാതെ പ്രിട്ടോറിയയിൽ എത്തുകയും ചെയ്തു.

ഗാന്ധിജിക്കു് ഇതു് സവിനയനിയമഭംഗത്തിന്റെ പ്രഥമപാഠമായിരുന്നു. ഈ സംഭവത്തിൽനിന്നാണെന്നു തോന്നുന്നു നിയമലംഘനപ്രസ്ഥാനം ഒന്നാമതായി പ്രത്യക്ഷമായതു്. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ഇപ്രകാരം പ്രവർത്തിക്കണമെന്നു് അദ്ദേഹം തീരുമാനിച്ചിരുന്നുവോ എന്നു സംശയമാണു്. എന്നാൽ തക്ക സന്ദർഭങ്ങളിൽ പെട്ടെന്നു വിവേകബുദ്ധി ആജ്ഞാഭംഗംചെയ്യുവാൻ പ്രേരിപ്പിക്കുന്നു; അദ്ദേഹം വിനയപൂർവ്വകം അപ്രകാരം പ്രവർത്തിക്കുന്നു. അടികൊള്ളുന്നു; എന്നാൽ അടിക്കുന്നവനോടു യാതൊരു ക്രോധവും ഇല്ല. അവന്റെപേരിൽ കേസ്സുനടത്തുവാനുള്ള താല്പര്യവും ഉണ്ടാകുന്നില്ല. ഇങ്ങനെ പ്രഥമപാഠത്തിന്റെ പ്രയോഗം സഫലമായിട്ടു് അവസാനിച്ചു.

ഇപ്രകാരം അങ്കുരിച്ചു് ആ ബീജം ക്രമേണ തട്ടിത്തഴച്ചു വളരുകയാണുണ്ടായതു്. എന്നാൽ ഇതു വെറും ആജ്ഞാഭംഗം ആയിരുന്നില്ല. "വിനയപൂർവ്വകത," അതാണു് സത്യാഗ്രഹ

ത്തിൻെറ മുഖ്യമായ ഒരു ധമ്മം. സത്യാഗ്രഹം അദ്ദേഹത്തിനു രാഷ്ട്രീയമായ ഒരു ആയുധമല്ല, അങ്ങോളമിങ്ങോളം അദ്ദേഹത്തിനു് ഇതു ധാമ്മികമായ ഒരു ശസ്ത്രമാണു്. രാജ്യതന്ത്രത്തിലും ഗൃഹത്തിലും എല്ലായ്പോഴും എല്ലാ സ്ഥിതിയിലും അദ്ദേഹം അതു പ്രയോഗിക്കുന്നു.

കസ്തൂരിബായ്ക്കു് ഒരിക്കൽ സുഖക്കേടു പിടിപ്പെട്ടു. ചികിത്സകൊണ്ടു പ്രയോജനമുണ്ടായില്ല. അപ്പോൾ ഗാന്ധിജി തൻെറ ജലചികിത്സയും പ്രകൃതിചികിത്സയും തുടങ്ങി. ഉപ്പും പരിപ്പും ഉപേക്ഷിക്കണം എന്നു് അദ്ദേഹത്തിനു തോന്നി; എന്നാൽ ബായ്ക്കു് ഈ അഭിപ്രായം ഇഷ്ടമായില്ല. സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം കസ്തൂരിബാ പറഞ്ഞു, "അങ്ങയോടു പരിപ്പും ഉപ്പും പാടില്ലെന്നുപറഞ്ഞാൽ, ഉപേക്ഷിക്കാൻ സാധിക്കയില്ലല്ലൊ." "അങ്ങനെ തോന്നുന്നതു തെററാണു്, എനിക്കു സുഖക്കേടു വരികയും ഡോക്ടർ എന്നോടു് ഈ സാധനങ്ങൾ ഉപേക്ഷിക്കണമെന്നു് ഉപദേശിക്കുകയും ചെയ്താൽ ഞാൻ തീർച്ചയായും ഉപേക്ഷിക്കും. എന്നാൽ നോക്കിക്കോളു, നിങ്ങൾ ഉപേക്ഷിച്ചാലും ഇല്ലെങ്കിലും ഞാൻ ഒരു കൊല്ലത്തേക്കു പരിപ്പും ഉപ്പും ഉപേക്ഷിക്കുന്നു." സാധുവായ കസ്തൂർബാ പരിഭ്രമിച്ചുവശായി. വെറുതെ ആപത്തു വിലയ്ക്കുവാങ്ങി. "ഞാൻ പരിപ്പും ഉപ്പും ഉപേക്ഷിക്കാം, അങ്ങു് ഉപേക്ഷിക്കേണ്ട." എന്നാൽ ഗാന്ധിജിയാകട്ടെ പ്രാസംഗികമായിട്ടു പ്രതിജ്ഞ ചെയ്തുകഴിഞ്ഞിരുന്നു. ഇപ്പോൾ അതിൽനിന്നു് അല്പവും പിൻവലിക്കുന്നവനായിരുന്നില്ല. കസ്തൂർബായും സന്തോഷിച്ചു. ഈ സംഭവത്തെ സ്മരിച്ചുകൊണ്ടു ഗാന്ധിജി പറയുന്നു, "ഈ സത്യാഗ്രഹം എൻെറ ജീവിതത്തിലെ സ്മൃതികളിൽ എല്ലാത്തിലും അധികം സുഖപ്രദമാണു്."

ഈ രണ്ടു സംഭവങ്ങളാണു് ഗാന്ധിജിയുടെ ശുദ്ധസത്യാഗ്രഹനീതിയുടെ സ്ഥൂലചിത്രം നമ്മുടെ മുമ്പിൽ സമർപ്പിക്കുന്നതു്. ഒന്നു്, കുപിതനായ ഒരു അജ്ഞനുമായിട്ടുള്ളതായിരുന്നു. മറേറതാകട്ടെ, തനിക്കു് ഏററവും അടുത്ത ഒരാളോടു വാശിപിടിച്ചു് ആരോഗ്യത്തിനു് അത്യന്താപേക്ഷിതമായി കരുതിയിരുന്ന ഭക്ഷണപദാത്ഥംപോലും പരിത്യജിച്ചാണു്.

എന്നാലും രണ്ടിലും ഒരേ ഭാവനതന്നെയായിരുന്നു പ്രവൎത്തിച്ചിരുന്നതു്. രണ്ടിലും ഒരു ഹൃദയപരിവൎത്തനത്തിനുള്ള ഇച്ഛയുണ്ടു്. രണ്ടിലും സ്വേച്ഛാപൂൎവ്വകമായ ക്ലേശസഹനം എന്ന നീതി പ്രത്യക്ഷമാകുന്നു. രണ്ടിലും ക്രോധത്തിന്റെയോ ആവേശത്തിന്റെയോ ഭാവം ഇല്ല. ഈ രണ്ടു സംഭവങ്ങളേയും ശ്രദ്ധയോടെ അദ്ധ്യയനം ചെയ്തതിനുശേഷം വലിയ വലിയ രാജനൈതികമായ യുദ്ധങ്ങളിൽ അതേ ഭാവനതന്നെ, അതേ പ്രവൃത്തിതന്നെ നമുക്കു കാണാൻ സാധിക്കും. അക്രോധംകൊണ്ടു ക്രോധത്തെ ജയിക്കുക, ആത്മക്ലേശംകൊണ്ടു് അന്യന്മാരുടെ ഉത്തമഭാവനകളെ ഉണൎത്തുക, ഇതു രണ്ടുമാണല്ലോ നാം കണ്ടതു്. സത്യാഗ്രഹത്തിന്റെ ശസ്ത്രത്തെ ഇദ്ദേഹം ജീവിതത്തിലുള്ള എല്ലാ വ്യാപാരങ്ങളിലും ഉപയോഗിച്ചിട്ടുണ്ടു്. എന്നാൽ രാജ്യതന്ത്രത്തിലാണു് അതിനു് അധികം പ്രസിദ്ധിയുണ്ടായിട്ടുള്ളതു്.

അതുകൊണ്ടു രാജനീതിയിലുള്ള ചില കാൎയ്യങ്ങളുടെ സിംഹാവലോകനം സത്യാഗ്രഹത്തിന്റെ നീതിയെ ശരിക്കു മനസ്സിലാക്കുവാൻ നമുക്കു കൂടുതൽ സഹായമായിത്തീരും.

ഗാന്ധിജി ഗവണ്മെന്റുമായിട്ടു പലപ്പോഴും പിണങ്ങിയിട്ടുണ്ടു്. പലപ്പോഴും ഇണങ്ങിയിട്ടുമുണ്ടു്. ഈ പിണക്കത്തിലും ഇണക്കത്തിലും സത്യാഗ്രഹത്തിന്റെ ദീപ്തി കാണുന്നു. അദ്ദേഹം സ്വദേശത്തേക്കു മടങ്ങിയെത്തിയതിനു ശേഷമാണു് ഒന്നാമത്തെ യൂറോപ്യൻ മഹായുദ്ധം. ചമ്പാരൻ സത്യാഗ്രഹം അതിൽപ്പിന്നെ നടന്നതാണു്. ആ സന്ദൎഭങ്ങളിലും ആധുനികയുദ്ധകാലത്തു പ്രദൎശിപ്പിച്ച മനോഭാവത്തിൽ ശുദ്ധ സത്യാഗ്രഹത്തിന്റെ സാമാന്യരൂപം കാണാമെന്നാണു് എനിക്കു തോന്നുന്നതു്. ആഫ്രിക്കയിലെ സത്യാഗ്രഹപ്രവൎത്തനം ഇദ്ദേഹത്തിന്റെ പൂൎണ്ണമായ ആധിപത്യത്തിലായിരുന്നു. അതുകൊണ്ടു് ആ സത്യാഗ്രഹത്തിൽ ശുദ്ധസത്യാഗ്രഹത്തിന്റെ നീതിയെത്തന്നെ അനുസരിച്ചു. എന്നാൽ 1920–22, 1930–32 ഈ കാലത്തുണ്ടായിട്ടുള്ള സമരം വളരെ വിപുലമായിരുന്നു. ആധിപത്യം ഇദ്ദേഹമാണു വഹിച്ചിരുന്നതെങ്കിലും അതു വളരെ ആളുകളെ സ്പൎശിച്ചിരുന്നു. അതിനാൽ അവ പൂൎണ്ണ

സത്യാഗ്രഹമായിരുന്നില്ല. സത്യാഗ്രഹത്തിൻെറ കൂടെത്തന്നെ ദുരാഗ്രഹവും ഉണ്ടായിരുന്നു.

ശരീരംകൊണ്ടു യാതൊരു ഹിംസയും ചെയ്യുന്നില്ലെന്നുള്ളതു പരമാർത്ഥംതന്നെ. എന്നാൽ വാക്കിലും ഹൃദയത്തിലും വിഷം കുറവായിരുന്നില്ല.

ഇറ്റലിയും തുർക്കിയുംതമ്മിൽ വളരെക്കൊല്ലംമുമ്പ് യുദ്ധം ഉണ്ടായപ്പോൾ അക്ബർസാഹേബ് എഴുതി:

"ടർക്കിക്ക് ശത്രുക്കളോടു പടവെട്ടാൻ കരൾക്കരുത്തില്ല, കരബലമില്ല. ഇററലിക്കാരുടെ തോക്കുകൾ ചിതൽ പിടിക്കട്ടെ എന്ന് ഉള്ളിൽത്തട്ടി നാം ശപിക്കുന്നു." ഇത്തരത്തിലുള്ള അനേകം സത്യാഗ്രഹികൾ ഉണ്ടായിരുന്നു. ഈ പദ്യംതന്നെ അല്പം ഭേദപ്പെടുത്തിയാൽ ഇവക്കും യോജിക്കും. 'ഇംഗ്ലണ്ടിന്റെ ശ്വാസകോശത്തിൽ പുഴ വീഴട്ടെ,' എന്നു പ്രാർത്ഥിക്കുന്നവർ അപൂർവ്വമല്ലായിരുന്നു. എന്നാൽ കഴിഞ്ഞ യൂറോപ്യൻയുദ്ധത്തിലും ഗാന്ധിജി സ്വീകരിച്ചിരുന്ന നയം ശുദ്ധ ഗാന്ധിവാദത്തെത്തന്നെയാണു പ്രകാശിപ്പിക്കുന്നതു്.

## പതിമ്മൂന്നു്

യൂറോപ്പിലെ കഴിഞ്ഞ മഹായുദ്ധവും ഇന്നത്തെ മഹായുദ്ധവും ലോകത്തിൻെറ നാനാഭാഗത്തേയും സാരമായി സ്പർശിച്ചിട്ടുള്ള സംഭവങ്ങളാണു്; ഭാവിയിൽ അവയുടെ പ്രഭാവം കാണുകയും ചെയ്യും. വാസ്തവത്തിൽ ഇന്നത്തെ യുദ്ധത്തിന്റെ പിന്നിൽ മറഞ്ഞുകിടക്കുന്ന കാരണം കഴിഞ്ഞ യുദ്ധംതന്നെയാണു്. ഈ രണ്ടു യുദ്ധങ്ങളും ലോകത്തെ ബാധിച്ചിട്ടുള്ള വലുതായ രോഗത്തിന്റെ ചിഹ്നം മാത്രമാകുന്നു. രോഗം മറ്റൊന്നാണു്. ഭൂഗർഭത്തിൽ ഉണ്ടാകുന്ന കൊടുങ്കാററിനെ നമുക്കു കാണാൻ സാധിക്കുന്നില്ല, ഭൂകമ്പം ഉണ്ടായതിനുശേഷമേ നമുക്ക് അതിൻെറ വിവരം ഉണ്ടാകുന്നുള്ളു. അതുപോലെതന്നെ മനുഷ്യസമുദായത്തിലും അന്തർഭാഗത്തും വളരെക്കാലമായി ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയുദ്ധം ഉണ്ടാകുമ്പോഴാണു നല്ലപോലെ പ്രത്യക്ഷമാകുന്നതു്. കഴിഞ്ഞയുദ്ധം ഒരുതരത്തിലുള്ള ഭൂകമ്പമായിരുന്നു. പ്രസിഡണ്ട് വിൽസൺ ആ

പ്രപഞ്ചത്തെ അടക്കി. ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിയായിരുന്ന ലായഡ് ജോർജ്ജിന് സ്ഥിതി നല്ലപോലെ ബോദ്ധ്യമായി. എന്നാലും രണ്ടുപേരുടേയും മാനസികദൗർബ്ബല്യംകൊണ്ട് അവർക്ക് ഒന്നും ചെയ്യാൻ സാധിച്ചില്ല. വിജയദർപ്പണത്തിൽ ജനങ്ങൾ രോഗം മറന്നുപോയി. രോഗത്തിനു ചികിത്സ ചെയ്യാതെ അതിൻെറ ചിഹ്നങ്ങളെ അമർത്തുന്നതിനു ശ്രമിച്ചു. മനുഷ്യസമുദായത്തിൻെറ ശരീരത്തിൽ ഒരു കുരു പൊട്ടാതെ നിവൃത്തിയില്ലെന്നുവന്നു, അതായിരുന്നു അതിൻെറ പരിണാമം. അതിൻെറ വേദനകൊണ്ടു ലോകമാസകലം വ്യാകുലതയോടെ വിലപിച്ചുകൊണ്ടിരിക്കുകയാണ്.

ഈ രണ്ടു മഹായുദ്ധത്തിലും ഗാന്ധിജി എന്തുചെയ്തു—ഇതു് അദ്ധ്യയനാർഹമായ ഒരു വിഷയമാണ്. ഗാന്ധിജിയുടെ രാജനീതിയിൽ ധർമ്മനീതിയാണു പ്രധാനം. യൂറോപ്യൻ മഹായുദ്ധത്തെക്കാൾ വലിയ ഒരു രാജ്യതന്ത്രപ്രമേയം ഈ ശതാബ്ദത്തിൽ വേറെ ഉണ്ടായിട്ടില്ല. ഈ രണ്ടു രാജനൈതികവിഷയങ്ങളിലും രാജനീതിയേയും ധർമ്മത്തേയും എങ്ങനെയാണ് ഗാന്ധിജി യോജിപ്പിച്ചതു്—ഇതു് ചിന്തനീയമായ ഒരു സംഗതിയാകുന്നു. എന്നാൽ ഏതവസ്ഥയിലും അതു് ഗാന്ധിജിയുടെ വ്യക്തിവൈശിഷ്ട്യത്തിൽ ഒരു ശക്തിമത്തായ വെളിച്ചം വീശുന്നു. പ്രഥമയുദ്ധത്തിനുശേഷം മഹാത്മജിയുടെ നയത്തിൽ വന്നിട്ടുള്ള വ്യത്യാസം ഇതാണ്. ഇംഗ്ലണ്ടിൻെറ ഭരണരീതിയിൽ അദ്ദേഹത്തിനുണ്ടായിരുന്ന അഭേദ്യവിശ്വാസം നശിച്ചുപോയി. എന്നാൽ അതു നശിക്കുന്നതിനു മുമ്പ് ഗാന്ധിജിക്കു വളരെ അടിപററി. തന്നിമിത്തം ആ വിശ്വാസത്തിൻെറ അടിസ്ഥാനംതന്നെ തകൎന്നുപോയി.

''ബ്രിട്ടീഷുരാജ്യശാസനയിൽ എനിക്കുണ്ടായിരുന്നേടത്തോളം ആദരം വേറെ ആൎക്കും ഉണ്ടാകാൻ സാദ്ധ്യമല്ല. ഈ രാജഭക്തിക്കു മൂലം എൻെറ സത്യപ്രതിപത്തിതന്നെയായിരുന്നു എന്നു് എനിക്കു തോന്നുന്നു. എനിക്കു് ആംഗലഭരണത്തിൻെറ ദുർഗ്ഗുണങ്ങൾ അവിദിതങ്ങളായിരുന്നില്ല. ഗുണങ്ങളേയും ദോഷങ്ങളേയും താരതമ്യപ്പെടുത്തുമ്പോൾ ബ്രിട്ടീഷുശാസനത്തിൽ ഗുണത്തിനുതന്നെയായിരുന്നു ആധിക്യം എന്നു് എനിക്കു് ആ കാലത്തു തോന്നിയിരുന്നു. ആഫ്രിക്കയിൽ ഞാൻ

കണ്ട വർണ്ണവിദ്വേഷം ഇംഗ്ലീഷുകാരുടെ സ്വഭാവത്തിനു നൈസർഗ്ഗികമായിട്ടുള്ള ഒന്നല്ല എന്നാണു ഞാൻ കരുതിയിരുന്നതു്. കേവലം പ്രാദേശികമാണു്, അസ്ഥിരമാണു് എന്നു വിചാരിച്ചു. അതിനാൽ രാജകുടുംബത്തോടുള്ള ആദരപ്രദർശനത്തിൽ ഞാൻ ഇംഗ്ലീഷുകാരെ അതിശയിച്ചിരുന്നു. എന്നാൽ ഞാൻ ഒരിക്കലും ഈ രാജഭക്തികൊണ്ടു സ്വാർത്ഥം നേടിയിട്ടില്ല. രാജഭക്തി കടമമാത്രമാണു് എന്നായിരുന്നു വിചാരിച്ചിരുന്നതു്.''

ഇതെല്ലാം ഗാന്ധിജിയുടെ പണ്ടത്തെ മനോഭാവമായിരുന്നു. പിന്നെ ഗവണ്മെൻറിനെ 'പൈശാചികം' എന്നു പറയത്തക്കവണ്ണം അദ്ദേഹത്തിൻെറ ആശയങ്ങളിൽ പരിവത്തനം വന്നിട്ടുണ്ടു്. എന്നാൽ ഗവണ്മെൻറ് പൈശാചികമായിത്തീന്നാലും തൻെറ കാര്യക്രമത്തിൽ ഗാന്ധിജി ഒരു മാററവും വരുത്തിയില്ല: അദ്ദേഹത്തിനു ചെകുത്താനോടും വിരോധമില്ലല്ലൊ. ഒരിക്കൽ ഞാൻ പറഞ്ഞു: "ഇന്ന ആൾ വലിയ ദുഷ്ടനാണു്. അങ്ങു് എന്തുകൊണ്ടാണു് അയാളെ അടുപ്പിക്കുന്നതു്?'' ഗാന്ധിജി മറുപടി പറഞ്ഞു: "ചെകുത്താൻ എൻെറ സമീപത്തു് ഇരുന്നോട്ടെ എന്നാണു ഞാൻ കരുതുന്നതു്. പക്ഷേ, അതിനു് എൻെറ സമീപത്തു് ഇരിക്കുവാൻ ഇഷ്ടമില്ല,'' അതുകൊണ്ടു് രാജഭക്തി ശൂന്യമായി; എന്നാൽ സാമ്രാജ്യത്തിന്റെ ഹൃദയത്തിൽ പരിവത്തനം വരുത്തുവാനുള്ള ഇച്ഛ നശിച്ചില്ല. ഋണപരിഹാരംകൊണ്ടു പ്രാപ്യമാണെന്നു കരുതിയിരുന്ന സ്വരാജ്യം ഹൃദയപരിവത്തനംവഴിക്കു നേടണമെന്നായിരുന്നു അദ്ദേഹത്തിൻെറ വിചാരം. എന്നാൽ സ്വയം സഹനനീതിയും തത്സദൃശങ്ങളായ അന്യസംഗതികളും അതേപടിതന്നെ.

1914 ആഗസ്റ്റ് 4-ാംതീയതി യുദ്ധം പ്രഖ്യാപിച്ചു. 6-ാം തീയതി ഗാന്ധിജി ദക്ഷിണ ആഫ്രിക്കയിൽനിന്നു് ഇംഗ്ലണ്ടിൽ എത്തി. ലണ്ടനിൽ ചെന്ന ഉടനെ തൻെറ കത്തവ്യത്തെക്കുറിച്ചായിരുന്നു അദ്ദേഹത്തിൻെറ ആദ്യത്തെ വിചാരം. കുറെ ഭാരതീയസ്നേഹിതന്മാർ ഇംഗ്ലണ്ടിൽ ഉണ്ടായിരുന്നു. ഒരു ചെറിയ സഭ വിളിച്ചുകൂട്ടുകയും അവരുടെ മുമ്പിൽ കത്തവ്യത്തെ സംബന്ധിച്ചുള്ള തൻെറ അഭിപ്രായം പ്രകാശിപ്പിക്കു

ഹായം ചെയ്തു. ഇംഗ്ലണ്ടിൽ താമസിച്ചിരുന്ന ഭാരതീയസഹോദരന്മാർ ഇംഗ്ലണ്ടിനെ സഹായിച്ചു സ്വകത്തവ്യം പാലിക്കണമെന്നു് അദ്ദേഹത്തിനു തോന്നി. ആംഗലവിദ്യാർത്ഥികൾ സൈന്യത്തിൽ ധാരാളമായി ചേൻകൊണ്ടിരുന്നു. ഭാരതീയ വിദ്യാത്ഥികളും അങ്ങനെതന്നെ ചെയ്യണം എന്നായിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. "രണ്ടുകൂട്ടരുടേയും അവസ്ഥയിൽ എന്തൊരു താരതമ്യമാണുള്ളതു്? ഇംഗ്ലീഷുകാർ യജമാനന്മാർ, നാം അടിമകൾ. അടിമകൾ എന്തിനു സഹകരിക്കുന്നു? സ്വതന്ത്രനാകുവാൻ ആഗ്രഹിക്കുന്ന അടിമയ്ക്കു് സ്വാമിയുടെ വിഷമഘട്ടമാണു് അതിനുള്ള അവസരം." എന്നാൽ ഈ യുക്തിക്കു് ആ സമയത്തു ഗാന്ധിജിയെ അദ്ദേഹത്തിന്റെ വിശ്വാസത്തിൽനിന്നു് ഇളക്കുവാൻ കഴിഞ്ഞില്ല. ഇന്നും ഈ തരത്തിലുള്ള യുക്തികൾക്കു് അദ്ദേഹത്തിൻെറമേൽ യാതൊരു ശക്തിയും ചെലുത്തുവാൻ കഴിയുന്നില്ല.

"എനിക്കു് ഇംഗ്ലീഷുകാരുടേയും ഹിന്ദുസ്ഥാനികളുടേയും നിലയുടെ അന്തരം പൂണ്ണമായി അറിയാമായിരുന്നു; എന്നാൽ നാം അടിമകളുടെ നിലയിൽ എത്തിയിരുന്നു എന്നു് ഞാൻ വിചാരിച്ചിരുന്നില്ല. ഈ ദോഷങ്ങളെല്ലാം ബ്രിട്ടീഷുഭരണത്തിൻെറ അല്ല, ഉദ്യോഗസ്ഥന്മാരായ വ്യക്തികളുടേതാണു്, ഇങ്ങനെയായിരുന്നു എൻെറ വിചാരം. നാം നമ്മുടെ അവസ്ഥയെ നന്നാക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ, ഇംഗ്ലീഷുകാരുടെ ആ വിഷമഘട്ടത്തിൽ അവരെ സഹായിക്കുകയും അവക്കു ഹൃദയപരിവത്തനം വരുത്തുകയും ചെയ്യേണ്ടതു നമ്മുടെ കടമയായിരുന്നു."

എന്നാൽ ഗാന്ധിജിക്കുണ്ടായിരുന്നതുപോലെയുള്ള ആദരം പ്രതികൂലികളായ മിത്രങ്ങൾക്കു ബ്രിട്ടീഷുസാമ്രാജ്യത്തിൽ ഉണ്ടായിരുന്നില്ല. അതുകൊണ്ടു് അവർ സഹകരിക്കുന്നതിനു വിമുഖരായിരുന്നു. ഇന്നു് ആ ശ്രദ്ധ ഗാന്ധിജിക്കും ഇല്ല. അതുകൊണ്ടാണു് ഗാന്ധിജി സഹകരിക്കാത്തതു്. എന്നാൽ "ഇംഗ്ലീഷുകാരുടെ വിഷമഘട്ടമാണു് അനുകൂലമായ സന്ദർഭം" എന്ന യുക്തി ഇന്നും ഗാന്ധിജി സ്വീകരിക്കുന്നില്ല. സ്നേഹിതന്മാർ അന്നു പറഞ്ഞു, "ഈ സമയത്തു നമ്മുടെ ആവശ്യങ്ങൾ നാം പുറപ്പെടുവിക്കണം." എന്നാൽ ഗാന്ധിജിയുടെ

സമാധാനം ഇങ്ങനെയായിരുന്നു, "നാം നമ്മുടെ അപേക്ഷകൾ യുദ്ധത്തിനുശേഷം സമർപ്പിക്കുന്നതായിരിക്കും ബുദ്ധിപൂർവ്വകം, അതാണു് ഭംഗിയും." ഇത്തവണ നമ്മുടെ കാര്യം തുറന്നുപറഞ്ഞിട്ടുണ്ടു്. പക്ഷേ, അതു് ഇംഗ്ലീഷുകാരുടെ വിഷമതകളെക്കുറിച്ചു വിചാരമില്ലാതെയല്ല! അദ്ദേഹം അവക്കു് ഒരു തരത്തിലുള്ള വിവശതയും ഉണ്ടാകുവാൻ ആഗ്രഹിക്കുന്നില്ല. ആദ്യത്തേയും രണ്ടാമത്തേയും യൂറോപ്യൻയുദ്ധത്തിൻെറനേരെയുള്ള അദ്ദേഹത്തിൻെറ മനോവൃത്തിയിൽ കാണപ്പെടുന്ന സൂക്ഷ്മസാദൃശ്യം അദ്ധ്യയനാർഹമാണു്.

അവസാനം ലണ്ടനിൽ ഒരു സന്നദ്ധഭടസംഘം സജ്ജീകരിച്ചു. ആ സമയത്തു് ഭാരതമന്ത്രി ലാൻഡു് ക്രൂ ആയിരുന്നു. അദ്ദേഹം വലിയ സംശയങ്ങൾക്കുശേഷം ആ സംഘത്തിന്റെ സേവനം സ്വീകരിക്കുന്നതിനു സമ്മതിച്ചു. അപ്പോഴും ഇംഗ്ലീഷുകാക്കു നമ്മുടെനേരെ അവിശ്വാസം ഉണ്ടായിരുന്നു, അതു് ഇന്നും ഉണ്ടു്.

ഗാന്ധിജി സ്വയംസേവകന്മാരുടെ ഒരു സംഘത്തെ യുദ്ധത്തിൽ സഹായിക്കുന്നതിനു തയ്യാറാക്കിയിട്ടുണ്ടു് എന്നു ദക്ഷിണാഫ്രിക്കയിൽ കേട്ടപ്പോൾ ഗാന്ധിജിയുടെ സഹപ്രവൎത്തകന്മാക്കു് അത്യന്തം ആശ്ചര്യംതോന്നി. ഒരു ഭാഗത്തു് അഹിംസയുടെ ആരാധനം. മറുഭാഗത്തു് സമരസേവനം! ഗാന്ധിജിയുടെ ഈ രണ്ടു പരസ്പരവിരുദ്ധങ്ങളായ മനോവൃത്തികൾ അവരെ വിഷമിപ്പിച്ചു.

യുദ്ധത്തിൻെറ നൈതികതയിൽ അദ്ദേഹത്തിനു യാതൊരു വിശ്വാസവും ഉണ്ടായിരുന്നില്ല. "നാം നമ്മുടെ ഘാതകന്മാരുടെ നേരേയും ക്ഷമ കാണിക്കേണ്ടതാണെങ്കിൽ, ഈ യുദ്ധത്തിൽ ആരുടെ ഭാഗത്താണു ധൎമ്മം എന്നു നമുക്കു പൂൎണ്ണമായി അറിഞ്ഞുകൂടെങ്കിൽ, ആരുടെപക്ഷം അവലംബിച്ചു് എങ്ങനെ യുദ്ധം ചെയ്യും?" എന്നാൽ ഗാന്ധിജി ഇതിനു് ഇങ്ങനെയാണു് ഉത്തരം തരുന്നതു്:

"യുദ്ധവും അഹിംസയും തമ്മിൽ ഒരിക്കലും സമ്മേളിക്കുവാൻ നിവൃത്തിയില്ലെന്നു് എനിക്കു നല്ലപോലെ അറിയാമായിരുന്നു. എന്നാൽ, ധൎമ്മം എന്താണു്? അധൎമ്മം എന്താണു്? ഇതു നിൎണ്ണയിക്കുക അത്ര എളുപ്പമല്ല. സത്യാരാധകനു ചില

[illegible]ർ അന്ധകാരത്തിൽ ചുററിത്തിരിയേണ്ടിവരുന്നു. അഹിംസ ഒരു വിപുലമായ ധർമ്മമാണ്. "ജീവോ ജീവസ്യ ജീവനം." ഈ വാക്യത്തിന്റെ അർത്ഥം അത്യന്തം ഗൂഢമാണ്. മനുഷ്യന് ഒരു നിമിഷംപോലും അറിഞ്ഞോ അറിയാതെയോ ഹിംസ ചെയ്യാതെ ജീവിക്കാൻ വയ്യ. ജീവധാരണത്തിനുള്ള വ്യാപാരങ്ങൾ മാത്രം—ഭോജനം, പാനം, ചലനം—ജീവനാശത്തിനു കാരണമാകുന്നുണ്ട്; നശിക്കുന്നതു് അതിക്ഷുദ്രങ്ങളായ അണുക്കളായിരിക്കാം, അല്ലായിരിക്കാം. അതുകൊണ്ടു ജീവിതംതന്നെ ഒരു ഹിംസയാകുന്നു. അഹിംസയുടെ പൂജകനു് ഈ അവസ്ഥയിലും സകല വ്യാപാരങ്ങളേയും ഒരു ദയാമയമായ പ്രവാഹമായിത്തീക്കുന്നപക്ഷം അഹിംസാപാലനം സാദ്ധ്യമാണ്. അഹിംസാവാദി കഴിയുന്നിടത്തോളം ജീവരക്ഷ ചെയ്യുവാൻ പരിശ്രമിക്കുന്നു. ഇങ്ങനെ ഹിംസയുടെ പാപമയമായ വലയിൽനിന്നു രക്ഷപ്രാപിക്കുന്നു. ഇന്ദ്രിയനിഗ്രഹവും ദയാധർമ്മത്തിൻെറ വദ്ധനവും ആകുന്നു അവന്റെ കർത്തവ്യം. എന്നാൽ മനുഷ്യനു് ഒരിക്കലും ഹിംസയിൽനിന്നു പൂർണ്ണമായി മുക്തി പ്രാപിക്കുവാൻ സാദ്ധ്യമല്ല. ആത്മാവു് ഏകനും സർവ്വവ്യാപിയും ആണ്. അതുകൊണ്ടു് ഒരു മനുഷ്യൻെറ തിന്മയുടെ ഫലം പ്രകാരാന്തരേണ എല്ലാവരേയും സ്പർശിക്കുന്നു. ഈ ന്യായംകൊണ്ടും മനുഷ്യനു ഹിംസയിൽനിന്നു സർവ്വഥാ മുക്തനാകുവാൻ സാദ്ധ്യമല്ല. സമുദായത്തിൻെറ അംഗമായിരിക്കുന്നിടത്തോളംകാലം അതിൻെറ നിലനില്പിനുവേണ്ടി ചെയ്യുന്ന ഹിംസയുടെ പങ്കും അവൻ വഹിക്കേണ്ടിവരും. രണ്ടു രാഷ്ട്രങ്ങൾ തമ്മിൽ യുദ്ധം ഉണ്ടാകുമ്പോൾ അതു് അവസാനിപ്പിക്കുവാൻ ശ്രമിക്കുകയാണ് അഹിംസാരാധകൻെറ പ്രഥമകർത്തവ്യം. ഒരാൾ ഇതിനു യോഗ്യനല്ലെങ്കിൽ, യുദ്ധനിരോധനത്തിനു ശക്തനല്ലെങ്കിൽ അവൻ യുദ്ധത്തിൽ ചേർന്നാലും അതോടുകൂടിത്തന്നെ രാഷ്ട്രത്തേയും ലോകത്തേയും തന്നെത്തന്നെയും യുദ്ധത്തിൽനിന്നു മുക്തമാക്കുവാൻ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കണം."

ഗാന്ധിജിയുടെ അന്നത്തേയും ഇന്നത്തേയും അഭിപ്രായത്തിനു യാതൊരു വ്യത്യാസവും ഇല്ല. കാര്യക്രമത്തിൻെറ ബാഹ്യരൂപം അല്പം ഭിന്നമായി തോന്നുന്നുണ്ടെന്നുമാത്രം.

"അഹിംസയുടെ പൂജകനു തന്റെ ധർമ്മത്തെ പൂർണ്ണമായി രക്ഷിക്കുവാൻ കഴിയും. അവന്റെ കർമ്മം കേവലം ഒരു ദയാപ്രവാഹം ആയിരുന്നാൽമതി." ഈ വാക്യം തോണിക്കു പങ്കായം എന്നപോലെ അദ്ദേഹത്തിൻെറ സർവ്വനിശ്ചയങ്ങൾക്കും സഹായമായിത്തീരുന്നു. എന്നാൽ ആ യുദ്ധത്തിൽ ചേരുന്നതിനു് ഒരു യുക്തിയുംകൂടിയുണ്ടായിരുന്നു:

"ഞാൻ സ്വദേശത്തിൻെറ സ്ഥിതി ബ്രിട്ടീഷ്സാമ്രാജ്യത്തിൻെറ സഹായംകൊണ്ടു നന്നാക്കാൻ ആശിച്ചിരുന്നു. ബ്രിട്ടീഷ് നാവികസൈന്യത്തിൻെറ സഹായത്താലാണു് ഞാൻ ഇംഗ്ലണ്ടിൻെറ ഛത്രച്ഛായയിൽ സുരക്ഷിതനായിരുന്നതെങ്കിൽ, ഒരു പ്രകാരത്തിൽ ഇംഗ്ലണ്ടിൻെറ ഹിംസയിലും ചേർന്നിരുന്നു. ഞാൻ ഇംഗ്ലണ്ടുമായിട്ടു ബന്ധം വിടുന്നതിനു തയ്യാറായിരുന്നില്ലെങ്കിൽ ഈ സ്ഥിതിയിൽ എനിക്കു മൂന്നു മാർഗ്ഗങ്ങളാണു് ഉണ്ടായിരുന്നതു്; ഒന്നുകിൽ യുദ്ധത്തിനെതിരായി സത്യാഗ്രഹധർമ്മം അനുസരിച്ചു് ഇംഗ്ലണ്ടു തൻെറ നയത്തെ ഉപേക്ഷിക്കാതിരിക്കുന്നതുവരെ ആംഗലസാമ്രാജ്യത്തോടു നിസ്സഹകരിക്കുക, അല്ലെങ്കിൽ നിയമഭംഗംചെയ്തു ജയിലിൽ പോവുക, അല്ലെങ്കിൽ ആംഗലരാജ്യത്തിനു യുദ്ധത്തിൽ സഹായംനൽകി യുദ്ധത്തിലുള്ള ഹിംസയുടെ പ്രതികാരശക്തി എല്ലുക. ആദ്യത്തെ രണ്ടു മാർഗ്ഗങ്ങൾ അനുസരിക്കുന്നതിനു ഞാൻ അസമർത്ഥനാണെന്നു് എനിക്കു തോന്നി. ഒടുവിലത്തെ മാർഗ്ഗം സ്വീകരിച്ചു."

ഇതു് ഒരു മുടന്തൻവാദംപോലെ തോന്നും. എന്നാൽ ഗാന്ധിജി എങ്ങനെയാണു് ആദ്യം നിർണ്ണയിക്കുന്നതും പിന്നീടു യുക്തി കണ്ടുപിടിക്കുന്നതും എന്നു നമുക്കു പിന്നീട് ആലോചിക്കാം. ആ വാദം ഖണ്ഡിക്കാൻ സാധിക്കാത്തതല്ലെങ്കിലും ഗാന്ധിജിയുടെ ആത്മാവിനു യാതൊരു സമയത്തു യാതൊന്നു സത്യമായി തോന്നുന്നു അതിനെ അദ്ദേഹം അനുസരിക്കുന്നു. അദ്ദേഹത്തിൻെറ തർക്കങ്ങളിൽ അറിഞ്ഞുകൊണ്ടുള്ള ആത്മവഞ്ചന ഇല്ല. അദ്ദേഹത്തിനു് ആംഗലഭരണസമ്പ്രദായത്തിൽ അതിരററ ആദരമുണ്ടായിരുന്നു എന്നുള്ളതാണു പരമാർത്ഥം. ദക്ഷിണ ആഫ്രിക്കയിൽ ഇത്ര നീചമായ പെരുമാററം ഉണ്ടായാലും അദ്ദേഹത്തിൻെറ ധൈര്യത്തിനും വിശ്വാസത്തിനും

ള്ളക്കം തട്ടിയില്ല. ബോവർയുദ്ധത്തിലും ജൂലൂവിപ്ലവത്തിലും അദ്ദേഹത്തിനു് അവരുടെ നേരെയായിരുന്നു സഹാനുഭൂതി. എങ്കിലും ഇംഗ്ലീഷുകാരെ സഹായിക്കുകതന്നെയാണു് അദ്ദേഹം തൻെറ ധർമ്മമായി കരുതിയതു്. ഈ സഹായത്തിനുശേഷം ഭാരതീയരുടെ സ്ഥിതി മനസ്സിലാക്കുന്നതിനു് ഉപനിവേശമന്ത്രിയായ ജോസഫ് ചേമ്പർലെയിൻ ആഫ്രിക്കയിൽ ചെല്ലുകയും ഹിന്ദുസ്ഥാനികളുടെ പ്രതിനിധിമണ്ഡലം അദ്ദേഹത്തെ കാണുന്നതിനു തയ്യാറാവുകയും ചെയ്തപ്പോൾ അദ്ദേഹം വ്യക്തമായി പറഞ്ഞു: "എല്ലാവരും വന്നോളു; എന്നാൽ ഗാന്ധിജിയുടെ നേതൃത്വത്തിൽ വേണ്ട. അദ്ദേഹത്തെ ഒരു പ്രാവശ്യം കണ്ടുകഴിഞ്ഞിട്ടുണ്ടു്, വീണ്ടും വീണ്ടും കാണേണ്ട ആവശ്യമില്ല." ഇംഗ്ലീഷുകാരുടെ ഈ പുരാതനസമ്പ്രദായം ഇന്നും അതുപോലെതന്നെയാണു്.

വട്ടമേശസമ്മേളനം ഉണ്ടായപ്പോൾ ഭാരതീയർ തിരഞ്ഞെടുത്ത ഇന്ത്യൻ പ്രതിനിധികളായിരുന്നില്ല അംഗങ്ങൾ; ഗവമ്മെണ്ടിൽനിന്നു നിയമിച്ചവരായിരുന്നു അവർ. നമുക്കു സക്കാരല്ലേ രക്ഷ തന്നതു്, സമാധാനം തന്നതു്, അസ്വാതന്ത്ര്യം തന്നതു്. പിന്നെ ഈ പ്രതിനിധികളെക്കൂടി നിയോഗിക്കുന്നതിനു് അവക്കു് എന്തുകൊണ്ടു വയ്യ. ഇന്നും കോൺഗ്രസ്സും ഇംഗ്ലീഷുകാരും തമ്മിൽ സാമ്രാജ്യത്തിൽ ഈ സിദ്ധാന്തത്തെ കുറിച്ചു തക്കമാണു്. ഗവമ്മെണ്ടു പറയുന്നു, യുദ്ധാനന്തരം എല്ലാ ജാതിക്കാരുടേയും, സമുദായക്കാരുടേയും, വർഗ്ഗക്കാരുടേയും പ്രതിപുരുഷന്മാരുമായിട്ടു് ഹിന്ദുസ്ഥാനത്തിന്റെ നവീനഘടനയെക്കുറിച്ചു കൂടിയാലോചന നടത്താം. ഏതു ജാതികളായിട്ടു്, ഏതു സമാജങ്ങളായിട്ടു്, ഏതു വർഗ്ഗങ്ങളായിട്ടു്. ഇതു സക്കാരിൽനിന്നുതന്നെ തീർച്ചയാക്കും. സാംസ്ഥാനിക ഗവമ്മെണ്ടുകൾ തിരഞ്ഞെടുത്ത അംഗങ്ങൾവഴിക്കാണു പ്രവത്തിച്ചുകൊണ്ടിരുന്നതു്. എന്നാൽ ആ അംഗങ്ങൾ സ്വന്തം വീട്ടിലാണു്. ഗവമ്മെൻറാകട്ടെ സ്വന്തം ആവശ്യം അറിഞ്ഞു പുതിയ പ്രതിനിധികളെ സൃഷ്ടിക്കുന്നു. ഗാന്ധിജി ദക്ഷിണ ആഫ്രിക്കയിൽ ഹിന്ദുസ്ഥാനികളുടെ പ്രതിനിധിയായിട്ടു ചേമ്പർലെയിനെ കാണുക, ഈ അസാദ്ധ്യസംഗതി എങ്ങനെ

സഹിക്കും; ഗാന്ധിജി ഉപനിവേശമന്ത്രിയെ കാണുകയുണ്ടായില്ല.

ഗാന്ധിജിയുടെ അഭിപ്രായം അതുകൊണ്ടും തീരെ കലുഷമായില്ലെന്നുതന്നെ പറയാം. യൂറോപ്യൻയുദ്ധം ആരംഭിച്ചപ്പോൾ പിന്നെയും സാഹായ്യം നൽകുവാൻ സന്നദ്ധനായി. അനന്തരം പഞ്ചാബിൽ കൂട്ടക്കൊല നടന്നു; റൗളററ് ആക്റ്റ് നടപ്പായി; ജാലിയാംവാലബാഗിലെ സംഭവം പ്രസിദ്ധമാണല്ലൊ. എന്നിട്ടും ഗാന്ധിജിയുടെ ആദരം മൃതപ്രായമായില്ല. പുതിയ ഭരണപരിഷ്ക്കാരങ്ങൾ വരുമ്പോൾ ഗാന്ധിജി അവയെ സ്വീകരിക്കുന്നതിനുള്ള പക്ഷത്തിൽ ചേരുന്നു. ഗാന്ധിജിയുടെ വിശ്വാസവും അഹിംസയും ഇങ്ങനെയാണ്:

എന്തൊരാൾ നിനക്കു മുള്ളുനടന്നുവോ അവനു
പൂവു വിതറുക; നിനക്കു പൂവിന് പൂവ്,
അവനു മുള്ളിനു ത്രിശ്ശൂലം.

ഗാന്ധിജിയുടെ ഈ മനോവൃത്തി ഏകധാരമായി, അഖണ്ഡമായി ആരംഭംമുതൽ അവസാനംവരെ നില്ക്കുന്നുണ്ട്. ബ്രിട്ടീഷ് രാജ്യത്തിൻെറ സദുദ്ദേശത്തിൽ അദ്ദേഹത്തിനു് ഇപ്പോഴും വിശ്വാസം ഇല്ലാതായാലും അതേ പ്രേമത്തോടും അതേ അഹിംസയോടും കൂടിയാണു പെരുമാററം. ഗാന്ധിജി ഇപ്പോഴും "പൂ വിതറുന്നതിനു" തൽപരനാകുന്നു.

അദ്ദേഹത്തിനു് ആംഗലനീതിയിൽ വിശ്വാസം ഉണ്ടായിരുന്നതുകൊണ്ടു് അദ്ദേഹം കഴിഞ്ഞ യുദ്ധത്തിൽ സഹായിച്ചു. നിശ്ചയത്തിനുശേഷമാണ് യുക്തി, തന്മൂലം അതു് ഒരു മുടന്തനെപ്പോലെയാകുന്നു. എന്നാൽ യുദ്ധത്തിൽ ഗവൺമെൻറിനെ സഹായിക്കുന്നതു് ആ സമയത്തു ഗാന്ധിജിക്കു തൻെറ ധമ്മമെന്നുതോന്നിയെങ്കിലും അദ്ദേഹം ഒരു പരിധിക്കുള്ളിൽ സഹായിക്കുവാനാണ് ഉറച്ചതു്. ബോവർയുദ്ധത്തിലും ജൂലൂ വിപ്ലവത്തിലും ഗാന്ധിജിക്കു സഹാനുഭൂതി പ്രതിപക്ഷത്തോടായിരുന്നെങ്കിലും ഇംഗ്ലീഷുകാരെ സഹായിക്കുക അദ്ദേഹത്തിൻെറ ധമ്മമാണെന്നാണ് അദ്ദേഹം കരുതിയിരുന്നതു്, അതുകൊണ്ടു് അവക്കു സഹായം നൽകി. ഈ അസാംഗത്യത്തിൽ ആശ്ചര്യപ്പെടാൻ ഒന്നുമില്ല. ഒരു കമ്മം ഒരു സമയത്തു ധമ്മമാകുന്നു, ആ കമ്മംതന്നെ മറ്റൊരുസമയത്തു് അധമ്മമാവാം.

ധർമ്മത്തിന്റെ ഗതി ഗഹനമാണെന്നു പറയുന്നതു് അതുകൊണ്ടാണല്ലൊ.

ഇങ്ങനെ അസംഗതമായി തോന്നുന്ന ഒരു കഥ മഹാഭാരതത്തിൽ നാം കാണുന്നുണ്ടു്. ഭാരതയുദ്ധത്തിനു് എല്ലാം ഒരുങ്ങിക്കഴിഞ്ഞു. ഭടന്മാർ അഭിമുഖം അണിനിരന്നു. അപ്പോൾ യുധിഷ്ഠിരൻ പിതാമഹനായ ഭീഷ്മരുടെ സമീപത്തുചെന്നു നമസ്കരിക്കുകയും യുദ്ധത്തിനു് അദ്ദേഹത്തിന്റെ അനുവാദം ചോദിക്കുകയും ചെയ്തു. യുധിഷ്ഠിരന്റെ ഈ വിനയംകൊണ്ടു ഭീഷ്മർ അത്യന്തം പ്രസന്നനായി. അദ്ദേഹം പറഞ്ഞു, "പുത്രാ, നീ യുദ്ധം ചെയ്യുക, വിജയം പ്രാപിക്കുക, ഞാൻ നിന്നിൽ സന്തുഷ്ടനാണു്. എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ അതു പറയൂ, നിനക്കു് ഒരിക്കലും പരാജയമുണ്ടാവില്ല," ഇങ്ങനെ ആശീർവ്വദിച്ചു. എന്നാൽ യുദ്ധം തീർച്ചയായും ദുര്യോധനന്റെ ഭാഗത്തുനിന്നുതന്നെ ചെയ്യേണ്ടിയിരുന്നു. അതുകൊണ്ടു് ആ സാംഗത്യത്തെ പറഞ്ഞു മനസ്സിലാക്കി, "ഞാൻ കൗരവന്മാരുടെ ചോറാണു തിന്നതു്; അതുകൊണ്ടു് ഞാൻ അവരുടെ ഭാഗത്തുനിന്നു യുദ്ധംചെയ്യണം; പിന്നെ എന്തുവേണമെങ്കിലും ചോദിച്ചോളൂ."

'അർത്ഥസ്യ പുരുഷോ ദാസോ ദാസസ്ത്വർത്ഥോ ന കസ്യചിൽ
ഇതി സത്യം മഹാരാജ ബദ്ധോസ്മ്യർത്ഥേന കൗരവ'

"അല്ലയോ മഹാരാജാവേ! സത്യം ഇതാണു്, പുരുഷൻ അർത്ഥത്തിന്റെ ദാസനാകുന്നു, അർത്ഥം ആരുടേയും ദാസനല്ല, അതുകൊണ്ടു ഞാൻ കൗരവക്കു കടപ്പെട്ടിരിക്കുന്നു."

ഭീഷ്മപിതാമഹനാകട്ടെ എന്തു് അർത്ഥം? എന്തു ബന്ധം? ഇവിടെ അർത്ഥമല്ല, ധർമ്മമാണു കാര്യം. ഞാൻ ധർമ്മത്താൽ ബദ്ധനാണു്, അതുകൊണ്ടു് ഞാൻ കൗരവന്മാരുടെ ഭാഗത്തുനിന്നു യുദ്ധംചെയ്യും, ബാക്കിയൊക്കെ നിങ്ങളുടെ ഭാഗത്താണു് എന്നു ഭീഷ്മർ പറഞ്ഞു.

അനേകായിരം കൊല്ലങ്ങൾക്കുശേഷം മറെറാരു 'മഹാഭാരതം' യൂറോപ്പിൽ ഉണ്ടാകുന്നു. ഗാന്ധിജി പറയുന്നു, "ഞാൻ യുദ്ധപക്ഷത്തിൽ അല്ല. എന്നാൽ ഇംഗ്ലണ്ടിന്റെ സംരക്ഷണയിലാണു വളന്നതു്. അതുകൊണ്ടു് ഇംഗ്ലണ്ടിനെ സഹായിക്കുകയാണു് എന്റെ ധർമ്മം." അനേകായിരം സംവത്സരങ്ങൾ

ക്കശേഷം ചരിത്രം ആവർത്തിക്കുന്നതിൻെറ ഒരൊന്നാന്തരം ദൃഷ്ടാന്തമാണ് ഇതു്.

കഴിഞ്ഞ യൂറോപ്യൻയുദ്ധം നാലുകൊല്ലത്തോളം നിന്നു. അതിൽ മിത്രരാജ്യങ്ങൾക്കു് ജീവനെപ്പണയംവെച്ചും യുദ്ധം ചെയ്യേണ്ടിവന്നു. പല ജയങ്ങളും പരാജയങ്ങളും ഉണ്ടായി. ഗാന്ധിജിയെപ്പോലെ അത്ര ആജ്ജവത്തോടുകൂടി ഭാരതവർഷത്തിൽ ആരും ഇംഗ്ലണ്ടിനെ സഹായിച്ചില്ല. വിപക്ഷത്തിലും അനേകം നേതാക്കന്മാർ ഉണ്ടായിരുന്നു, അധികം ഉദാസീനരായിരുന്നു അവർ. ലോകഭാവനയിലും ഇപ്പോഴും അപ്പോഴും എത്ര സാദൃശ്യമുണ്ടെന്ന സംഗതി നിരീക്ഷണയോഗ്യമാകുന്നു.

യുദ്ധകാലത്തു വൈസ്രോയ് ചേംസ്ഫോർഡ് എല്ലാ നേതാക്കന്മാരുടേയും ധനാഢ്യന്മാരുടേയും ഒരു യുദ്ധസഭ വിളിച്ചുകൂട്ടി. ഗാന്ധിജിയേയും ക്ഷണിച്ചു. അല്പം വൈമനസ്യത്തോടും സംശയത്തോടുംകൂടിയാണ് ഗാന്ധിജി സഭയിൽ സന്നിഹിതനാകുവാൻ നിശ്ചയിച്ചതു്. അവിടെ ഉണ്ടായ പ്രസ്താവത്തെ സമത്ഥിക്കുവാൻ ഗാന്ധിജി ഹിന്ദിയിൽ ഇത്രമാത്രം പറഞ്ഞു: ''ഞാൻ ഇതിനെ പിൻതാങ്ങുന്നു.'' എന്നാൽ അദ്ദേഹത്തിനു പറയാനുണ്ടായിരുന്നതു് എഴുത്തുമൂലം വൈസ്രോയിയെ നിവേദിപ്പിച്ചു. ആ ലേഖനം കാണേണ്ടതാണ്.

''ഈ അത്യാഹിതത്തിൽ ബ്രിട്ടീഷുരാജ്യത്തിന്നു സന്തോഷപൂവ്വം വ്യക്തമായ സഹായം നൽകണമെന്നു ഞാൻ വിചാരിക്കുന്നു. അവിദൂരമായ ഭാവിയിൽ നാം മററു് ഉപനിവേശരാജ്യങ്ങളെപ്പോലെ ഭാഗഭാക്കാകണമെന്നാണ് ആശിക്കുന്നതു്. എന്നാൽ ഞങ്ങളുടെ ഈ അഭിലാഷത്തിൻെറ പിമ്പിൽ ഈവിധം പ്രവർത്തിക്കുന്നതുകൊണ്ടു് സ്വന്തം ലക്ഷ്യത്തെ അതിവേഗത്തിൽതന്നെ ഞങ്ങൾക്കു പ്രാപിക്കുവാൻ കഴിയും എന്ന ആശ ഉണ്ടു്, സത്യംതന്നെ. കത്തവ്യത്തെ പാലിക്കുന്നതുകൊണ്ടു് അധികാരം സ്വയമേവ വന്നുചേരും. അങ്ങയുടെ ഭരണപരിഷ്കാരാലോചനയിൽ കോൺഗ്രസ്സിൻേറയും ലീഗിൻേറയും സഹകരണം അങ്ങു പൂണ്ണമായി സ്വീകരിക്കുമെന്നാണു ജനങ്ങളുടെ വിശ്വാസം. ഈ വിശ്വാസമാണ് പല നേതാക്കന്മാക്കും ഗവണ്മെൻറിനെ സഹായിക്കുവാൻ താല്പര്യം ജനിപ്പിക്കുന്നതു്.''

ഗാന്ധിജിയുടെ സന്ദേശത്തിൻെറ ഒരു അംശമാണു് ഇതു്. എത്ര നിർമ്മൂലമായ വിശ്വാസം! ആ സമയത്തു ഹിന്ദുക്കളും മുസ്ലിങ്ങളും തമ്മിൽ ഐക്യമായിരുന്നു. ഇന്നത്തെപ്പോലെ ജാത്യനൈക്യത്തെപ്പറ്റിയുള്ള ഉൽഘോഷണങ്ങളൊന്നും അന്നുണ്ടായിരുന്നില്ല. ലീഗും കോൺഗ്രസ്സും സമ്മേളിച്ചു് ഒരുക്കങ്ങൾ ചെയ്തിട്ട ഗവണ്മെൻറിൻെറ മുമ്പിൽ അവരുടെ അഭിപ്രായം സമർപ്പിച്ചിരുന്നു. പക്ഷേ, ഗവണ്മെൻറ് അതിനെ അത്ര കാര്യമായി കണക്കാക്കിയില്ല, അതിനെ നിരസിച്ചു, ഇപ്രകാരം എല്ലാ ആശകളും നിഷ്ഫലമായി. ഭാരതത്തിനു സ്വാതന്ത്ര്യം കൊടുക്കുവാൻ ഇംഗ്ലണ്ടിനു് ഒരു വലിയ പ്രതിബന്ധം ഹിന്ദുമുസ്ലിം അനൈക്യമാണെന്നാണു ജനങ്ങൾ കരുതുന്നതു്. അവക്കു് ഈ പഴയ കഥ ഒരു പാഠമായിത്തീരട്ടെ.

പിന്നീടു് ഗാന്ധിജി എഴുതി, "എനിക്കു് എൻെറ ദേശവാസികളെ ഗ്രഹിപ്പിക്കാൻ സാധിക്കുമെങ്കിൽ യുദ്ധകാലത്തു് സ്വരാജ്യം എന്ന പേരുകൂടി അവർ ശബ്ദിക്കുകയില്ല."

ഇന്നത്തെ യുദ്ധത്തിൻെറ ആരംഭത്തിൽ ഗാന്ധിജി വൈസ്രോയി ലിൻലിത്ത്ഗോവിനെ കണ്ടതിനുശേഷം അദ്ദേഹം തൻെറ ഒരു പ്രസംഗത്തിൽ പറഞ്ഞു, "എനിക്കു് ഈ സമയത്തു് ഈ ദേശത്തിൻെറ സ്വാതന്ത്ര്യത്തെക്കുറിച്ചു യാതൊരു വിചാരവും ഇല്ല. സ്വാതന്ത്ര്യം വന്നുകൊള്ളും. എന്നാൽ ഇംഗ്ലണ്ടും ഫ്രാൻസും നശിക്കുകയോ സഖ്യരാഷ്ട്രങ്ങൾ ജർമ്മനിയെ തോല്പിച്ചു് അവശമാക്കിയിട്ട ജയിക്കുകയോ ചെയ്യുകയാണെങ്കിൽ അതുകൊണ്ടു് എന്താണു കാര്യം?" ഈ രണ്ടു പ്രസ്താവങ്ങളിലും അതേ സാദൃശ്യം ഉണ്ടു്.

പിന്നീടു ഗാന്ധിജി വൈസ്രോയി ചേംസ്ഫോർഡിനു് എഴുതി: "ഭാരതം ആരോഗ്യശാലിയായ ഓരോ യുവാവിനേയും ബ്രിട്ടീഷുരാഷ്ട്രത്തിൻെറ രക്ഷയ്ക്കുവേണ്ടി ബലികഴിക്കണമെന്നാണു ഞാൻ ആഗ്രഹിക്കുന്നതു്. ഭാരതത്തിൻെറ ഈ ബലിദാനം തന്നെ ബ്രിട്ടീഷുസാമ്രാജ്യത്തിൻെറ ആദരണീയമായ ഒരു പങ്കാളിയാക്കാൻ പര്യാപ്തമാക്കും എന്നു് എനിക്കു വിശ്വാസമുണ്ടു്. ഈ വിഷമഘട്ടത്തിൽ നാം സാമ്രാജ്യത്തെ ഹൃദയപൂർവ്വം സേവിക്കുകയും അതിനെ ഭയത്തിൽനിന്നു രക്ഷി

ക്കുകയും ചെയ്യുകയാണെങ്കിൽ നമ്മുടെ ഈ കൃത്യംതന്നെ നമ്മെ ലക്ഷ്യത്തോട്ട് അതിവേഗത്തിൽ അടുപ്പിക്കും. നാം സാമ്രാജ്യത്തെ സേവിച്ചാൽ, ആ പ്രവൃത്തിയിൽനിന്നുതന്നെ നമുക്കു സ്വരാജ്യം കിട്ടും എന്നു ദേശവാസികളെ മനസ്സിലാക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.''

ഗാന്ധിജി ആ സമയത്തു് ഉപയോഗിച്ച വാക്കുതന്നെയാണു് ഏകദേശം ഇപ്പോൾ ഗവണ്മെൻറ് നമ്മുടെ അപേക്ഷകളെ സംബന്ധിച്ചു നിർബ്ബന്ധമായി പ്രയോഗിക്കുന്നതു്. ഈ സമയത്തു കേവലം യുദ്ധത്തെപ്പററിമാത്രം പറയൂ, ഹൃദയപൂർവ്വം ഞങ്ങളുടെ പക്ഷത്തിൽ ചേർന്നു പൊരുതു എന്നു് അവർ പറയുന്നു. ഇതിൽ നിങ്ങൾക്കു സ്വരാജ്യം കിട്ടും. ഈ സമയത്തു നമുക്കു കുടുംബകലഹങ്ങളൊക്കെ മറന്നിട്ടു യുദ്ധത്തിൽ ദത്തശ്രദ്ധരായിരിക്കണം എന്നു കഴിഞ്ഞ യുദ്ധത്തിലും ഗവണ്മെൻറിൻെറ ഭാഗത്തുനിന്നു പറഞ്ഞിരുന്നു. ഗാന്ധിജി അപ്രകാരം പ്രവർത്തിക്കുകയും ചെയ്തു. ഭാരതം തൻെറ യുവാക്കന്മാരെ ബലികഴിക്കുകയും ഉണ്ടായി. ധനവും സാമ്രാജ്യത്തിൻെറ രക്ഷയ്ക്കുവേണ്ടി വാരിയെറിഞ്ഞു. എന്നാൽ അതുകൊണ്ടു ഭാരതം സ്വതന്ത്രമായില്ല. യുദ്ധത്തിൻെറ അവസാനത്തിൽ ജാലിയാംവാലയിലെ സംഭവങ്ങൾ ഉണ്ടായപ്പോൾ ഗാന്ധിജിയുടെ ഈ വിശ്വാസവും ശ്രദ്ധയും പൊയ്പ്പോയി; എന്നാലും പെരുമാറ്റത്തിൽ യാതൊരു വ്യത്യാസവും വന്നില്ല.

ഇന്നു് യൂറോപ്പിൽ നടക്കുന്ന ദ്വിതീയമഹായുദ്ധത്തിൽ ഗാന്ധിജി അവലംബിച്ച നീതിയും ശുദ്ധമായ സത്യാഗ്രഹമാകുന്നു. കഴിഞ്ഞ യുദ്ധത്തിൽ ബ്രിട്ടീഷ്സാമ്രാജ്യത്തിൻെറ മനോവൃത്തിയിൽ അദ്ദേഹത്തിനുണ്ടായിരുന്ന ആദരം ഇന്നില്ല. പ്രതിപക്ഷത്തിൽ ദോഷം എത്ര അധികമാകുന്നു അത്രയധികം നമ്മുടെ പ്രവൃത്തി അഹിംസാമയമായിരിക്കണം എന്നാണു് അദ്ദേഹത്തിൻെറ മതം അതനുസരിച്ചുള്ള സത്യാഗ്രഹത്തിൻെറ നീതി. അതുകൊണ്ടു് ഗാന്ധിജി നിസ്സഹകരണം സ്വീകരിച്ചാലും ഈ വിഷമഘട്ടത്തിൽ ഇംഗ്ലണ്ടിനെ ലേശംപോലും കുഴക്കിൽപെടുത്തുന്ന യാതൊരു കാര്യവും ചെയ്യുന്നതു് അദ്ദേഹത്തിനു് ഇഷ്ടമല്ല. അതുകൊണ്ടു്, ബ്രിട്ടീഷുഗവണ്മെൻറിനു് നാം നിമിത്തം ഒരു തരത്തിലും വിവശതയുണ്ടാ

ണമതു്, എന്നു് ഇംഗ്ലണ്ടിൻെറ ശക്തി ക്ഷയിക്കുമ്പോഴൊക്കെ ഗാന്ധിജി വിചാരിക്കുന്നു.

എന്നാൽ കഴിഞ്ഞ യുദ്ധത്തിലും ഈ യുദ്ധത്തിലും ഒരു വ്യത്യാസം ഉണ്ടു്. ആ വ്യത്യാസത്തെ അവലംബിച്ചുകൊണ്ടാണു ഗാന്ധിജി യുദ്ധത്തിൽ ചേരണമോ ചേരാതിരിക്കണമോ എന്നു നിശ്ചയിക്കുന്നതു്.

കഴിഞ്ഞ യുദ്ധത്തിൽ നാം തീരെ പരാധീനരായിരുന്നു. നമുക്കു യാതൊരു ചുമതലയും ഉണ്ടായിരുന്നില്ല, നമ്മുടെ യാതൊരന്വേഷണവും ഉണ്ടായിരുന്നില്ല. നാം ഉപദ്രവംചെയ്യുന്നപക്ഷം ഇംഗ്ലീഷുകാർക്കു സഹായം ലഭിക്കുന്നതിൽ തടസ്സം ഉണ്ടാക്കാൻ സാധിക്കുമായിരുന്നു, എന്നാൽ ഈ കൃത്യം സത്യാഗ്രഹനീതിക്കും ഗാന്ധിജിയുടെ അഹിംസാനീതിക്കും അനുകൂലമായിരുന്നില്ല. എന്നാൽ പ്രതിബന്ധം ഉണ്ടാക്കൽ ഒരു സംഗതി, പ്രവൃത്തിരൂപമായി സഹായിക്കൽ മറെറാരുസംഗതി. പ്രതിബന്ധം ഉണ്ടാക്കാതെതന്നെ പ്രവൃത്തിരൂപമായ സഹായം നൽകുന്നതിൽ നമുക്കു നിസ്സഹകരണം സാദ്ധ്യമായിരുന്നു; എന്നാലും ഗാന്ധിജി സാഹായ്യം നൽകുന്നതു തന്റെ ധർമ്മമായി കരുതി. "നാം ഇംഗ്ലണ്ടിനാൽ സുരക്ഷിതരാവുകയും സന്തോഷപൂർവ്വം ആ രക്ഷയെ സ്വീകരിച്ചുകൊണ്ടിരിക്കുകയും ചെയ്യുമ്പോൾ, ഇംഗ്ലീഷുകാർക്കു പ്രവൃത്തിരൂപമായ സഹായം നൽകുന്നതും അവർക്കുവേണ്ടി ആയുധം എടുക്കുന്നതും നമ്മുടെ ധർമ്മമാകുന്നു." എന്നാൽ ഈ വാദത്തിന്നു് ഇന്നത്തെ സ്ഥിതിയിൽ യാതൊരു ബലവും ഇല്ല. എന്തുകൊണ്ടെന്നാൽ പരിതഃസ്ഥിതിയിൽ ധാരാളം മാററം ഉണ്ടായിക്കഴിഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ആ പഴയ യുക്തി ഇന്നത്തെ സ്ഥിതിക്കു യോജിച്ചതല്ല.

ഇത്തവണ യുദ്ധപ്രഖ്യാപനംചെയ്തപ്പോൾ, സംസ്ഥാനങ്ങളിൽ പ്രാദേശികസ്വയംഭരണം ഉണ്ടായിരുന്നു. കോൺഗ്രസ്സിൻെറ കൈയിൽത്തന്നെയായിരുന്നു എട്ടു സംസ്ഥാനങ്ങളുടെ കടിഞ്ഞാൺ. മറെറാരു സംസ്ഥാനത്തിലും, അതായതു സിന്ധിൽ, അധികാരത്തിൻെറ പകുതി കോൺഗ്രസ്സിന്നു് അധീനമായിരുന്നു. ഇങ്ങനെ ആകെ ഒമ്പതു സംസ്ഥാനങ്ങളിൽ കോൺഗ്രസ്സിനായിരുന്നു ആധിപത്യം. കേന്ദ്രത്തിലും സ്വയം

ഭരണം വാഗ്ദാനംചെയ്തുകഴിഞ്ഞിരുന്നു. നാം ഏതാണ്ട് പൂർണ്ണസ്വരാജ്യത്തോട് അടുത്തുകഴിഞ്ഞു എന്ന് അനുമാനം കൊണ്ടും പറയാൻ സാധിക്കുമായിരുന്നു. അതുകൊണ്ട് ഇന്ന് ''അവർ നൽകുന്ന രക്ഷകൊണ്ടു നാം സുരക്ഷിതരാണ്'' എന്നു പറയുവാൻവയ്യ. നാം ഇന്നു നമ്മുടെ രക്ഷകൊണ്ടുതന്നെ സുരക്ഷിതരായിത്തീരാവുന്ന ഒരു നിലയിൽ ആയിട്ടുണ്ട്. കഴിഞ്ഞ യുദ്ധകാലത്ത് നമുക്കുണ്ടായിരുന്നിടത്തോളം പരാധീനത ഇന്ന് ഇല്ല. നാം നമ്മെ എങ്ങനെ രക്ഷിക്കുമെന്നു പറയുവാനുള്ള നൈതികമായ അധികാരം—നിയമദൃഷ്ട്യാ ഇല്ലെങ്കിലും—നമുക്കുണ്ട്. ഇംഗ്ലണ്ടിനെ വിഷമിപ്പിക്കാതിരിക്കുന്നതു ഗാന്ധിജി തൻെറ ധർമ്മമായി പരിഗണിച്ചപ്പോൾ, ഭാരതവർഷത്തെ ആക്രമിക്കുകയാണെങ്കിൽ അതിനെ എതിർക്കേണ്ടതു്—തടുക്കേണ്ടതു്—ഹിംസാത്മകമായ ഉപായങ്ങൾകൊണ്ടോ, അഹിംസാത്മകമായ ഉപായങ്ങൾകൊണ്ടോ എന്നു നിർണ്ണയിക്കുന്നതുകൂടി അദ്ദേഹത്തിൻെറ കർത്തവ്യമായിത്തീർന്നു. നാം കൊന്നുകൊണ്ടു മരിക്കാനൊ അല്ലെങ്കിൽ കൊല്ലാതെ മരിക്കാനൊ പഠിക്കുക. എല്ലാ പരിതഃസ്ഥിതികളെപ്പററിയും ശ്രദ്ധയോടെ ആലോചിച്ചതിനുശേഷം ഗാന്ധിജി, യുദ്ധം പ്രഖ്യാപിച്ചപ്പോൾത്തന്നെ ഉഗ്രഹിംസയോട് എതിരിടുക അഹിംസകൊണ്ടു മാത്രമേ സാദ്ധ്യമാകൂ എന്നുകൂടി നിശ്ചയിച്ചുകഴിഞ്ഞിരുന്നു. അബിസീനിയ, സ്പെയിൻ, ചീന ഈ രാജ്യങ്ങളിൽ യുദ്ധം ഉണ്ടായപ്പോൾ ആപൽഗ്രസ്തങ്ങളായ രാഷ്ട്രങ്ങളോട് അഹിംസയെ അവലംബിക്കുവാനാണ് ഗാന്ധിജി ഉപദേശിച്ചിരുന്നതു്. മററു് ആപൽഗ്രസ്തങ്ങളായ രാഷ്ട്രങ്ങൾക്കു നൽകിയിരുന്ന ഉപദേശത്തിൽനിന്നു ഭിന്നമായ ഒന്നു തൻെറ ദേശവാസികൾക്കു് എങ്ങനെ നൽകും?

ഗാന്ധിജിയുടെ ദൃഷ്ടിക്കു് അഹിംസയുടെ പ്രത്യക്ഷപരീക്ഷണത്തിനുള്ള സമയമായിക്കഴിഞ്ഞിരുന്നു. അഹിംസ പ്രയോഗിക്കുവാനും അതിൻെറ സാഫല്യം വിശദമാക്കുവാനും ഇതിലും ഉത്തമമായ ഒരു അവസരം സംഭാവ്യമായിരുന്നുവോ? യുദ്ധപ്രഖ്യാപനത്തിനു മുമ്പുതന്നെ ഗാന്ധിജി നൈതികവും വ്യാവഹാരികവും ആയ ദൃഷ്ടികൊണ്ട് ഇത്രത്തോളം ഉറച്ചുകഴിഞ്ഞിരുന്നു. ഹിന്ദുസ്ഥാനത്തിനു് എങ്ങനെയാ

യാലും ഭയങ്കരവും സുസംഘടിതവും ആയ ഹിംസയെ ഹിംസകൊണ്ടു് എതിർക്കുവാൻ സാദ്ധ്യമാവുകയില്ല. സുസംഘടിതങ്ങളായ ദേശങ്ങളുടെ ആയുധങ്ങളോടു പൊരുതുവാൻ മതിയായ ഭയങ്കര സാമഗ്രികൾ എവിടെ? എന്നാൽ അപ്രധാനമായിരുന്നു ഇതു്. പ്രധാനസംഗതിയാവട്ടെ, "നമുക്കു ഭയങ്കരമായ ഹിംസയെ അഹിംസകൊണ്ടു വിജയപൂർവ്വകം എതിർത്തു ലോകത്തിൻെറ മുമ്പിൽ ഒരു ധാർമ്മികമായ ശസ്ത്രത്തെ പ്രദർശിപ്പിക്കാൻ സാധിക്കയില്ലേ?" എന്ന ആശയായിരുന്നു. ഭാരതവും ഇംഗ്ലണ്ടും തമ്മിൽ ഒരു കരാർ ഉണ്ടായാൽ ഇംഗ്ലീഷുകാർക്കു നൈതികമായ സഹകരണം നൽകിയേ കഴിയൂ. എന്നാൽ എങ്ങനെയായാലും കോൺഗ്രസ്സു് ഹിംസയിൽ പങ്കുകൊണ്ടിട്ടു സ്വന്തം നൈതികപതാകയെ താഴ്ത്തുവാൻ സമ്മതിക്കയില്ല.

കോൺഗ്രസ്സ്നേതാക്കന്മാർ ഈ നീതിതന്നെയാണു് ഉത്തമമായി കരുതിയിരുന്നതു്. എന്നാൽ ഈ മാർഗ്ഗത്തിൽ കാൽവെയ്ക്കുവാൻ സങ്കോചമുണ്ടായിരുന്നു. സി. രാജഗോപാലാചാരിയെപ്പോലെയുള്ള തീക്ഷ്ണബുദ്ധിവാദിയാകട്ടെ യുദ്ധം ചെയ്യാതിരിക്കുന്നതു ധർമ്മമായി കരുതിയിരുന്നില്ല. യുദ്ധത്തിൻെറ ആരംഭത്തിൽ ഈ പ്രശ്നം അത്ര സാരമല്ലായിരുന്നു. കോൺഗ്രസ്സിൻെറ ആവശ്യങ്ങൾ ഗവർമ്മെണ്ടിൻെറ മുമ്പിൽ സമർപ്പിച്ചിരുന്നുവെങ്കിലും, ഗവർമ്മെണ്ടു് അവയെ സാധിപ്പിക്കുകയോ അവയ്ക്കു് ആശാവഹമായ ഒരു സ്വീകാരം നൽകുകയോ ചെയ്തില്ല. ഇപ്രകാരം കോൺഗ്രസ്സു പ്രസ്താവനയുടെ ആന്തരാർത്ഥം രണ്ടു പക്ഷത്തിലുള്ള ജനങ്ങൾക്കും ഭിന്നഭിന്നമായിരുന്നു. ഗാന്ധിജി ഗവർമ്മെണ്ടുമായി കൂടിയാലോചന ചെയ്തതിനുശേഷം കേവലം നൈതികമായ സഹകരണം നൽകുവാനാണു് ഇഷ്ടപ്പെട്ടിരുന്നതു്. മററു നേതാക്കന്മാർ ഭൗതികമായ സഹായം നൽകുന്നതുകൂടി ധർമ്മമാണെന്നു വിചാരിച്ചിരുന്നു. ഒന്നിനുമേൽ മറെറാന്നായി അനേകം പ്രസ്താവനകൾ കോൺഗ്രസ്സു് പുറപ്പെടുവിച്ചുകൊണ്ടിരുന്നു. ഇതിനെസ്സംബന്ധിച്ച രണ്ടുവിധത്തിലുള്ള സങ്കല്പങ്ങളെ രണ്ടുപക്ഷക്കാരും അവരവരുടെ മനസ്സിൽ ബലപ്പെടുത്തിക്കൊണ്ടാണിരുന്നതു്.

ഗാന്ധിജി ലേഖനങ്ങളിലും പ്രസ്താവനകളിലും വൈസ്രോയിയുമായുള്ള കൂടിക്കാഴ്ചകളിലും ഹിന്ദുസ്ഥാനത്തിനു് ഇംഗ്ലീഷുകാൎക്ക നൈതികമായ ബലം മാത്രമേ നൽകുവാൻ കഴികയുള്ളു എന്നു വ്യക്തമാക്കിയിരുന്നു. എന്നാൽ പരസ്പരം സംഗതികൾ വിവരിച്ചുകഴിഞ്ഞാൽ ഭൗതികമായ സഹായവും ലഭിക്കുമെന്നു വൈസ്രോയിയും തീൎച്ചയായും കരുതിയിട്ടുണ്ടായിരിക്കും. ദിവസങ്ങൾ കഴിഞ്ഞു. മാസങ്ങൾ കഴിഞ്ഞു. ജൎമ്മനിയുടെ മൃത്യുപ്രവാഹം ഓരോ രാഷ്ട്രത്തേയും വിഴുങ്ങിക്കൊണ്ടു് മുമ്പോട്ടുപോയി. ഫ്രാൻസ് വീണപ്പോൾ 'കൊന്നുകൊന്നു മരിക്കുകയോ കൊല്ലാതെ മരിക്കുകയോ' എന്ന പ്രശ്നം പെട്ടെന്നു ഗൗരവമുള്ള ഒന്നായിത്തീൎന്നു. ഇതുവരെ രണ്ടുപക്ഷക്കാർ അവരവരുടെ സങ്കല്പം അനുസരിച്ചു രഥം തെളിക്കുകയായിരുന്നുവല്ലൊ. അതു് ഇനിമേലാൽ മിക്കവാറും അസാദ്ധ്യമായി. ഗാന്ധിജിക്കു് ആരംഭംമുതല്ക്കുതന്നെ ഈ വ്യത്യാസം അവിദിതമായിരുന്നില്ല. ആദ്യംമുതൽതന്നെ എന്നെ വിട്ടേക്കുക എന്നു് സഹപ്രവൎത്തകരോടു് അദ്ദേഹം പറഞ്ഞിരുന്നു. എന്നാൽ ഗാന്ധിജിയെ സന്തോഷപൂൎവ്വം മനസ്സോടുകൂടി സഹപ്രവൎത്തകന്മാർ വിട്ടയക്കാതിരിക്കുന്നതുവരെ അദ്ദേഹത്തിനു കോൺഗ്രസ്സിൽനിന്നു പുറത്തുപോകുവാൻ സാധിച്ചിരുന്നില്ല. അവസാനം കോൺഗ്രസ്സുനേതാക്കന്മാർ ഗാന്ധിജിയെ അധികദിവസം നിൎബ്ബന്ധിച്ചു വിടാതെ വെച്ചുകൊണ്ടിരിക്കുന്നതു് അദ്ദേഹത്തിന്റെ നേരെ ചെയ്യുന്ന പ്രത്യക്ഷമായ അന്യായമാണെന്നു കാണുകയും 1940 ജൂൺ 20-ാംനു- വാൎദ്ധയിൽ വെച്ചുണ്ടായ ദീൎഘമായ വാദപ്രതിവാദത്തിനുശേഷം അദ്ദേഹത്തെ സ്വതന്ത്രനാക്കുകയും ചെയ്തു.

ഇതും ഗാന്ധിജിയുടെ ജീവിതത്തിലെ ഒരു വിചിത്രമായ സംഭവമായിരുന്നു. ഒരുപക്ഷേ, ഇതിനോടു് അത്യന്തം സാദൃശ്യം വഹിക്കുന്ന ഒരു കഥ നമ്മുടെ പുരാണങ്ങളിൽ യുധിഷ്ഠിരന്റെ സ്വൎഗ്ഗാരോഹണവൎണ്ണനത്തിൽ കാണാം. ഗാന്ധിജിക്കും അന്യനേതാക്കന്മാൎക്കും ഉള്ള അഭിപ്രായഭേദത്തെ നിരൂപണംചെയ്തിട്ടു ഞാൻ പറഞ്ഞു: "ബാപ്പു! ഇതു മതഭേദമല്ല. രണ്ടുതരം പഞ്ചസാര; ഒന്നു് അധികം മധുരമുള്ളതു്. മററതു് സ്വല്പം മധുരമുള്ളതു്. രണ്ടു പഞ്ചസാരയ്ക്കും തമ്മിൽ

അന്തരമുണ്ടെന്നു നാം പറയുമോ? അങ്ങു് ശുദ്ധധർമ്മത്തെക്കുറിച്ചാണു പ്രതിപാദിക്കുന്നതു്; മററു നേതാക്കന്മാർ ആപദ്ധർമ്മത്തെക്കുറിച്ചാകുന്നു. ശുദ്ധമായ ധർമ്മത്തിൻെറ ബലിപീഠത്തിൽ എവിടേക്കോ പോയ്ക്കൊണ്ടിരിക്കുന്ന പ്രായോഗികതയെ സമർപ്പിക്കുന്നതിനു വേണ്ടിടത്തോളം സജീവമായ വിശ്വാസം എല്ലാവരുടേയും ഹൃദയത്തിൽ സ്വാധീനശക്തി ചെലുത്തിയിട്ടുണ്ടാവുമെന്നു് അങ്ങയ്ക്കു് എങ്ങനെ ആശിക്കുവാൻ കഴിയും? യുധിഷ്ഠിരൻെറ മഹാപ്രസ്ഥാനത്തിൽ അദ്ദേഹത്തിൻെറ സമീപസ്ഥരായവർ ഓരോരുത്തരായി നിലംപതിച്ചു; അതുപോലെയാണു് അങ്ങയുടെ സ്ഥിതിയും. അങ്ങു് പുരോഗമിക്കുംതോറും ഉയന്നുപോകുംതോറും അങ്ങയുടെ അനുയായികൾ പിന്നിൽ പെട്ടുപോകുന്നു, വിവശന്മാരായി വീണുപോകുന്നു.'' അടുത്തു് ഇരുന്നിരുന്ന ഡോക്ടർ സുശീല നേരംപോക്കിൽ പറഞ്ഞു, ''എന്നാൽ യുധിഷ്ഠിരൻെറക്കൂടെ നായയുണ്ടായിരുന്നു. ബാപ്പു! ഈ ദൃഷ്ടാന്തത്തിൽ സ്വർഗ്ഗത്തിലേക്കു പോകുന്ന ആ നായ ഏതാണു്?'' ഗാന്ധിജി പറഞ്ഞു, ''ആദ്യം ഇതു പറയൂ, ആ യുധിഷ്ഠിരൻ ആരാണു്?'' വിഷയത്തിൻെറ ഗാംഭീര്യം എല്ലാവരുടേയും മുഖത്തു് ഒരേതരത്തിൽ പ്രത്യക്ഷമാക്കിയിരുന്ന ഗൗരവഭാവം ഈ നേരംപോക്കിൽ മാഞ്ഞുപോയി. എല്ലാവരും കിടുകിടെ ചിരിച്ചു.

എന്നാൽ ഇതിൻെറ ഫലം എന്തായിരിക്കും? ഇപ്പോൾ കാലദേവൻ ഇതിഹാസം നിർമ്മിച്ചുകൊണ്ടിരിക്കുകയാണു്. ഇനിയും സമാപിച്ചിട്ടില്ല. വരാനുള്ളതു് ഭാവിയുടെ ഗർഭത്തിലാണു്. എന്നാൽ ഒരു സംഗതി സ്പഷ്ടമായി. കോൺഗ്രസ്സിൻെറ അഹിംസാനീതി കേവലം ഉപയോഗിതാവാദത്തിൻെറ നിലയാണു് അവലംബിച്ചിരുന്നതു്. ഗാന്ധിജിക്കാകട്ടെ അഹിംസ പ്രാണനാണു്. എന്നാൽ ആ മഹാപുരുഷൻെറ അഹിംസ കോൺഗ്രസ്സിനു ചൈതന്യമുണ്ടാക്കിയിട്ടില്ല എന്നു പറയുവാൻ ആക്കാണു സാധിക്കുക? ഇതുവരെ കേവലം ഉപയോഗത്തിനുവേണ്ടി സ്വീകരിച്ചിരുന്ന അഹിംസ ഇപ്പോൾ അതിൻെറ ശുദ്ധസ്വരൂപം പ്രകാശിപ്പിക്കയില്ലേ?

ആഗ്രഹിച്ചിട്ടോ അല്ലാതേയോ കോൺഗ്രസ്സ് ശുദ്ധഗാന്ധിവാദത്തിൻെറ നേരെ ആകർഷിക്കപ്പെട്ടുകയാണെന്നു്

രണ്ടുമാസം ഉപയോഗവാദത്തെ ആശ്രയിച്ചതിനുശേഷം ബോംബെയിൽവെച്ച് ഗാന്ധിജിയുടെ കൈയിൽ കടി ഞ്ഞാൺ സമപ്പിച്ചതിൽനിന്നു വെളിവാകുന്നില്ലേ?

പുറമെനിന്നുള്ള ആക്രമണത്തിൽനിന്നു ഭാരതത്തെ രക്ഷിക്കേണ്ട കാര്യം വാസ്തവത്തിൽ വന്നുചേരുമ്പോൾ നമ്മുടെ നേതാക്കന്മാരുടെ ഹൃദയം വ്യാകുലമായിത്തീരുന്നു എന്നാണു തോന്നിയതു്. ഹിംസാത്മകമായ ശസ്ത്രാസ്ത്രങ്ങളെക്കൊണ്ടു് ഒരു വലിയ രാഷ്ട്രത്തോടു് എതിരിടുന്നതിനുള്ള നമ്മുടെ ഉത്സാഹം—വാസ്തവത്തിൽ അങ്ങനെ ഉത്സാഹമുണ്ടെങ്കിൽതന്നെ—ചെറിയ വായകൊണ്ടു വലിയ വത്തമാനം പറയുകയാണു്. മറെറാരു രാഷ്ട്രത്തിനും ഇപ്പോൾ ഇല്ലാത്ത ഒരു ആയുധം നമുക്കുണ്ടു്, സത്യാഗ്രഹമാണു് അതു്. അതു ചാണയ്ക്കുവെച്ചു വേണ്ടിടത്തോളം മൂർച്ചകൂട്ടിയിട്ടില്ലെന്നുമാത്രം. അതുകൊണ്ടു ഭാരതവഷത്തിൻെറ സംരക്ഷണവിഷയം ആസന്നമാകുമ്പോൾ സത്യാഗ്രഹായുധത്തെ ഗാന്ധിജി സജീവമാക്കിത്തീക്കും, തുരുമ്പുപിടിക്കുവാൻ വിടുകയില്ല. ഭാരതത്തിലെ ജനങ്ങൾ അഹിംസാത്മകമായ യുദ്ധത്തിൽ പിന്നാലെയായിപ്പോവില്ല എന്നു ഗാന്ധിജിക്കു വിശ്വാസമുണ്ടു്. അഹിംസയിൽ ശ്രദ്ധ പോരാത്തവർ നേതാക്കന്മാരാണു്, സാധാരണ ജനങ്ങളല്ല എന്നു് അദ്ദേഹത്തിനറിയാം!

എന്തായാലും ഒരു കാര്യം വെളിവായി. ഗാന്ധിജിക്കു് അഹിംസയിലുള്ള സജീവമായ ശ്രദ്ധയാണു് അതു്. മറെറാന്നു് ഇപ്പോഴും സ്പഷ്ടമായിക്കഴിഞ്ഞിട്ടില്ല. അഹിംസാശാസ്ത്രത്തിൻെറ കൗശലമാണു് അതു്. അതിനു് അവസരം വന്നുകൊണ്ടിരിക്കുന്നു. ഗാന്ധിജിയുടെ ജീവിതത്തിൽ ആ അവസരം വരുകയും അതിൽ ആ ശാസ്ത്രത്തിൻെറ വിജയം സ്പഷ്ടമാകുകയും ആണെങ്കിൽ അതു ലോകത്തിൻെറ ഭാവിയുടെ ഇതിഹാസനിമ്മാണത്തിനു് ഒരു അത്ഭുതസംഭവമായിരിക്കും.

എന്നാൽ ഇടയ്ക്കു ഭാവിയെപ്പററിയുള്ള ചിന്ത വന്നു. എന്തായാലും ഇംഗ്ലീഷുകാക്കു വിവശതയുണ്ടാക്കരുതു്; ഗാന്ധിജിയുടെ ഈ അഭിലാഷത്തെ ദേശം ഇതുവരെ ഏകസ്വരത്തിൽ പാലിച്ചു. ഖാക്സർമാർ ഉപദ്രവം ചെയ്തു; എന്നാൽ കോൺഗ്രസ്സ് ശാന്തമായിരുന്നു. അതു ബലവാന്റെ ശാന്തതയായിരുന്നു.

എളുപ്പത്തിൽ ഇന്നു കോൺഗ്രസ്സിനു് അനേകലക്ഷം ജനങ്ങളെ കൊല്ലുവാൻ കൊടുക്കുന്നതിനു സാധിക്കും, എന്നാൽ ഗാന്ധിജി ശാന്തി സ്വീകരിച്ചിട്ടു് ഈ യുദ്ധകാലത്തു ജനങ്ങളുടെമേൽ അദ്ദേഹത്തിനു് എത്ര സ്വാധീനശക്തിയുണ്ടെന്നു വെളിവാക്കി. ഭാരതവർഷത്തിൽ ഇന്നുള്ളേടത്തോളം സമാധാനം മുമ്പൊരിക്കലും ഉണ്ടായിരുന്നില്ല. നാം നമ്മുടെ മഹാമനസ്കതയെ പ്രദർശിപ്പിച്ചു. ഇതുകൊണ്ടു നമ്മുടെ ശക്തി സ്പഷ്ടമായിട്ടുണ്ടു്. നമ്മുടെ സദാചാരത്തിനു പ്രമാണം കിട്ടി. ശുദ്ധ സത്യാഗ്രഹത്തിൻെറ സ്വരൂപം ഇംഗ്ലണ്ടിന്റെ മുമ്പിൽ വന്നു. ഇംഗ്ലീഷുകാരോടുള്ള നമ്മുടെ യുദ്ധം അവസാനിച്ചിട്ടില്ല. യുദ്ധത്തിനുശേഷം അവരുമായി പൊരുതേണ്ടിവന്നേക്കാം. ഒരുപക്ഷേ, അതു് അതിഭയങ്കരമായ ഒരു യുദ്ധമാവും. ഗവമ്മെണ്ടു് സ്വന്തം പ്രമാദങ്ങൾകൊണ്ടു് കോൺഗ്രസ്സിനു കലഹിക്കേണ്ട ഒരു നില വരുത്തി എന്നും വരാം. എന്നാൽ ഗാന്ധിജി ഇംഗ്ലീഷുകാരെ കുഴപ്പത്തിൽനിന്നു മോചിപ്പിക്കുവാൻ ഉള്ള ഉപായങ്ങളൊന്നും പ്രയോഗിക്കാതെ വിടുകയില്ല. ഇന്നു് ഇംഗ്ലീഷുകാർ പീഡിതരാണു്. അതുകൊണ്ടു് അവരുമായി യുദ്ധംചെയ്യുന്നതു ഭീരുത്വമായിരിക്കും. ഈ ഭാവന ഗാന്ധിജിയുടെ മനസ്സിൽ തീർച്ചയായും ഉണ്ടു്. ഗാന്ധിജിക്കു സ്വരാജ്യത്തേക്കാൾ സത്യാഗ്രഹമാണു പ്രിയം. നാം ശുദ്ധസത്യാഗ്രഹത്തെ അനുസരിക്കുന്നതിലാണു സ്വരാജ്യത്തിൻെറ സവ്വാതിശായിയായ സേവ എന്നാണു ഗാന്ധിജിയുടെ പക്ഷം. അതുകൊണ്ടു ഗാന്ധിജി ബ്രിട്ടീഷ്സാമ്രാജ്യത്തെ വിവശതയിൽനിന്നു രക്ഷിച്ചു. എന്നാൽ ഇംഗ്ലണ്ടിനു് അതിനെപ്പററി കൃതജ്ഞതയില്ല, ഇംഗ്ലണ്ടിൻെറ മനോവൃത്തിയിൽ യാതൊരു വ്യത്യാസവും വന്നില്ല.

"അത്ഭുതയുഗങ്ങൾ അവസാനിച്ചിട്ടില്ല. ഈശ്വരൻ ഉള്ളതുവരെ അത്ഭുതകരത്വവും ഉണ്ടു്," എന്നു ഗാന്ധിജി ആശിച്ചുകൊണ്ടിരിക്കുന്നു. ഈ വിശ്വാസത്തിൻെറ ആവികൊണ്ടാണു ഗാന്ധിജിയുടെ യന്ത്രം പൊയ്ക്കൊണ്ടിരിക്കുന്നതു്.

ആധുനികയുദ്ധകാലത്തു ഗാന്ധിജിയിൽ ഒരു സംഗതികൂടി ഞാൻ കണ്ടിട്ടുണ്ടു്. യുദ്ധാരംഭം മുതൽ അദ്ദേഹം മിക്കവാറും സേവാഗ്രാമത്തിൽത്തന്നെ താമസിക്കുവാനാണു് ഇഷ്ട

പ്പെട്ടന്നതു്. അത്യാവശ്യംകാരണം ഒരിക്കൽ അദ്ദേഹത്തിന്ന ബങ്കാളിലേക്ക പോകേണ്ടിവന്നു. രാമഘട്ട്കോൺഗ്രസ്സിലും പോകേണ്ടതായിരുന്നു. വൈസ്രോയിയുടെ അട്ടക്കൽ പോകേണ്ടിവരുമ്പോഴൊക്കെ പോയി. എന്നാൽ ഈ യാത്രകളൊഴിച്ചു് എവിടേക്കെങ്കിലും പോകാൻ ആഗ്രഹിക്കുകയോ പുറത്തു പോയിട്ടുള്ള എന്തെങ്കിലും കാര്യക്രമം നിർവ്വഹിക്കാൻ ഇഷ്ടപ്പെട്ടകയോ ചെയ്യുന്നില്ല. അദ്ദേഹം പുറമെ പോയി ചെയ്യാമെന്നു സമ്മതിച്ചിരുന്ന സംഗതികളൊക്കെ വേണ്ടെന്നുവെച്ചു. എന്നോട്ടം ഒരു വാഗ്ദാനം ചെയ്തിരുന്നു, എന്നാൽ അതും ഉപേക്ഷിച്ചു. എന്തുകൊണ്ടെന്നോ? "എനിക്കു് ഈ യുദ്ധകാലത്തു സേവാഗ്രാമം ഉപേക്ഷിക്കുന്നതു് ഇഷ്ടമല്ല." വല്ലതും ചിന്തിച്ചുകൊണ്ടിരിക്കയായിരിക്കാം. എന്നാൽ ഒരിക്കലും അദ്ദേഹത്തെ വിചാരമഗ്നനായി കണ്ടിട്ടില്ല. എന്നാലും ആധുനിക യുദ്ധത്തെക്കുറിച്ചു് അദ്ദേഹം ധാരാളം ചിന്തിക്കാറുണ്ടെന്നു തോന്നുന്നു.

## പതിന്നാലു്

എന്നാൽ ഗാന്ധിജി എപ്പോഴാണു സാധാരണമായി ചിന്തിക്കുന്നതു്, ഇനി ഈ ചോദ്യമാണു് മുമ്പിൽ വരുന്നതു്. അദ്ദേഹത്തിനു് ഒരു നിമിഷവും ഒഴിവില്ലെന്നുതന്നെ പറയണം, അത്രയ്ക്കു ജോലിത്തിരക്കു് എപ്പോഴുമുണ്ടു്. കൃത്യബാഹുല്യംനിമിത്തം ചിലപ്പോൾ ഗൗരവമേറിയ കാര്യങ്ങൾ ചിന്താവിഷയമാകാതെപോകാറുണ്ടു്. ഗൗരവംകുറഞ്ഞ കാര്യങ്ങൾക്കു വേണ്ടതിലധികം സമയം വിനിയോഗിക്കയും ചെയ്യാറില്ലെന്നില്ല. രണ്ടാമത്തെ വട്ടമേശസമ്മേളനത്തിനു പോയപ്പോൾ അദ്ദേഹത്തിൻെറകൂടെ സദാ കൂടാറുള്ള ആളുകൾ തന്നെയാണു് 'മന്ത്രി'വർഗ്ഗത്തിൽ ഉണ്ടായിരുന്നതു്. പുതിയ പുതിയ കാര്യങ്ങൾ ജലപ്രവാഹംപോലെയാണു വന്നുകൊണ്ടിരുന്നതു്. ഇതിലും കാര്യങ്ങൾ വേഗം തീരുമാനിക്കുവാൻ വേണ്ട ഏർപ്പാട്ടുണ്ടായിരുന്നില്ല. പുതിയ ആളുകൾ മന്ത്രിവർഗ്ഗത്തിൽ ചേരുകയല്ലാതെ എന്തുപായമാണു് ഉണ്ടായിരുന്നതു്? എന്നാൽ ഇതു ഗാന്ധിജിക്കു സമ്മതമല്ലായിരുന്നു. പ്രവൃത്തി

കൂടിക്കൂടി വരുമ്പോൾ അതെല്ലാം പരസ്പരം പങ്കിട്ടു തീരുമാനിക്കുകയാണു ചെയ്തിരുന്നതു്. ഗാന്ധിജിക്കു വേണ്ടിടത്തോളം ഉറങ്ങുവാൻതന്നെ സാധിച്ചിരുന്നില്ല.

ലണ്ടനിൽവെച്ചു ജോലിചെയ്തുചെയ്തു രാത്രി രണ്ടുമണിവരെ കഴിയുക പതിവായിരുന്നു. രാവിലെ നാലുമണിക്കു് എഴുന്നേററു് പ്രാർത്ഥനനടത്തി ഒമ്പതുമണിവരെ നടക്കും. പിന്നെ ലഘുഭക്ഷണം കഴിച്ചിട്ടു ജോലി തുടങ്ങും. ഒരിക്കലും നാലുമണിക്കൂറിലധികം ഉറങ്ങുവാൻ കഴിഞ്ഞിരുന്നോ എന്നു സംശയമാണു്. അതുകൊണ്ടു ഗാന്ധിജി സമ്മേളനത്തിൽ പ്രസംഗം നടന്നുകൊണ്ടിരുന്നപ്പോൾ കസാലയിൽ ഇരുന്നു കണ്ണടച്ചു് ഉറങ്ങി. ഞാൻ തടഞ്ഞുകൊണ്ടു പറഞ്ഞു: "വലിയവലിയ ആളുകൾ ഇരിക്കുന്നു, പ്രസംഗമാണെങ്കിൽ നടക്കുന്നു, അങ്ങോ ഉറങ്ങുന്നു, ഇതു് ഒട്ടും നന്നായിട്ടു തോന്നുന്നില്ല." സമാധാനം കിട്ടി. "പിന്നെ ഞാൻ ഉറക്കമിളച്ചിട്ടു സുഖക്കേടിൽ പെടണോ? ഒരു പ്രധാനമായ പ്രസംഗം ഞാൻ കേൾക്കാതിരിക്കുന്നതു് നിങ്ങൾ എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ?" പരമാർത്ഥമായിരുന്നു അതു്. ഇവിടെയും അദ്ദേഹത്തിൻെറ വിവേകത്തിൻെറ അളവുകോൽ ഒന്നു വേറേതന്നെയായിരുന്നു. എന്തൊരു വ്യാപാരമാണു് അദ്ദേഹത്തിൽ പ്രവർത്തിച്ചിരുന്നതു് എന്നു് അറിഞ്ഞുകൂടാ! എപ്പോഴെങ്കിലും മഹാനായ ഒരാൾ സംസാരിക്കാൻ എഴുന്നേററാൽ ഗാന്ധിജി പെട്ടെന്നു കണ്ണുതുറക്കുകയും പ്രഭാഷണം കഴിഞ്ഞാൽ വീണ്ടും ഉറക്കം തുടങ്ങുകയും ചെയ്തിരുന്നു.

എന്നാൽ എനിക്കു് ഈ സ്ഥിതി അത്ര നല്ലതായി തോന്നിയിരുന്നില്ല. അദ്ദേഹത്തിൻെറ സംഘത്തിൽപ്പെട്ട ആളുകളായ ഞങ്ങൾ ഗാന്ധിജിയുടെ മന്ത്രിവർഗ്ഗത്തിൽ പുതിയ ഏതാനും ആളുകളെക്കൂടി പ്രവേശിപ്പിക്കണമെന്നു് ആലോചിച്ചിരുന്നു. എല്ലാ കത്തുകളും ബാപ്പുവോ മഹാദേവഭായിയോ തന്നെ കൈകൊണ്ടു് എഴുതുന്നതു് എന്തിനാണു്? ഗാന്ധിജിയുടെ വലംകൈ എഴുതിയെഴുതി തളരുമ്പോൾ അദ്ദേഹം ഇടത്തെ കൈകൊണ്ടു് പ്രവർത്തിച്ചുതുടങ്ങുകയായി. വട്ടമേശസമ്മേളനത്തെക്കുറിച്ചുള്ള പ്രവൃത്തികളെ ചിലപ്പോൾ അദ്ദേഹം അവഹേളിക്കയും ചെയ്തിരുന്നു. ഇതിനുപകരം പത്രക്ക

ളുടെ പ്രദർശനത്തിൽ പോവുക, ബിലാത്തിയിലെ ആട്ടുകളെ കാണുക, സാധാരണമനുഷ്യരുമായി സമ്മേളിക്കുക, പലതരത്തിലുള്ള ഭ്രാന്തുകൾക്കു വേണ്ടതിലധികം സമയം നൽകുക, ഇങ്ങനെയുള്ള സംഗതികളിൽ അധികമധികം താല്പര്യം പ്രദർശിപ്പിച്ചുവന്നു. ഇടയ്ക്കു സാധുക്കളുടെ കുട്ടികളോടു പറയാറുണ്ടായിരുന്നു: "എന്റെ വട്ടമേശസമ്മേളനം 'സെൻറ് ജയിംസ്' കൊട്ടാരത്തിൽ അല്ല, ഈ കുട്ടികളുടെ നടുക്കാണ്." ഇതെല്ലാം സമീപവാസികളെ ഉൽക്കണ്ഠാകുലരാക്കി. ഗാന്ധിജി വട്ടമേശസമ്മേളനത്തെ തിരസ്കരിച്ചതുകൊണ്ടു് ഒരു ഹാനിയും സംഭവിച്ചില്ല എന്നു് എനിക്കു് ഇപ്പോൾ തോന്നുന്നുണ്ടു്. എങ്കിലും അദ്ദേഹത്തിനു ജോലി വളരെ അധികമാണെന്നും ആളുകൾ വളരെ കുറവാണെന്നും ഞാൻ ഇപ്പോഴും വിശ്വസിക്കുന്നു. സമർത്ഥനായ ഒരു ചുരുക്കെഴുത്തുകാരനെ എന്തുകൊണ്ടു വെയ്ക്കുന്നില്ല? സമയത്തിനു ലാഭവും എഴുത്തുകുത്തിൽ സൗകര്യവും ഉണ്ടാകുമല്ലോ. പലതവണ ഞാൻ ഇതിനെക്കുറിച്ചു് ആലോചിച്ചിട്ടുണ്ടു്; എന്നാൽ യാതൊരു ഫലവും ഉണ്ടായില്ലെന്നുമാത്രം.

"ഇത്രയും പ്രവൃത്തികൾക്കിടയ്ക്കു് ഇദ്ദേഹത്തിനു്, ആലോചിക്കുവാനുള്ള അവസരം എപ്പോഴാണു കിട്ടുന്നതു്?"

അദ്ദേഹത്തിനും സഹവാസികൾക്കും തമ്മിൽ അഭിപ്രായഭേദമുള്ള എത്ര സംഗതികളാണു് ഇങ്ങനെ ഉള്ളതു്. എത്ര സംഭവങ്ങളിലാണു് ഗാന്ധിജിക്കു തെററുപററുന്നതായി എനിക്കു തോന്നിയിട്ടുള്ളതു്. എന്നാൽ പിന്നീടു തെററു് അദ്ദേഹത്തിന്റെയല്ല, അദ്ദേഹവുമായി അഭിപ്രായവ്യത്യാസമുള്ളവരുടെയാണെന്നു തെളിഞ്ഞു. ഒരു മാന്യസ്നേഹിതൻ ഒരിക്കൽ ഒരു സംഭവമുണ്ടായപ്പോൾ പറഞ്ഞു: "തെററുപററുകയാണു്." എന്നാൽ വളരെപ്രാവശ്യം ഗാന്ധിജിക്കു് തെററുപററിയതാണെന്നു വിചാരിച്ച സംഗതികളൊക്കെ പിന്നീടു് അദ്ദേഹത്തിന്റെ ബുദ്ധിസാമർത്ഥ്യം പ്രദർശിപ്പിക്കുവാനായിത്തീർന്നിട്ടുണ്ടെന്നു് ആ സ്നേഹിതൻ എന്നെ ഓർമ്മിപ്പിച്ചു. പരമാർത്ഥമായിരുന്നു അതു്. ഇതു് ആശ്ചര്യകരംതന്നെ. എത്ര പ്രവൃത്തികളാണു്, എത്ര കുഴഞ്ഞുമറിഞ്ഞ വൈഷമ്യംപിടിച്ച കാര്യങ്ങളാണു്, എന്നിട്ടും എത്ര ശുദ്ധമായ തീരുമാനം.

മനുഷ്യർക്കു തെററുപററുന്നതു സ്വാഭാവികമാകുന്നു. ഗാന്ധിജിക്കും തെററുപററുന്നുണ്ട്. അദ്ദേഹം തൻെറ എത്ര തെററുകളെയാണ് വലുതാക്കി കണക്കാക്കിയിട്ടുള്ളതു്. അദ്ദേഹം തെററാണെന്നു വിചാരിക്കുന്ന സംഗതികൾ അദ്ദേഹത്തിന്റെ സഹപ്രവത്തകന്മാർക്കു തെററായിട്ടു തോന്നുന്നില്ല. അതാണു നേരംപോക്ക്. എന്നാൽ ഗാന്ധിജി തൻെറ തെററു സമ്മതിക്കുന്നതിൽ തെററുകാരനാണ് എന്നും സഹവാസികൾക്കു തോന്നാറുണ്ട്. എല്ലാ മനുഷ്യർക്കും തെററുപററും; ഗാന്ധിജിക്കും പററുന്നുണ്ട്. എന്നാൽ എല്ലാവർക്കും പിണയുന്നതിനെക്കാൾ വളരെ കുറയും.

ഗാന്ധിജി വിവേചനംചെയ്തു നിണ്ണയിക്കുന്നതു് എങ്ങനെയാണ്? അദ്ദേഹം എങ്ങനെ ചിന്തിക്കുന്നു? ഇത്രയും പ്രവൃത്തികൾക്കിടയ്ക്ക് എപ്പോഴാണ് ആലോചിക്കുന്നതു്? ഗാന്ധിജിയെ ഞാൻ ഒരിക്കലും വിചാരമഗ്നനായി കണ്ടിട്ടില്ല. ഏതെങ്കിലും ഒരു വിഷയം മുമ്പിൽ വന്നാൽ അദ്ദേഹം ഉടനേ തീർപ്പു കല്പിക്കുകയായി. ഗൗരവമേറിയ സന്ദർഭങ്ങളിൽ ഞാൻ കണ്ടിട്ടുണ്ട്, ഒരു പ്രശ്നം നേരിട്ടാൽ നിണ്ണയത്തിനു വിളംബം സംഭവിക്കുന്നില്ല. എന്നാൽ തക്ക അവസരം വന്നില്ലെങ്കിൽ നിണ്ണയവും ചെയ്യുന്നില്ല.

വട്ടമേശസമ്മേളനത്തിൻെറ ഒന്നാംയോഗത്തിൽ അദ്ദേഹത്തിൻെറ മഹത്തായ ഒരു പ്രസംഗം ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ ആദ്യത്തെ പ്രസംഗമായിരുന്നു അതു്. ആ പ്രഭാഷണം കേൾക്കുവാനും അദ്ദേഹത്തിൻെറ വിചാരങ്ങൾ ഗ്രഹിക്കുവാനും എല്ലാവരും അത്യന്തം ഉത്സുകരായിരുന്നു. ഗാന്ധിജി ഒന്നും ആലോചിച്ചില്ല, ഒരുങ്ങിയില്ല; അവിടെ എത്തിയ ഉടനേ ധാരാപ്രവാഹംപോലെ സാരസ്പർശിയായ പ്രസംഗം അദ്ദേഹത്തിൻെറ നാവിൽനിന്നു പുറപ്പെട്ടുതുടങ്ങി.

അത്യന്തം ഗൗരവമുള്ള കാര്യത്തിനുവേണ്ടി വൈസ്രോയിയെ കാണാൻപോവുന്ന ഒരവസരത്തിൽ, അഞ്ചുമിനിറ്റിനു മുമ്പ്, ഞാൻ ചോദിച്ചു, "എന്താണു പറയുവാൻ പോകുന്നതു്?" മറുപടി കിട്ടി, "എൻെറ തലയിൽ ഒന്നും ഇല്ല. എന്തു പറയുമെന്നു വിവരമില്ല." അവിടെ എത്തിയപ്പോഴാകട്ടെ, പല അസാധാരണസംഗതികളും പറഞ്ഞു; അത്ഭുതംതന്നെ.

അഹമ്മദബാദിൽ മില്ലിലെ കൂലിക്കാരുടെ ഹർത്താൽ ഉണ്ടായി. അവരുടെ ഭാഗത്തായിരുന്നു ന്യായം എന്നു ഗാന്ധിജിക്കു തോന്നി. എന്നാൽ മില്ലുടമസ്ഥന്മാരോടും സ്നേഹമായിരുന്നു. അതുകൊണ്ടു് ഒരു അതിർത്തിവരെ ആ പ്രേമം കലഹിച്ചിരുന്നു. കൂലിക്കാർ ആദ്യം ഉത്സാഹം പ്രദർശിപ്പിച്ചു. പിന്നീട്ട് അതു ക്ഷയിക്കാൻ തുടങ്ങി, വിശപ്പുകൊണ്ടു പരവശരായിരുന്ന തൊഴിലാളികളുടെ സഭയിൽ ഗാന്ധിജിയുടെ പ്രസംഗമുണ്ടായിരുന്നു. കൂലിക്കാരുടെ മുഖം ഉന്മേഷരഹിതമായിട്ടാണു കാണപ്പെട്ടിരുന്നതു്. പെട്ടെന്നു ഗാന്ധിജിയുടെ മുഖത്തുനിന്നു പുറപ്പെട്ടു: "ഹർത്താൽ അനുഷ്ഠിക്കുന്നവരുടെ തീർപ്പിൽ ഉറച്ചുനിൽക്കാതിരിക്കയും തീരുമാനം ഉണ്ടാകുംവരെ അതു തുടർന്നുപോകാതിരിക്കയും ചെയ്താൽ, ഞാൻ ഭക്ഷണം തൊടുകയില്ല." യാദൃച്ഛികമായി ഈ നിശ്ചയം മുഖത്തുനിന്നു വന്നു. ആദ്യം ഉപവാസത്തെക്കുറിച്ചു് ഒന്നും വിചാരിച്ചിരുന്നില്ല, മനസ്സിൽ ആലോചിച്ചു പരമാത്മനില ഗ്രഹിച്ചിരുന്നുമില്ല. രാജകോട്ടിലെ ഉപവാസവും ഇതുപോലെതന്നെയാണു് പെട്ടെന്നുണ്ടായതു്.

## പതിനഞ്ചു്

ഈ സംഭവങ്ങളിൽ ഒരു സംഗതി ഞാൻ സ്പഷ്ടമായി കണ്ടു. ഗാന്ധിജി ഏതെങ്കിലും ഒരു കാര്യം തീരുമാനിക്കുന്നതിനുവേണ്ടി വിചാരമഗ്നനായിത്തീരുന്നില്ല. തന്റെ നിശ്ചയത്തെ ചിന്തയുടെ ഉരകല്ലിന്മേൽ ആദ്യം ഉരയ്ക്കുന്നില്ല. ആദ്യം നിശ്ചയം; പിന്നെയാണു് യുക്തിയും വാദവും. ഇതുകൊണ്ടു തന്നെയാണു് ചിലപ്പോൾ അദ്ദേഹത്തിന്റെ യുക്തികൾ പകപ്പല്ലാതായി തോന്നുന്നതു്. ചിലപ്പോൾ "നെയ്യിനു് ആധാരം പാത്രമോ, പാത്രത്തിനു് ആധാരം നെയ്യോ" എന്ന വാദം പോലെ അത്യന്തം സൂക്ഷ്മമോ, ദുർഘടമോ, വിതണ്ഡാരൂപമോ ആയി തോന്നുന്നു. ചിലപ്പോൾ ഇങ്ങനെയുള്ള യുക്തികൾകൊണ്ടു് അദ്ദേഹത്തിന്റെ പ്രതിയോഗികൾ കുഴങ്ങിപ്പോകും. അദ്ദേഹത്തെ ചാണക്യൻ എന്നു പറയാറുണ്ടു്. മിനുസം

8

കാരണം കൈയിൽ പെടാതെ പിടിയിൽനിന്നും വഴുതിപ്പോകുന്ന മത്സ്യത്തോടാണ് അദ്ദേഹത്തെ ഉപമിക്കാറുള്ളതു്.

എന്നാൽ യുക്തികൾ ഗാന്ധിജിയുടെ സഹജമായ സ്വഭാവമായിത്തീൎന്നിട്ടുണ്ടെന്നുള്ളതാണ് പരമാൎത്ഥം. പക്ഷേ, ഈ യുക്തികൾ നിശ്ചയത്തിനുശേഷമാണ് ആവിർഭവിക്കുന്നതു്. തീരുമാനം യുക്തിയുടേയും വാദത്തിൻേറയും ആധാരത്തിന്മേൽ അല്ല. അതുകൊണ്ടു് ആ യുക്തികൾ എല്ലാം നിൎണ്ണയങ്ങളിൽ എത്തുന്നതുവരെ ചിലപ്പോൾ അനാവശ്യമായ ജടിലത കലൎന്നും ചിലപ്പോൾ ചാണക്യസദൃശങ്ങളായ വാഗ്ജാലങ്ങൾ നിറഞ്ഞും ചിലപ്പോൾ ശൂന്യമായും കാണപ്പെടുന്നു. അങ്ങനെയല്ലേ വരു. തണുപ്പുകാലത്തു ദക്ഷിണായനവും ഉഷ്ണകാലത്തു് ഉത്തരായണവും എന്തുകൊണ്ടാണു സംഭവിക്കുന്നതു് എന്നു സൂൎയ്യനോടു ചോദിക്കയാണെങ്കിൽ യഥാൎത്ഥമായ ഉത്തരം എന്തെങ്കിലും കിട്ടുമോ? ശൈത്യോഷ്ണങ്ങൾ ദക്ഷിണായനോത്തരായണംകൊണ്ടാണു സംഭവിക്കുന്നതു്. ഉത്തരായണം ദക്ഷിണായനം ശൈത്യോഷ്ണങ്ങളെക്കൊണ്ടല്ല ഉണ്ടാകുന്നതു്. ഗാന്ധിജിയുടെ യുക്തികൾ അപ്രകാരംതന്നെയാണ്. യുക്തികൾ നിശ്ചയത്തിൻെറ ഫലമായി ഉണ്ടാവുകയാണ്, യുക്തിയുടെ ഫലമായി നിശ്ചയങ്ങൾ ഉണ്ടാവുകയല്ല. ഗാന്ധിജിയുടെ നിശ്ചയമാണെന്നുള്ളതുതന്നെ അദ്ദേഹത്തിൻെറ നിശ്ചയത്തിനു ബലിഷ്ഠമായ യുക്തിയായിത്തീരാം, വാസ്തവംതന്നെ. ഇതിൽ ഞാൻ അതിശയോക്തി കലൎത്തുന്നില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൻെറ യുക്തികളെക്കാൾ അദ്ദേഹത്തിൻെറ നിശ്ചയങ്ങൾക്കാണ് അധികം പ്രാബല്യം എന്നു ഞാൻ കണ്ടിട്ടുണ്ടു്. അതുതന്നെയാണ് അഭേദ്യവും.

"സ്വാതന്ത്ര്യദിനത്തെ സംബന്ധിച്ചു്, 'നാലുതരത്തിലുള്ള മഹാനാശങ്ങളെ' ഉൾക്കൊള്ളിച്ചുകൊണ്ടുള്ള പ്രതിജ്ഞയിൽ, ഇംഗ്ലീഷുകാർ ഭാരതവർഷത്തിനു് ആൎത്ഥികവും രാജനൈതികവും സാംസ്കാരികവും ആദ്ധ്യാത്മികവും ആയ നാശം വരുത്തിവെച്ചു" എന്ന പ്രസ്താവം ഉണ്ടു്. അനേകം സംവത്സരങ്ങളായി ചെയ്തുവരുന്ന ഒരു ശപഥമാണ് അതു്. എന്നാൽ ഇക്കൊല്ലം അധികം കോലാഹലം ഉണ്ടായി, ഇംഗ്ലീഷ് പത്രപ്രവൎത്തകന്മാരും ചില ഇംഗ്ലീഷുനേതാക്കന്മാരും പ്രസ്താവിച്ചു: "ഇതു കേവലം അസത്യമാണ്. ഞങ്ങൾ ആദ്ധ്യാ

ത്മികമായോ സാമുദായികമായോ നാശം ചെയ്തതു് എപ്പോഴാണു്? ഞങ്ങൾ ഭാരതീയരുടെ ആദ്ധ്യാത്മികതയെയോ സംസ്കൃതിയെയോ നശിപ്പിച്ചു എന്നു പറയുന്നതു വെറും അസത്യമാകുന്നു.''

ഇതിൽ കുറച്ചു സാരം ഇല്ലെന്നില്ല. എന്നാൽ ഗാന്ധിജി പറയുമ്പോഴൊക്കെ അതിന്റെ അർത്ഥം രാഷ്ട്രമോ പൊതുജനങ്ങളോ പരിമിതമാക്കുകകൂടി ചെയ്യുന്നു; ഗാന്ധിജിക്കാകട്ടെ, താൻ വിചാരിക്കുന്ന ആ അർത്ഥം മാന്യവുമാകുന്നു. അദ്ദേഹം ശബ്ദങ്ങളുടെ സാഹിത്യാർത്ഥത്തെ വകവെയ്ക്കുന്നില്ല. ശബ്ദങ്ങളിൽ അന്തർഭവിച്ചിരിക്കുന്ന തത്വത്തോടാണു് അദ്ദേഹത്തിനു പക്ഷപാതം. കോൺഗ്രസ്സ് സ്വാതന്ത്ര്യം വേണമെന്നു പറഞ്ഞു. ഗാന്ധിജി പറഞ്ഞു: ''വേണം, സ്വാതന്ത്ര്യം വേണം.'' എന്നാൽ ജവഹർലാൽജി ആഗ്രഹിക്കുന്ന സ്വാതന്ത്ര്യം ഒന്നു വേറെയാണു്. ഗാന്ധിജി കല്പിക്കുന്ന സ്വാതന്ത്ര്യം ഭിന്നമാകുന്നു. ഗാന്ധിജിയുടെ സ്വാതന്ത്ര്യം പൂർണ്ണ സ്വരാജ്യംതന്നെയാണു്. പലേ കാര്യങ്ങളിലും കേവലം രാഷ്ട്രീയമായ സ്വാതന്ത്ര്യത്തെ അപേക്ഷിച്ചു് അതു് അധികം കുഴപ്പംപിടിച്ചതും ആകുന്നു. ഗാന്ധിജിയുടെ പൂർണ്ണ സ്വരാജ്യത്തിൽ ഇംഗ്ലീഷുകാർക്കു് ത്യാഗം ആണു്. ഭാരതീയർക്കും അതു സുഖസുഷുപ്തിയല്ല. സ്വാതന്ത്ര്യം എന്നു പറഞ്ഞുപറഞ്ഞു ഗാന്ധിജി ''പൂർണ്ണസ്വരാജ്യം'' എന്ന ശബ്ദം പ്രയോഗിക്കാൻ തുടങ്ങി. പിന്നെ ''രാമരാജ്യം'' എന്നായി.

വാസ്തവത്തിൽ അദ്ദേഹം രാമരാജ്യംതന്നെയാണു് ആഗ്രഹിക്കുന്നതു്. വളരെ പ്രാവശ്യം ഗാന്ധിജി പാശ്ചാത്യമായ തിരഞ്ഞെടുപ്പുസമ്പ്രദായത്തെ നിന്ദിച്ചിട്ടുണ്ടു്; രാമരാജ്യത്തെ ശ്രേഷ്ഠമായി പ്രശംസിച്ചിട്ടുമുണ്ടു്. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ രാമരാജ്യത്തിന്റെ അർത്ഥം പൂർണ്ണ സ്വരാജ്യമാണു്. എന്നാൽ പൂർണ്ണസ്വരാജ്യത്തിന്റെ അർത്ഥം രാക്ഷസരാജ്യവും ആയിത്തീരാം. ജർമ്മനി സ്വതന്ത്രമാണെന്നു നാം വിചാരിക്കുന്നു. എന്നാൽ ഗാന്ധിജി ആ സ്വാതന്ത്ര്യമല്ല ഇഷ്ടപ്പെടുന്നതു്. അദ്ദേഹം വാക്കുകളുടെ അടിമയല്ല, ആശയത്തിലാണു ദൃഷ്ടി. ഹല്വാ എന്നു പറയൂ, അല്ലെങ്കിൽ വേറെ വല്ല പേരും അതിനിടു, അതു പോഷകവും ഹൃദ്യവും ആയ ഒരു ഭക്ഷണപദാർത്ഥമായിരിക്കണം. യാഥാർത്ഥ്യത്തെ, ഉദ്ദേശ

ത്തെ സൂചിപ്പിക്കുന്ന അത്ഥം ഏതോ അതാണ് അദ്ദേഹം ശബ്ദത്തിനു നൽകുന്നതു്. അതുകൊണ്ടു് ഓരോ ശബ്ദത്തിനും സ്വാതന്ത്ര്യമായ അത്ഥം കല്പിക്കുകയും അതു മുറുകിപ്പിടിക്കുകയും ചെയ്യുന്നു. ഇതിൽ പല തെററിദ്ധാരണകളും സംഭവിക്കാറുണ്ടു്. എന്നാൽ ഇതുകൊണ്ടു് അദ്ദേഹത്തിനു യാതൊരു വ്യാകുലതാവും ഇല്ല.

കോൺസ്റ്റിററ്യൂവൻറ് അസംബ്ളി എന്ന ശബ്ദത്തിനുള്ള അത്ഥത്തിൻെറ നിലയും പക്ഷേ, ഇതുതന്നെയായിരിക്കാം. രാമഘട്ടിലെ സിവിൽ നിയമലംഘനപ്രസ്ഥാവത്തിനുശേഷമുണ്ടായ ബന്ധനത്തെ ജനങ്ങൾ മറക്കുകയും നിയമലംഘനത്തെ ഓമ്മിക്കുകയും ചെയ്യുന്നു. എന്നാൽ ഗാന്ധിജി ആജ്ഞാഭംഗത്തെ മാററിവെച്ചിട്ടു്, തൽക്കാലം വിസ്മരിച്ചിട്ടു് അതിനുശേഷമുണ്ടായ കാരാഗൃഹവാസത്തെ ഉരുവിടുന്നു. ജനങ്ങൾ രസഗുല്ല എന്നു പറയുമ്പോൾ ഒരു ഉരുണ്ടുവെളുത്തു മധുരമായ സാധനമെന്നാണ് അവക്കു തോന്നാറുള്ളതു്. എന്നാൽ ഗാന്ധിജി ഇതുകൊണ്ടുമാത്രം സന്തുഷ്ടനാകുന്നില്ല. അണ്ഡാകാരമായാലെന്താണ്, പരന്നതായാലെന്താണ്, മാധുര്യമുള്ളതും രുചിയുള്ളതും ആയിരിക്കണം. അതിൽ വിഷമൊന്നും ചേന്നിരിക്കരുതു്. നല്ല പാൽകൊണ്ടുണ്ടാക്കിയതാകണം. അതിൽ അഭിലഷണീയങ്ങളായ എന്തെല്ലാം പദാത്ഥങ്ങൾ ഉണ്ടാകുമോ അതൊക്കെ ഉണ്ടായിരിക്കണം. പിന്നെ ആകൃതി എന്തായാലും ആസ്വാദനത്തിനു തടസ്ഥമൊന്നും വരാനില്ല. വെള്ളപ്പഞ്ചസാരക്കു പകരം ചുവന്ന പഞ്ചസാര ഉപയോഗിക്കുന്നതിനാൽ രസഗുല്ല ചുവന്നുപോയി എന്നിരിക്കട്ടെ, അദ്ദേഹത്തിനു് അതു് ഇഷ്ടമാണ്. ഗാന്ധിജി നാലുതരത്തിലുള്ള ആമഹാനാശങ്ങളെ സംബന്ധിച്ചുള്ള പ്രതിജ്ഞ സമത്ഥിച്ചപ്പോൾ അതിനു് അദ്ദേഹം കല്പിച്ച അത്ഥം ഒന്നും, കോൺഗ്രസ്സ് സ്വീകരിച്ച അത്ഥം മറെറാന്നും ആയിരുന്നു.

അതുകൊണ്ടു നിലയും വിലയും ഉള്ള ചില ഇംഗ്ലീഷുകാർ ഈ ശപഥത്തെക്കുറിച്ചു് ആവലാതിപ്പെട്ടുകയും അസത്യവും ഹിംസാത്മകവും ആണെന്നു പറയുകയും ചെയ്തപ്പോൾ പെട്ടെന്നു ഗാന്ധിജി തൻെറ വ്യാഖ്യാനംകൊടുത്തു: "എൻ്റെ പിതാവു് സരളഹൃദയനായ ഒരാളായിരുന്നു; കാലിൽ മാദ്ദവമുള്ള തോൽച്ചെരിപ്പാണ് അദ്ദേഹം ധരിക്കുക പതിവു്. എ

ന്നാൽ ഗവണ്ണരുടെ ഡർബാറിൽ അദ്ദേഹത്തിനു പോകേണ്ടി വന്നപ്പോൾ സ്റ്റോക്കിംഗ്സും ബൂട്ട്സും ധരിക്കേണ്ടിവന്നു. ചില രാജാക്കന്മാർക്കും മഹാരാജാക്കന്മാർക്കും കഴ്സൻ പ്രഭുവിന്റെ ഡർബാറിനുള്ള ക്ഷണം വന്നപ്പോൾ അവർക്ക് അത്ഭുതമായ വിധത്തിൽ ഒരുക്കങ്ങൾ വേണ്ടിവന്നതു് കൽക്കത്തയിൽവെച്ചു ഞാൻ കണ്ടു. അവരുടെ രൂപവും വേഷവും വല്ല ബടലരുമാണോ എന്നു തോന്നുമാറു് അത്ര വികൃതമായിരുന്നു. ഇംഗ്ലീഷുകാരാണെന്നു ഭാവിക്കുന്ന അനേകം ഭാരതീയർ ഉണ്ടു്. സ്വന്തം ഭാഷ അവർക്ക് അപരിചിതമാണ്. ഇതു സംസ്കാരത്തിന്റെയും ആദ്ധ്യാത്മികതയുടെയും കുറവുതന്നെയല്ലേ? നാം സ്വേച്ഛാനുസരണമാണ് ഇതു ചെയ്യുന്നതെന്നുതന്നെ വെയ്ക്കുക. എന്നാൽ സ്വേച്ഛയാലാണ് നാം ആത്മസമർപ്പണം ചെയ്യുന്നതെന്നുള്ളതുകൊണ്ടു് ആംഗ്ലേയരുടെ ദോഷം കുറയുന്നതെങ്ങനെ? കാലിൽ ഇട്ടിരിക്കുന്ന ചങ്ങലകളെ കൈക്കൂപ്പുവാനും കാരാഗൃഹത്തിലാക്കിയവരെ അനുവർത്തിക്കുവാനും ബന്ധനസ്ഥൻ തുടങ്ങിയാൽ പിന്നെ അപകർഷത്തിന്റെ ഏതു് അദ്ധ്യായമാണ് അവശേഷിച്ചിരിക്കുന്നതു്?''

ഇതു് അസാധാരണമായ യുക്തിയാണ്. എന്നാൽ ഇതിൽനിന്നു ശപഥംകൊണ്ടുണ്ടായ പാരുഷ്യം അല്പം കുറയാതെ നിവൃത്തിയില്ല. അതോടുകൂടിത്തന്നെ ഗാന്ധിജിയുടെ ശത്രുക്കൾക്കു തലച്ചോറു ചലിപ്പിക്കാതിരിക്കാനും സാദ്ധ്യമല്ലാതായിട്ടുണ്ടു്. പരമാർത്ഥസംഗതി ഇതാണ്. ആ ശപഥത്തിനു ഗാന്ധിജി കല്പിക്കുന്ന അർത്ഥം ഒന്നു വേറെ, ജനങ്ങൾ ഗ്രഹിക്കുന്ന അർത്ഥം ഒന്നു വേറെ. ഗാന്ധിജിയുടെ നിർണ്ണയത്തിനു തർക്കമല്ല ആധാരം. തർക്കം ഒടുവിൽ, നിശ്ചയം ആദ്യം. പരമാർത്ഥത്തിൽ നിർമ്മലബുദ്ധിമാന്മാർക്കു തീരുമാനത്തിൽ അധികം ആലോചനകളും വിചാരങ്ങളും വേണ്ടിവരുന്നില്ല. ഒരു നല്ല തോക്കിൽനിന്നു പുറപ്പെടുന്ന ഉണ്ട പെട്ടെന്നു ശക്തിയോടുകൂടി ലക്ഷ്യത്തിൽ ചെന്നുകയറുന്നു. അതുപോലെ സ്ഥിതപ്രജ്ഞന്റെ നിശ്ചയവും യന്ത്രത്തിന്റെ മട്ടിൽ പെട്ടെന്നു വ്യാപരിക്കുന്നു. എന്തുകൊണ്ടെന്നാൽ ''സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം.''

പക്ഷേ, അദ്ദേഹത്തിന്റെ ഈ പ്രഭാവം—പ്രഭാവം എന്നല്ലാതെ എന്താണു പറയുക?—മിത്രങ്ങളേയും ശത്രുക്കളേയും

ഒരുപോലെ കുഴക്കുന്നു. ഈ കാര്യം ഗാന്ധിജിയെ ദുർഗ്രഹനാക്കിത്തീർക്കുന്നു. ഇതുകാരണം എത്ര ജനങ്ങളാണ് അദ്ദേഹത്തിന്റെ സംഭാഷണത്തെ പ്രത്യക്ഷരം സ്വീകരിക്കാതെ സംശയദൃഷ്ടിയോടെ വീക്ഷിക്കുന്നത്.

ഗാന്ധി-എർവിൻ ഉടമ്പടിക്കാലത്തു നടന്ന ഒരു സംഗതി ഓർമ്മവരുന്നു. ഏകദേശം എല്ലാ സംഗതികളും പൂർണ്ണമായി. ഓരോ ശബ്ദവും ഗാന്ധിജിയും വൈസ്രോയിയും ഒരുമിച്ചിരുന്നു വായിച്ചു. നേരം ഉച്ചയായി. പ്രഭു പറഞ്ഞു: "ഞാൻ ഭക്ഷണം കഴിക്കട്ടെ; അങ്ങും ക്ഷീണിച്ചിരിക്കുന്നു. അങ്ങ് എന്റെ മുറിയിൽ പോയി ഉറങ്ങൂ. പിന്നെ എഴുന്നേററിട്ട ജോലി ചെയ്യാം." ഗാന്ധിജി കിടന്നുറങ്ങി. രണ്ടര മണിക്കൂർ കഴിഞ്ഞ് എഴുന്നേററു. കയ്യും മുഖവും കഴുകി. ഗാന്ധിജി പറഞ്ഞു: "എനിക്ക് അല്പം ഒരു വ്യാകുലതയുമുള്ളതുപോലെ തോന്നി. ഞാൻ ആലോചിച്ചു. ഇത് എന്താണ്? എന്തുകൊണ്ടാണ് വ്യാകുലത? ഇതു ശാരീരികമായിരുന്നില്ല, മാനസികമായിരുന്നു. ഞാൻ ഒരു പാപം ചെയ്യുകയാണെന്ന് എനിക്കു തോന്നി. കരാറിന്റെ പകർപ്പു ഞാൻ എടുത്തു വായിക്കാൻ തുടങ്ങി. വായിച്ചു വായിച്ചു നിലത്തെ സംബന്ധിക്കുന്ന വകുപ്പിൽ എത്തിയപ്പോൾ എനിക്കു വലിയ ഭീതി ഉണ്ടായി. ഇതു തെററാണെന്ന് എനിക്കു ബോധപ്പെട്ടു. ഞാൻ വൈസ്രോയിയോടു പറഞ്ഞു, 'ഈ പകർപ്പു ശരിയല്ല. എനിക്ക് ഇതു സമ്മതിക്കുവാൻ സാദ്ധ്യമല്ല. ഞാൻ ഇതു സ്വീകരിച്ചതായി പറഞ്ഞു എന്നുള്ളതു ശരിതന്നെ. എന്നാൽ ഞാൻ പാപം ചെയ്യുകയായിരുന്നു എന്നു കണ്ടു. അതുകൊണ്ട് ഞാൻ ഈ സ്വീകാരോക്തിയിൽനിന്നു പിന്മാറുന്നു.'

സാധു വൈസ്രോയി പരിഭ്രമിച്ചുവശായി. ഇത് എന്തു സമ്പ്രദായമാണ്? എതിരാളിയെ തോല്പിക്കത്തക്കവണ്ണമുള്ള അനേക യുക്തികൾ ഗാന്ധിജിയുടെ അടുത്ത് ഉണ്ടായിരുന്നു. എന്നാൽ ആദ്യം നിശ്ചയിക്കുകയാണ് ചെയ്യുന്നത്, പിന്നീടാണ് യുക്തികൾ രംഗത്തിൽ പ്രവേശിച്ചത്. അവസാനം വൈസ്രോയി യുക്തികൾ അംഗീകരിച്ചു. പക്ഷേ, ഇദ്ദേഹം ഒരു നേർവഴിക്കാരനല്ല എന്നു വൈസ്രോയി കരുതിയിട്ടുണ്ടായിരിക്കയില്ലേ?

ഏപ്രിൽ 6-ാംതീയതി സത്യാഗ്രഹദിവസമായി കണ

ക്കാക്കപ്പെട്ടുന്നു. ആ തീരുമാനത്തിന്റെ ചരിത്രവും ഇങ്ങനെ തന്നെയാണു്. കുറച്ചുദിവസം മുമ്പുവരെ ഗാന്ധിജി ഇതിനെക്കുറിച്ചൊന്നും ആലോചിക്കപോലും ചെയ്തിരുന്നില്ല. ഒരു ദിവസം രാത്രി ഗാന്ധിജി ഉറങ്ങി. ആറാംതീയതി സത്യാഗ്രഹദിവസമായി കരുതുക എന്നു് ഒരു സ്വപ്നം ഉണ്ടായി. സഹപ്രവർത്തകന്മാർ പറഞ്ഞു: "ഇപ്പോൾ സമയം അനുകൂലമല്ല, സഫലമാവുക വിഷമം." എന്നാൽ ഇതു വകവെച്ചില്ല, കൊട്ടിയറിയിച്ചു നടത്തുകയും ആറാംതീയതി സഫലവും ശാന്തവും ആയി സത്യാഗ്രഹദിനം ആചരിക്കയും ചെയ്തു. യുക്തിയുടെ ഫലമായിട്ടുണ്ടായ നിർണ്ണയമായിരുന്നോ ഇതു്? പെട്ടെന്നു നിശ്ചയിക്കുന്നു, യുക്തികൾ പിന്നാലെ ഉണ്ടാകുന്നു. ഇദ്ദേഹത്തെപ്പോലെ മറ്റൊരാളെ കാണുകയില്ല എന്നു പ്രവർത്തകന്മാർ വിചാരിച്ചിട്ടുണ്ടായിരിക്കയില്ലേ? അന്തരാത്മാവിന്റെ പ്രേരണയനുസരിച്ചു നിർണ്ണയിക്കുന്ന ആളുടെ തീരുമാനത്തിനു യുക്തിവാദം ആധാരമായിത്തീരുന്നില്ല എന്നാണു് ഞാൻ വിചാരിക്കുന്നതു്. എന്നാൽ ഈ അന്തരാത്മാവു് എല്ലാവർക്കും വിധിച്ചിട്ടുള്ളതല്ല. അതു് എന്തൊരു വസ്തുവാണു്, അതു ശരിയായി അറിയുവാൻ പ്രയാസമാകുന്നു. ഗാന്ധിജി എങ്ങനെയാണു് ഒന്നു തീരുമാനിക്കുന്നതു്; ഇത്രമാത്രമാണു് പ്രകൃതം.

## പതിനാറു്

എനിക്കു് ഗാന്ധിജിയുടെ പ്രഥമദർശനം ഉണ്ടായതുമുതല്ക്കു ഞങ്ങൾതമ്മിൽ ഒരു അവിച്ഛിന്നമായ ബന്ധം ഉണ്ടായിട്ടുണ്ടു്. കുറച്ചുകൊല്ലം മുമ്പു് ഒരു നിരൂപകന്റെ നിലയിൽ ഞാൻ അദ്ദേഹത്തിന്റെ അടുത്തു പോകാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ന്യൂനത കണ്ടുപിടിക്കുവാനായിരുന്നു എന്റെ ശ്രമം. എന്തുകൊണ്ടെന്നാൽ നവയുവാക്കന്മാരുടെ ആരാദ്ധ്യനായ ലോകമാന്യന്റെ കീർത്തിയോടു് ഇദ്ദേഹത്തിന്റെ കീർത്തി മത്സരിച്ചുകൊണ്ടിരുന്നു. അതു് എനിക്കു് ഇഷ്ടമായിരുന്നില്ല. ന്യൂനത കണ്ടുപിടിക്കാൻ ശ്രമിച്ചപ്പോഴൊക്കെ എനിക്കു് ആശാഭംഗമാണു് ഉണ്ടായതു്. കുറച്ചുകാലത്തിനിടയ്ക്കു വിമർശപരത്വം ആദരമായി പരിണമിച്ചു. പിന്നെ

ആദരം ഭക്തിരൂപമായി മാറി. ഗാന്ധിജിയുമായി സംസർഗ്ഗമു ണ്ടായാൽ അദ്ദേഹത്തിൻെറ പ്രഭാവത്തിനു വശംവദരാകാതെ വിട്ടുപോകുന്നവർ അപൂർവ്വമായിട്ടേ ഉള്ളൂ.

നാം സ്വപ്നാവസ്ഥയിലാകുമ്പോൾ ജാഗ്രദവസ്ഥയിൽ ഒരിക്കലും ചെയ്യാത്ത കാര്യങ്ങൾകൂടി ചെയ്തുപോകാറുണ്ടു്. എന്നാൽ ശാരീരികമായി ഉണർന്നിരിക്കുമ്പോഴും മാനസികമായി ഉറക്കം ഉണ്ടാവാം. ശ്രദ്ധയോടെ ഭൂതക്കണ്ണാടിയിൽക്കൂടി അധ്യയനം ചെയ്യുന്ന മനുഷ്യനു്, ആത്മബോധമില്ലാത്ത അവസ്ഥയിൽ ചെയ്യുന്ന പ്രവൃത്തികളിൽനിന്നുപോലും 'എള്ളിൽ ഉള്ള എണ്ണ അളക്കുവാൻ' കഴിയും. ഗാന്ധിജിയുമായിട്ടു് എനിക്കു് 25 കൊല്ലത്തെ സംസർഗ്ഗമുണ്ടു്. ഞാൻ വളരെ അടുത്തു നിന്നു, സൂക്ഷ്മദർശകത്തിൽക്കൂടി അദ്ദേഹത്തെ അദ്ധ്യയനം ചെയ്തിട്ടുണ്ടു്. വിമർശകൻെറ നിലയിൽ ന്യൂനത കണ്ടുപിടിക്കാൻ ശ്രമിച്ചിട്ടുണ്ടു്. എന്നാൽ ഞാൻ അദ്ദേഹത്തെ ഒരിക്കലും നിദ്രാലു ആയിക്കണ്ടിട്ടില്ല. അദ്ദേഹം എല്ലാ നിമിഷവും ഉണർന്നിരിക്കയാണെന്നു തോന്നുന്നു. "എല്ലാ നിമിഷവും എൻെറ ജീവിതം ഈശ്വരസേവയിൽ കഴിച്ചുകൂട്ടുന്നു" എന്നു് അദ്ദേഹം എന്നോടു പറഞ്ഞപ്പോൾ, ഞാൻ അതിൽ യാതൊരു അതിശയോക്തിയും കണ്ടില്ല. ഈ വാക്യം അഭിമാനത്തിൻെറ ചിഹ്നമല്ല. എന്തുകൊണ്ടെന്നാൽ ഗാന്ധിജി ദ്രഷ്ടാവായിട്ടുതന്നെ സ്വയം വിവേചനം ചെയ്യുന്നു. ഒരാൾക്കു സ്വയം ആത്മനിരീക്ഷണത്തിനു സാധിക്കുകയാണെങ്കിൽ അയാൾ അന്യനെപ്പററിയായാലും തന്നെപ്പററിയായാലും ഒരു ഭേദവുംകൂടാതെ നിരൂപണം ചെയ്യാൻ ശക്തനാകും. അന്യന്മാരെപ്പററി എത്ര നിസ്സങ്കോചമായി പറയുമോ അത്ര നിസ്സങ്കോചമായി തന്നെപ്പററി പറയും.

യർവാദയിൽ അദ്ദേഹം ഉപവാസം ഒന്നുകഴിഞ്ഞു വീണ്ടും തുടങ്ങിയപ്പോൾ ഒരുപക്ഷേ, അദ്ദേഹം ഇങ്ങനെ വിചാരിച്ചിട്ടുണ്ടായിരിക്കും എന്നു് എനിക്കു തോന്നി: "ഞാൻ വൃദ്ധനായി; യാത്രയ്ക്കു് ഒരുങ്ങിയിരിക്കുകയാണു്. എന്തുകൊണ്ടു് പൊരുതിപ്പൊരുതിത്തന്നെ പൊയ്ക്കൂടാ?" ഞാൻ ആവലാതിപ്പെട്ടു: "അങ്ങു ജീവിച്ചിട്ടു ദേശത്തിനു നന്മചെയ്യൂ, എന്നാൽ ഇപ്പോൾ മരിക്കുവാൻ പോവുകയാണു്. മരണം കൊണ്ടു ദേശത്തിനു നന്മ ചെയ്യാൻ ആഗ്രഹിക്കുകയാണോ?"

അദ്ദേഹം പറഞ്ഞു: ''ഇങ്ങനെ സങ്കല്പിക്കുന്നതുപോലും അഭിമാനമാകുന്നു; എന്തുകൊണ്ടെന്നാൽ ചെയ്യുക, ചെയ്യിക്കുക, ചെയ്യാതിരിക്കുക ഇതു് ഈശ്വരൻെറ അധികാരത്തിൽപ്പെട്ടതാണു്. നാം മനസ്സിൽ ഇപ്രകാരമുള്ള ഏതെങ്കിലും രൂപം ചിത്രണം ചെയ്യുന്നപക്ഷം ഇതു് ഈശ്വരാസ്തിത്വത്തിനു് അവഹേളനമായിരിക്കും. അതു നമ്മുടെ അഭിമാനം മാത്രമായിരിക്കും പ്രത്യക്ഷമാക്കുക.'' എനിക്കു് ഇതു കേട്ടിട്ടു് ആശ്ചര്യമുണ്ടായി; അഹങ്കാരം അദ്ദേഹം എത്രത്തോളം നശിപ്പിച്ചിട്ടുണ്ടു് എന്നു് എനിക്കു ബോദ്ധ്യമായി.

ഗാന്ധി അഹങ്കാരത്തിൽനിന്നു് എത്ര അകന്നിരിക്കുന്നു എന്നു് അദ്ദേഹത്തിൻെറ ഹൃദയത്തിലേക്കു ദൃഷ്ടി പതിച്ചാലേ വിശദമാവൂ.

ഹരിജനസേവാസംഘത്തിലെ എല്ലാ പദാധികാരികളും ഒരു പ്രതിജ്ഞ ചെയ്യേണ്ടതുണ്ടു്. ''ഞാൻ എൻെറ ജീവിതത്തിൽ ഉച്ചനീചഭേദം കണക്കാക്കുകയില്ല,'' എന്നാണു് അതിൻെറ ആശയം. ഈ ശപഥംചെയ്യാനുള്ള സമയം വന്നപ്പോൾ ഞാൻ വിസമ്മതിച്ചു. ഇതായിരുന്നു എൻെറ വാദം, ''കേവലം ജന്മനാ ആരെങ്കിലും മീതെയോ താഴെയോ അല്ല. ഇതു ഞാൻ എളുപ്പത്തിൽ വിശ്വസിക്കുന്നു. എന്നാൽ ഒരു മനുഷ്യൻ കള്ളനും ദുഷ്ടനും പാപിയും ആയിരിക്കുക; അവന്റെ പാപകർമ്മങ്ങൾ പ്രത്യക്ഷമായിരിക്കുക, എനിക്കു് ആ ന്യൂനതകൾ ഇല്ലാതേയും വരിക; അഭിമാനം ഇല്ലെങ്കിലും ഞാൻ ആ വ്യക്തിയേക്കാൾ ഗുണവാനാണു് എന്നുള്ള ബോധം എങ്ങനെ ഉണ്ടാകാതിരിക്കും? ഇതിന്റെ സാരം ഇതാണു്: ഞാൻ ദ്രഷ്ടാവായി പരിണമിച്ചാലും ഇന്ന ആളേക്കാൾ ഉന്നതനാണു്, ഇന്ന ആളേക്കാൾ താഴെയാണു് എന്നു കരുതാൻ സാധിക്കും.''

ഈ തർക്കം അദ്ദേഹത്തിനു സ്വീകാര്യമായി തോന്നിയില്ല. ഞാൻ എൻെറ അഭിപ്രായത്തിനു സഹായമായ യുക്തി സമർപ്പിച്ചു; ''അങ്ങു തന്നെത്തന്നെ ഉദാഹരണമെടുക്കു. എന്നേക്കാൾ ഈശ്വരനോടു് അധികം അടുത്താണു് അങ്ങു്, ഉന്നതനാണു്, ഞാൻ നീചനാണു് എന്ന സംഗതി അങ്ങേക്കു് അഭിമാനം ഉദിപ്പിക്കുന്നില്ലെങ്കിലും അങ്ങു് അതു മറക്കുമോ?''

''പക്ഷേ, ഈ വാദംതന്നെ ശരിയല്ല, പ്രാപ്യസ്ഥാനത്തെത്തുന്നതുവരെ ഈശ്വരൻെറ അടുത്തു് ആരാണു്, ദൂരെ

ആരാണ് എന്നു് ആൎക്കാണ പറയുവാൻ സാധിക്കുക? ദൂരെ കാണപ്പെടുന്നവർ അടുത്തു് ആണെന്നുവരാം, അടുത്തു കാണപ്പെടുന്നവർ ദൂരെയും ആയിരിക്കാം. ഞാൻ ഹിന്ദുസ്ഥാനത്തിൽനിന്നു് ഒരിക്കൽ ആഫ്രിക്കയിലേക്കു പോവുകയായിരുന്നു, കപ്പലിൽ ശരിക്കു സമയത്തിനു് എത്താൻ കഴിഞ്ഞില്ല. നംങ്കൂരം പൊക്കിക്കഴിഞ്ഞിരുന്നു, അതുകൊണ്ടു് ഒരു ബോട്ടിൽ ഇരുന്നിട്ടു കപ്പലിന്റെ അടുക്കൽ എത്തി. പക്ഷേ, കൊടുങ്കാററു ശക്തിയായിട്ടുണ്ടായിരുന്നു. വളരെ പ്രാവശ്യം എന്റെ ബോട്ടു് കപ്പലിൻെറ പാൎശ്വഭാഗത്തു തട്ടി തെറിച്ചു ദൂരേക്കു മാറി. അവസാനം അങ്ങനെയിങ്ങനെ ഒരുവിധത്തിൽ ഞാൻ കപ്പലിൽ കയറി. ബോട്ടു വളരെ പ്രാവശ്യം കപ്പലോടു കൂട്ടിമുട്ടി ദൂരേക്കു് അകന്നുപോയല്ലോ. അങ്ങനെതന്നെ പിന്നെയും പിന്നെയും സംഭവിക്കയും എനിക്കു കപ്പലിൽ കയറാൻ സാധിക്കാതെവരികയും ചെയ്യാമായിരുന്നു. കേവലം ബോട്ടു സ്പൎശിച്ചതുകൊണ്ടു നമുക്കു പറയുവാൻ സാധിക്കുമോ നാം കപ്പലിൻെറ അടുത്തു് എത്തിയെന്നു്? അടുത്തു് എത്തിയാലും ദൂരെ പോകാം. ഞാൻ ഈശ്വരൻെറ അടുത്താണു്, ഇന്ന ആൾ ദൂരെയാണു്, എന്നു പിന്നെ എങ്ങനെ വിചാരിക്കും? ഇങ്ങനെയുള്ള സങ്കല്പംതന്നെ ഭ്രമമൂലകമാണു്, അഹങ്കാരപൂൎണ്ണമാണു്.''

എനിക്കു് ഈ യുക്തി വ്യാമോഹമായി തോന്നി. ഗാന്ധിജി എത്രത്തോളം ഉൽബുദ്ധനായിരിക്കുന്നു എന്നുള്ളതാണു് എനിക്കു് അധികം മോഹകമായി തോന്നിയതു്. രാജാവിന്റെ വേഷംകെട്ടുന്ന കലാകാരൻ തൻെറ വേഷംകൊണ്ടു് മോഹിതനാകുന്നില്ല. ഗാന്ധിജി തൻെറ വലിപ്പത്തിൽ അഭിമാനി ആകുന്നില്ല. അഹങ്കാരം മോഹത്തിൻെറ മറ്റൊരു പേരാണു്. ഉൽബുദ്ധനായ മനുഷ്യനു മോഹം എവിടെ, അഹങ്കാരം എവിടെ? ഗാന്ധിജി ചിലപ്പോൾ സങ്കോചംകൂടാതെ ആത്മശ്ലാഘ ചെയ്യാനും ഇതാണു കാരണം. ''ഞാൻ പ്രചാരശാസ്ത്രത്തിൻെറ പണ്ഡിതനാണു്; പത്രലേഖനകലയിൽ നിപുണനാണു്; ഞാൻ ഉറച്ച ബനിയാനാണു്; ഞാൻ ശരീരശാസ്ത്രത്തിൻെറ വിദ്യാൎത്ഥിയാണു്; ഞാൻ മുപ്പത്തെട്ടുകൊല്ലമായി ഗീതയെ അനുസരിച്ചു് ആചരണംചെയ്തുകൊണ്ടിരിക്കയാണെന്നു് എനിക്കു് അവകാശപ്പെടാം. (1929-ലാണു് ഇങ്ങ

നെ എഴുതിയതു്); ഞാൻ സത്യത്തിൻെറ ആരാധകനാണു്, എൻെറ ജീവിതം രാവും പകലും ഈശ്വരസേവയിൽ കഴിഞ്ഞുകൂടുന്നു.'' വേറെ ആരുടെയെങ്കിലും മുഖത്തുനിന്നാണു് ഈ വാക്കുകൾ വന്നിരുന്നതെങ്കിൽ അഹങ്കാരത്തിൻെറ ഗന്ധം ഉണ്ടെന്നു പറയാമായിരുന്നു, എന്നാൽ ഗാന്ധിജിയുടെ മുഖത്തുനിന്നാകകൊണ്ടു് ഇല്ല. എന്തുകൊണ്ടെന്നാൽ ഗാന്ധിജി മദ്ധ്യസ്ഥനായിട്ടു സ്വയം വിവേചനം ചെയ്യുന്നു.

ഒരു ശസ്ത്രചികിത്സകൻ കത്തി എടുത്തു കീറിയിട്ടു മനുഷ്യശരീരത്തിൻെറ ഉള്ളിൽ ഒളിഞ്ഞുകിടക്കുന്ന അവയവങ്ങളെ കാണികളുടെ മുമ്പിൽ കൊണ്ടുവരുന്നു. ചീഞ്ഞ ഭാഗത്തെ നിർദ്ദയം മുറിക്കുന്നു, തുന്നിക്കെട്ടുന്നു. ഇങ്ങനെ നിർദ്ദയമായി കത്തികൊണ്ടു കീറുന്നതു കണ്ടാൽ, അതു ജീവനുള്ള ശരീരത്തിലല്ല, ഒരു മരത്തിൽ കൗശലം കാണിക്കുകയാണോ എന്നു തോന്നും. പക്ഷേ, ആ ഡോക്ടർക്കു സ്വശരീരത്തിൽ അങ്ങനെ ചെയ്യാൻ സാധിക്കയില്ല. ചിരിച്ചുകൊണ്ടു് തൻെറ സ്വന്തം ചീഞ്ഞ കാൽ വേണ്ടിവന്നാൽ മുറിച്ചുകളയാൻ സാധിക്കുന്ന ഡോക്ടർ എവിടെയാണു്? എന്നാൽ ഗാന്ധിജി അങ്ങനത്തെ ശസ്ത്രക്രിയാചതുരനാണു്. അദ്ദേഹത്തിൻെറ ഞരമ്പുകൾ മമതാരഹിതമായിത്തീർന്നിട്ടുണ്ടു്. അതുകൊണ്ടു് ഗാന്ധിജിക്കു നിർദ്ദയമായി പരപുരുഷന്മാരെ ശസ്ത്രക്രിയ നടത്താൻ സാധിക്കുന്നതിലധികം നിർദ്ദയമായി തൻെറമേൽ അതു നടത്തുവാൻ കഴിയും. ''ഞാൻ ഹിമാലയത്തെററു ചെയ്തിട്ടുണ്ടു്, ഞാൻ ഇന്നു പാപംചെയ്തു'' ഇങ്ങനെയുള്ള സ്വീകാരോക്തികളെക്കൊണ്ടു നിറഞ്ഞതാണു് അദ്ദേഹത്തിൻെറ ആത്മകഥ, ''ബുദ്ധൻെറ അഹിംസ എൻെറ അഹിംസയേക്കാൾ ന്യൂനമായിരുന്നു'' എന്നു് അദ്ദേഹം പറയുകയാണെങ്കിൽ എന്താണു് ആശ്ചര്യം? ''ടോൾസ്റ്റോയിക്കു തൻെറ വിചാരങ്ങളെ പൂർണ്ണമായി അനുസരിക്കാൻ കഴിഞ്ഞില്ല; എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൻെറ വിചാരങ്ങൾ അദ്ദേഹത്തിൻെറ ആചാരങ്ങളിൽനിന്നു വിദൂരമായിരുന്നു. ഞാൻ എൻെറ വിചാരങ്ങളിൽനിന്നു് എൻെറ ആചാരങ്ങളെ ഒരു അടി മുമ്പോട്ടുവെക്കുവാൻ പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. ഈ ഉക്തികൾ അഭിമാനം സ്ഫുരിക്കുന്നതല്ല. ഒരു മദ്ധ്യസ്ഥനായ ശസ്ത്രചികിത്സകൻെറ ആണു്. യോഗ്യതയോടും കുശലതയോടുംകൂടി അന്യന്മാരെ

പീറിമുറിക്കുന്നതുപോലെ തന്നെത്തന്നെയും അദ്ദേഹത്തിനു പീറാൻ സാധിക്കുന്നു.

അഭിമാനം ഗാന്ധിജിയെ സ്പർശിക്കപോലും ചെയ്തിട്ടില്ല എന്നു് ശ്രദ്ധിച്ചു് അദ്ധ്യയനം ചെയ്യുന്നവക്ക എളുപ്പത്തിൽ മനസ്സിലാകും. വലിയ കാര്യങ്ങളെക്കൊണ്ടല്ല, ചെറിയ കാര്യങ്ങളെക്കൊണ്ടാണു് മനുഷ്യരെ പരിഗണിക്കേണ്ടതു് എന്നാണു് എനിക്കു തോന്നുന്നതു്. വലിയ വലിയ ത്യാഗംചെയ്യുന്നവൻ ദിവസേനയുള്ള ചെറിയ പ്രവൃത്തികളിൽ അശ്രദ്ധ കാണിക്കയും ചിലപ്പോൾ അത്യന്തം നീചമായി പ്രവത്തിക്കയും പതിവാണു്. കാരണം ഇതാകുന്നു, വലിയ പ്രവൃത്തികളിൽ ജനങ്ങൾ ജാഗ്രതയോടുകൂടി ആത്മാവിനെ പ്രവേശിപ്പിക്കുന്നതുകൊണ്ടു് ആ കാര്യം പ്രകാശമാനമായിത്തീരുന്നു. എന്നാൽ, ചെറിയ പ്രവൃത്തികളിൽ മനുഷ്യർ അശ്രദ്ധാലുക്കളായിത്തീരാറുണ്ടു്. അവരുടെ ത്യാഗം അവക്കു സ്വാഭാവികമായിട്ടുള്ള ഒന്നല്ല എന്നാണു് ഇങ്ങനെയുള്ള മനുഷ്യരെ സംബന്ധിച്ചു വെളിപ്പെടുന്നതു്. എന്നാൽ ഗാന്ധിജിയെ ഇങ്ങനെ പറയാൻ സാധിക്കും: ചെറുതായാലും വലുതായാലും ശരി, എല്ലാ പ്രവൃത്തികളും അദ്ദേഹം ജാഗ്രതയോടെയാണു ചെയ്യുന്നതു്. ഇതിന്റെ സാരം ഇതാണു്: ത്യാഗം, സത്യം, അഹിംസ മുതലായവ അദ്ദേഹത്തിന്റെ സ്വാഭാവികമായ ധമ്മമായിത്തീന്നിട്ടുണ്ടു്, അദ്ദേഹത്തിനു ധമ്മപാലനം ചെയ്യുന്നതിൽ പ്രയത്നിക്കേണ്ടിവരുന്നില്ല. പ്രയത്നിക്കേണ്ടിവരികയാണെങ്കിൽ അത്യന്തം സൂക്ഷ്മമാണു് അതു്. അദ്ദേഹം എട്ടു യാമം ഉണന്നിരിക്കുന്നു. ഇതു് ഒരു സാധാരണസ്ഥിതിയല്ല.

## പതിനേഴു്

ഗാന്ധിജിയെ ഒരു മഹാത്മാവിന്റെ രൂപത്തിൽ നാം കണ്ടു: ഒരു നേതാവിന്റെ രൂപത്തിലും കണ്ടു; എന്നാൽ ബാപ്പുവായിക്കാണുന്നതിലാണു് അദ്ദേഹത്തിന്റെ യഥാത്ഥരൂപം. സേവാഗ്രാമത്തിൽ ആലോചിക്കേണ്ട വലിയ വിഷയങ്ങൾ വരുന്നു. വൈസ്രോയിയുമായി കത്തിടപാടുകൾ ഉണ്ടാകുന്നു, വക്കിംഗ് കമ്മിററിയുടെ യോഗങ്ങൾ നടക്കുന്നു,

വലിയ വലിയ നേതാക്കന്മാർ വന്നുചേരുന്നു, മന്ത്രിമണ്ഡലത്തിലെ അംഗങ്ങൾ കോൺഗ്രസ്സ് ഭരണകാലത്തു് ആലോചനയ്ക്കുവേണ്ടി വന്നുകൊണ്ടേ ഇരിക്കുന്നു. എന്നാൽ ആശ്രമവാസികൾ വലിയ ആളുകളുടെ എഴുത്തുകൾകൊണ്ടു് ആശ്ചര്യപ്പെടുകയോ, വലിയ നേതാക്കന്മാരെ കണ്ടിട്ടു മോഹിക്കുകയോ ചെയ്യുന്നില്ല. രാജനീതിയിൽ അവർക്കു് വലിയ രസവും ഇല്ല. ബാപ്പു എന്തു ഭക്ഷിച്ചു, എന്തു പാനംചെയ്തു, എപ്പോൾ എഴുന്നേററു, എപ്പോൾ ഉറങ്ങി, ഇന്നാളോടു് എന്തു പറഞ്ഞു, എന്തു കേട്ടു, ഈ സംഗതികളിൽ ആണു് അവർക്കു് അധികം രസം. ഗാന്ധിജിയും ആശ്രമത്തിലെ ചെറിയ ചെറിയ കാര്യങ്ങളിൽ ആവശ്യത്തിലധികം ഔൽസുക്യം പ്രദർശിപ്പിക്കുന്നു.

ആശ്രമം എന്താണു്; ഒരു അത്ഭുതമണ്ഡലമാണു്. അതിനെ ശിവൻെറ കല്യാണഘോഷയാത്ര എന്നു പറയണം. പലതരത്തിലുള്ള രോഗികളുണ്ടു്. അവരെ ചികിത്സിക്കുന്നതിൽ ഗാന്ധിജി പ്രത്യേകം ഉത്സാഹം കാണിക്കുന്നു. എന്നാൽ എല്ലാവരും ബാപ്പുവിനെക്കുറിച്ചു ഭ്രാന്തന്മാരാണു്. ഒരു രോഗിക്കുവേണ്ടി തണുപ്പുകാലത്തു് പുതയ്ക്കുന്നതിനു് പഞ്ഞിനിറച്ച ഒരുതരം പുതപ്പു് ഉണ്ടാക്കിക്കുന്നതു് ഒരു ദിവസം ഞാൻ കണ്ടു. കസ്തൂരിബായുടെ പഴയ സാരികൾ കൊണ്ടുവന്നു, ഗാന്ധിജി സ്വന്തം കൈകൊണ്ടുതന്നെ അവ അളന്നു് എത്ര വാര തുണിവേണമെന്നു് ഊഹിച്ചു. പുതപ്പിൻെറ ഉള്ളിൽ പഞ്ഞിക്കു പകരം പഴയ വർത്തമാനക്കടലാസ്സുകൾ ഒന്നിനുമീതെ ഒന്നായി വെച്ചു തുണിയോടുകൂടി തുന്നി. ഗാന്ധിജി എല്ലാ പ്രവൃത്തികളും സന്തോഷത്തോടും രസത്തോടുംകൂടി ചെയ്യിച്ചു. കടലാസ്സിനു് പഞ്ഞിയെക്കാൾ അധികം ചൂടുണ്ടു് എന്നു ഞാൻ പറഞ്ഞു. ഇങ്ങനെയുള്ള പ്രവൃത്തികളിൽ ഇദ്ദേഹത്തിൻെറ വിലപിടിച്ച സമയം ഉപയോഗിക്കുന്നതു് എന്തിനാണു് എന്നു് എനിക്കു തോന്നി. ഞാൻ നേരംപോക്കിൽ പറഞ്ഞു, "അങ്ങേയ്ക്കു് ആശ്രമത്തിലെ ഈ പ്രവൃത്തികളിൽ ദേശീയകാര്യങ്ങളെക്കാൾ അധികം രസം ഉണ്ടു്." "അധികം എന്നല്ല, അത്രതന്നെ എന്നു പറയൂ" ഇതായിരുന്നു മറുപടി.

**ഞാൻ ആശ്ചര്യപ്പെട്ടുപോയി. എന്തുകൊണ്ടെന്നാൽ ഗാന്ധിജി നേരംപോക്കിലല്ല, ഗാംഭീര്യത്തോടെയാണു് ഉത്തരം**

ന്നതു്. എന്നാൽ കാര്യം ശരിയാണു്. ഗാന്ധിജി രാത്രി യും പകലും ഗംഭീരമായ വിഷയങ്ങൾതന്നെ വിചാരിക്കയാണെങ്കിൽ പിന്നെ അദ്ദേഹത്തിനു ലേശംപോലും വിശ്രമം കിട്ടുകയില്ല. ഒരുപക്ഷേ, ആശ്രമം അദ്ദേഹത്തിനു പരോപകാരവും വിനോദവും സമ്മേളിച്ച ഒരു രസായനശാലയാണു്. ആശ്രമം ഗാന്ധിജിയുടെ കുടുംബമത്രെ. മഹാവ്യക്തികൾ കൂടി കൗടുംബികസുഖത്തെ ആഗ്രഹിക്കുന്നു. ഗാന്ധിജിക്കാകട്ടെ വിശാലം മുഴുവൻ കുടുംബമാണു്, എന്നാൽ ആശ്രമകുടുംബത്തിൽ അദ്ദേഹത്തിനു വിശേഷിച്ചു ചുമതലയുണ്ടു്. ആ ഭാരവാഹിത്വത്തെ അദ്ദേഹം നിർമ്മോഹനായിട്ടു നിർവ്വഹിക്കുന്നു.

ശിവന്റെ വിവാഹഘോഷയാത്രപോലെ പുറമെയുള്ള പ്രേക്ഷകന്മാരെ ആശ്ചര്യപ്പെടുത്തത്തക്കവണ്ണം ആശ്രമത്തിൽ അത്ര വിഭിന്നസ്വഭാവത്തോടും ശക്തിഭേദത്തോടും കൂടിയ ആളുകളെ താമസിപ്പിച്ചിട്ടുണ്ടു്. പക്ഷേ, ഓരോരുത്തരെ അടുത്തറിഞ്ഞാൽ അവരിൽ ഓരോരുത്തർക്കും പ്രത്യേകം സ്ഥാനമുണ്ടെന്നു മനസ്സിലാകും. മാത്രമല്ല, ചില സംഗതികളിൽ അവരിൽ പലരേയും തനിക്കു മീതെയായിട്ടാണു് ഗാന്ധിജി കരുതുന്നതു്. ഏതെങ്കിലും ആദ്ധ്യാത്മികമായ സംശയം പരിഹരിക്കാനുണ്ടെങ്കിൽ, അദ്ദേഹം സാധാരണ തന്റെ കൂട്ടുകാരായ വിനോബ, കിശോരലാൽ, കാകാസാഹബ്ബ് മുതലായവരെ വിളിക്കും. ഇങ്ങനെയുള്ള കൂട്ടുകാരെ വെച്ചുകൊണ്ടുതന്നെയാണു് അദ്ദേഹം ഉച്ചനീചഭാവന നഷ്ടമാക്കിയതു് എന്നു തോന്നുന്നു. നിസ്സാരമായി കരുതപ്പെടുന്ന പ്രവൃത്തി ചെയ്യുന്നവനും ആശ്രമത്തിൽ ഭക്ഷണം കഴിക്കുന്നതു് ഒരുമിച്ചിരുന്നാണു്. അവിടെ എന്നപോലെതന്നെ ഗാന്ധിജിയുടെ മനസ്സിലും അദ്ദേഹത്തിന്റെ ആശ്രമവാസികളുടെ മനസ്സിലും ഭേദഭാവന ഇല്ല.

കുറച്ചുദിവസം മുമ്പിലത്തെ സംഗതിയാണു്. വൈസ്രോയിയെ കാണുന്നതിനുവേണ്ടി ഗാന്ധിജി ദൽഹിയിലേക്കു വന്നിരുന്നു. എന്നാൽ സേവാഗ്രാമത്തിൽ എത്തുന്നതിനു് ബദ്ധപ്പാടായിരുന്നു അദ്ദേഹത്തിനു്. അവസാനം ഗാന്ധിജി വേഗം മടങ്ങിപ്പോവാൻ സാധിക്കയില്ലെന്നു കണ്ടപ്പോൾ മഹാദേവഭായിയോടു് സേവാഗ്രാമത്തിലേക്കു് ഉടനെ തിരിക്കുവാൻ പറഞ്ഞു. പ്രവൃത്തികൾ ധാരാളം ഉണ്ടായിരുന്നു. ഇത്ര

വലിയ വിഷയങ്ങൾ ഉള്ളപ്പോഴും അദ്ദേഹത്തിൽ സ്വയം മടങ്ങിപ്പോകാനുള്ള ഇച്ഛയുണ്ടായിരുന്നതും മഹാദേവഭായിയെ പെട്ടെന്നു് മടക്കി അയച്ചിരുന്നതും എങ്ങനെയാണെന്നു് എനിക്കു മനസ്സിലായില്ല. ഞാൻ പറഞ്ഞു, "ഇത്ര വലിയ പ്രവൃത്തികൾ ഉള്ളപ്പോൾ ആശ്രമത്തിലേക്കു മടങ്ങാൻ എന്താണിത്ര തിടുക്കം?" "എന്നാൽ എന്റെ ചുമതലയെക്കുറിച്ചു് അന്വേഷിച്ചുനോക്കു," ഗാന്ധിജി പറഞ്ഞു, "ആശ്രമത്തിൽ അനേകതരക്കാർ ഉണ്ടു്; രോഗികൾ, ഭ്രാന്തന്മാർ. ഇപ്പോൾ മഹാദേവനെ മാത്രം കൂടെ താമസിപ്പിച്ചിട്ടു് മററുള്ളവരെയൊക്കെ പറഞ്ഞയച്ചാലെന്താണു് എന്നു ചിലപ്പോൾ തോന്നാറുണ്ടു്. ബാ ഇഷ്ടപ്പെടുന്നുണ്ടെങ്കിൽ കൂടെ താമസിച്ചോട്ടെ. എല്ലാവരേയും പറഞ്ഞയയ്ക്കുമ്പോൾ എന്റെ ചുമതലയും തീരും. പക്ഷേ, ഈ ആളുകളുടെ ഭാരവാഹിത്വം ഏടുത്തിരിക്കുമ്പോൾ, എനിക്കു് ആ ചുമതല നിർവ്വഹിക്കണം. എന്റെ ശരീരം ദൽഹിയിലും മനസ്സു് സേവാഗ്രാമത്തിലും ആയിരിക്കാൻ കാരണം ഇതാണു്."

സേവാഗ്രാമത്തിലെ കുടുംബത്തിന്റെനേരെയുള്ള അദ്ദേഹത്തിന്റെ മനോഭാവം മുകളിൽ പറഞ്ഞതിൽനിന്നു് സ്പഷ്ടമാകുന്നുണ്ടല്ലോ.

## പതിനെട്ടു്

ഗാന്ധിജി ഓരോ കാശും കണക്കാക്കുന്ന ആളാണു്. കുട്ടിക്കാലംമുതൽക്കുതന്നെ ഗാന്ധിജിക്കു് രൂപ പൈ കണക്കാക്കുന്നതിൽ ശ്രദ്ധിക്കുന്ന സ്വഭാവം ഉണ്ടായിരുന്നു. ഗാന്ധിജി വ്യവസ്ഥപ്രിയനാണു്. ഇതും കുട്ടിക്കാലംമുതൽക്കുതന്നെ അദ്ദേഹത്തിനുള്ള സ്വഭാവമാകുന്നു. അതിനാൽ അദ്ദേഹത്തിന്റെ വീടു് സദാ വെടിപ്പും വൃത്തിയും ഉള്ളതായിരിക്കുന്നു; എല്ലാത്തിനും ഒരു ക്രമവും കാണാം. വസ്ത്രധാരണത്തിൽപ്പോലും ഒരു ചിട്ടയുണ്ടു്. വൈസ്രോയി പറഞ്ഞു, 'ഗാന്ധിജി വൃദ്ധനായിപ്പോയി.' പക്ഷേ, അദ്ദേഹത്തിന്റെ തൊലിയുടെ മിനുസം യുവാക്കന്മാരുടേതുപോലെയാണു്. ആരോഗ്യം നിലനിർത്തുവാൻ അദ്ദേഹം പൂർണ്ണമായി ശ്രമിക്കുന്നുണ്ടെന്നുള്ളതു് വാസ്തവംതന്നെ. എല്ലാത്തിലും ചുരുക്കി ചെലവുചെയ്യുന്നു.

എഴുത്തുകളിൽ മൊട്ടുസൂചി കുത്തിയിട്ടുണ്ടെങ്കിൽ, അതു് എടുത്തു സൂക്ഷിച്ചുവെക്കുന്നു.

ലണ്ടനിലേക്കു പോകുന്ന സമയത്തു് കപ്പലിൽ ഒരു വെള്ളക്കാരൻ ഉണ്ടായിരുന്നു. അയാൾ ദിവസേന ഗാന്ധിജിയെ ശകാരിക്കുക പതിവാണു്. ഒരുദിവസം അയാൾ ഗാന്ധിജിയെപ്പററി വ്യംഗ്യപൂർണ്ണമായ കവിത എഴുതുകയും ഗാന്ധിജിയുടെ അടുക്കലേക്കു് അതുംകൊണ്ടു വരുകയും ചെയ്തു. അദ്ദേഹം ആ ഏടുകൾ വാങ്ങി ചീന്തിയിട്ടു് ചവററുകൊട്ടയിൽ ഇടുകയും അതിൽ ഉണ്ടായിരുന്ന പിൻ ശ്രദ്ധയോടെ എടുത്തു് തന്റെ ഡപ്പിയിൽ വയ്ക്കുകയും ആണുണ്ടായതു്. ആ മനുഷ്യൻ പറഞ്ഞു, "ഗാന്ധിജി വായിക്കു, ഇതു നിരർത്ഥകമാണെന്നു വെയ്ക്കേണ്ട." "ശരിയാണു്, സാരമായിട്ടുണ്ടായിരുന്നതു് ഞാൻ എടുത്തുവെച്ചിട്ടുണ്ടു്." ഇതുകേട്ടപ്പോൾ എല്ലാവരും ചിരിച്ചുപോയി. ആ ഇംഗ്ലീഷുകാരൻ കോപാന്ധനായി.

ഉപയോഗമുള്ള ചെറിയ സാധനങ്ങളെക്കൂടി ഗാന്ധിജി ഒരിക്കലും കളയുന്നില്ല. ഒന്നും രണ്ടും വാര നൂലിന്റെ കഷണം സൂക്ഷിച്ചുവെക്കുന്നു, വളരെ മാസങ്ങൾക്കുശേഷം ആവശ്യം വരുമ്പോൾ പുറത്തെടുക്കുന്നു. അദ്ദേഹത്തിന്റെ ചക്കയുടെ ചുവടെ വെയ്ക്കുന്ന കറുത്ത തുണിയുടെ ഒരു ചെറിയ കഷണം പന്ത്രണ്ടുകൊല്ലംമുമ്പു് കണ്ടിട്ടുള്ളതാണു്; അതു് ഇന്നും കാണുന്നു. ജനങ്ങളുടെ കത്തുകളിൽനിന്നും എഴുതാത്ത വെള്ളക്കടലാസ്സു് എടുത്തിട്ടു് കവർ ഉണ്ടാക്കി ഉപയോഗിക്കുന്നു. ഈ കാഴ്ച ഒരുതരത്തിൽ അങ്ങേയററത്തുള്ള പിശുക്കനേക്കൂടി കവച്ചുവെക്കുന്നുണ്ടു്.

ലണ്ടനിൽവെച്ചാണു്, ഗാന്ധിജിക്കു് താമസിക്കുവാൻ നിശ്ചയിച്ചിരുന്ന സ്ഥാനം പട്ടണത്തിൽനിന്നു് കുറെദൂരെ പൂർവ്വഭാഗത്തായിരുന്നു. ആപ്പീസ് പടിഞ്ഞാറുഭാഗത്തും. രണ്ടിനും തമ്മിൽ ഏഴെട്ടുനാഴിക ദൂരമുണ്ടായിരുന്നു. ഉച്ചയ്ക്കു് ഭക്ഷണം ഒരു സ്നേഹിതന്റെ വീട്ടിലാണു് ഏൎപ്പെടുത്തിയിരുന്നതു്. എങ്കിലും ആപ്പീസിൽ വരുത്തി കഴിക്കുകയാണു പതിവു്. നിയതസ്ഥാനത്തുനിന്നു് ഭക്ഷണസാധനങ്ങൾ ദിവസേന ആപ്പീസിൽ കൊണ്ടുവന്നിരുന്നു.

ഭക്ഷണത്തോടൊരുമിച്ചു് ഗാന്ധിജി ചിലപ്പോൾ തേനും കഴിക്കും. ഞങ്ങൾ ഇംഗ്ലണ്ടിലേക്കു പോയതു് ഈജിപ്തിൽ

ക്കൂടിയാണു്. അവിടത്തെ ജനങ്ങൾ ഒരു കുടം നിറച്ചു തേൻ ഗാന്ധിജിക്കു കൊടുത്തിരുന്നു. അതിൽനിന്നു കുറേശ്ശെ തേൻ ദിവസേന ഭക്ഷണത്തിനു് ഉപയോഗിച്ചിരുന്നു. ഒരുദിവസം മീരാബെൻ താമസസ്ഥലത്തുനിന്നു് തേൻ കൊണ്ടുവരുവാൻ മറന്നുപോയി. സമയത്തു് ഓർമ്മവന്നപ്പോൾ നാലണകൊടുത്തു് ഒരുകുപ്പി തേൻ വരുത്തിവെച്ചു. ഗാന്ധിജി ഭക്ഷണത്തിനു് ഇരുന്നപ്പോൾ ഗ്ലാസ് നോക്കിയിട്ടു ചോദിച്ചു—ഇതെന്താണു്? അതു വാങ്ങാനുള്ള കാരണം അദ്ദേഹത്തെ അറിയിച്ചു. "ഇങ്ങനെ പൈസ നശിപ്പിക്കുന്നതു് എന്തിനു്? ആളുകൾ തന്നിട്ടുള്ള പണം നാം ഇങ്ങനെ ദുരുപയോഗപ്പെടുത്താമോ? ഒരുദിവസം തേൻ ഇല്ലെങ്കിൽ ഞാൻ മരിച്ചുപോകുമോ?"

ഭാരതവർഷത്തിലെ വലിയവലിയ കുഴപ്പമുള്ള വിഷയങ്ങൾ മുമ്പിൽ ഉണ്ടായിരുന്നു. അവയെ മാററിനിർത്തിയിട്ടു് തേനിനെക്കുറിച്ചു് വളരെനേരം സംസാരിച്ചു; അനുയായികളെ ശാസിച്ചു; ഇതു് അടുത്തിരുന്നവർക്കു് രുചിച്ചില്ല. ഗാന്ധിജിക്കു് വലിയ വിഷയങ്ങൾപോലെതന്നെ ചെറിയ വിഷയങ്ങളും വിഷമമുള്ളതാണു്. ഇതിൽ ചിലപ്പോൾ ലഘുഗുരുവിവേകം ഗാന്ധിജിക്കു പോരെന്നു് ആളുകൾക്കു തോന്നാറുണ്ടു്. കൂടെയുള്ളവർക്കു് കോപവും ഉണ്ടാകാറുണ്ടു്. എന്നാൽ ഗാന്ധിജി ഇതൊന്നും വകവെയ്ക്കാറില്ല.

വസ്തുക്കൾ നല്ലവണ്ണം സൂക്ഷിച്ചുവെയ്ക്കുന്നു. കുറച്ചു കീറിയാൽ ഉടൻ തുന്നിക്കുത്തും. എല്ലാ സാധനങ്ങളേയും വേണ്ടുവോളം സ്വച്ഛതയോടെ വെയ്ക്കുന്നു. വെള്ളംപോലും ആവശ്യത്തിനുമാത്രമെ ചെലവാക്കുകയുള്ളു; അത്ര പിശുക്കാണു്. കുടിക്കുന്നതിനു തിളപ്പിച്ച വെള്ളം ഒരു ഗ്ലാസ്സിൽ വെയ്ക്കുന്നു. ആവശ്യം വരുമ്പോൾ കുടിക്കുവാനും മുഖം കഴുകുവാനും അതുപയോഗിക്കുന്നു.

## പത്തൊൻപതു്

ഗാന്ധിജിയുടെ ദിനചര്യയും വ്യവസ്ഥിതമാണു്. ഓരോ മിനിറ്റും ഉപയോഗപ്പെടുത്തുന്നു. പുറമേനിന്നു് വളരെ കത്തുകൾ വരുന്നുണ്ടു്. അതിനു മറുപടി അയയ്ക്കുന്നു. ഇടയ്ക്കു് അദ്ദേഹം ഭക്ഷിക്കുമ്പോഴും വായിക്കുന്നു. ചിലപ്പോൾ ഭക്ഷിച്ചു

കൊണ്ട് ചിലരോട്ട സംഭാഷണം ചെയ്യാറുണ്ട്. ചുററിനടക്കു മ്പോഴത്തെ സമയവും ഉപയോഗശൂന്യമായി കളയുന്നില്ല.

ഗാന്ധിജി മിക്കവാറും നാലുമണിക്ക് എഴുന്നേല്ക്കുന്നു. ഉടനെ കാലും മുഖവും കഴുകി പ്രാത്ഥന നടത്തും. പിന്നെ ശൗചാദികൾ നിർവ്വഹിച്ചിട്ട് ഏഴുമണിക്കു കുറച്ചു പ്രാതൽ കഴിക്കും. അതിനുശേഷം നടക്കാൻ പോകയായി. പിന്നെ ജോലിതുടങ്ങും. ഒമ്പതുമണിക്ക് എണ്ണപുരട്ടി തിരുമ്മിക്കുന്നു: അപ്പോഴും പ്രവൃത്തി ചെയ്തുകൊണ്ടിരിക്കും; കുളിച്ചു പതിനൊന്നുമണിക്കാണു ഭക്ഷണം. ഒരു മണിവരെ ജോലിചെയ്തിട്ട് കുറച്ചുനേരം മയങ്ങും. ഏകദേശം രണ്ടുമണിക്ക് എഴുന്നേല്ക്കും. ശൗചാദികൾക്കുശേഷം വയററത്തു മണ്ണുകൊണ്ടുള്ള പട്ടീസു കെട്ടിയിട്ട് കുറച്ചു വിശ്രമിക്കുന്നു, കിടക്കുമ്പോഴും പ്രവൃത്തി ചെയ്യുന്നുണ്ട്. നാലുമണിക്ക് ചക്ക എട്ടക്കുകയായി. പിന്നെ എഴുത്തുകുത്തുകളാണ്. വൈകുന്നേരം അഞ്ചുമണിക്കാണ് അത്താഴം. അതിനുശേഷം നടക്കൽ. ഏഴുമണിക്കു പ്രാത്ഥന, പിന്നെ കുറച്ചു പ്രവൃത്തി, ഒമ്പതരമണിക്ക് ഉറക്കം.

ആവശ്യം ഉണ്ടാകുമ്പോൾ രാത്രി രണ്ടുമണിക്കുകൂടി എഴുന്നേററു ജോലി ആരംഭിക്കുന്നു. ഗാന്ധിജിയുടെ ഭക്ഷണത്തിനു വലിയ വിഭവങ്ങളൊന്നുമില്ല. ഒന്നുരണ്ടുകൊല്ലമായി ഇടയ്ക്കിടയ്ക്കു ചില മാററങ്ങൾ കാണുന്നുണ്ട്. ശക്കരയും കപ്പലണ്ടിയും തിന്നുകൊണ്ടിരുന്ന കാലമുണ്ടായിരുന്നു. വളരെക്കൊല്ലംമുമ്പു ഞാൻ കണ്ടിരുന്നു, അദ്ദേഹം പാൽ തീരെ ഉപേക്ഷിച്ചിട്ട് പകരം നൂറിലധികം ബദാം ദിവസവും ഭക്ഷിച്ചിരുന്നതു്. വളരെക്കൊല്ലങ്ങൾക്കുമുമ്പ് ഒരിക്കൽ റൊട്ടി ത്യജിച്ചിട്ട് നുറു് ഈന്തപ്പഴം തിന്നുന്നതും കണ്ടിട്ടുണ്ട്. ഇതുപോലെതന്നെ ഒരുകാലത്തു് റൊട്ടി അധികം ഭക്ഷിച്ചിരുന്നു, ഫലങ്ങൾ കുറച്ചും. ഇപ്രകാരമുള്ള പരീക്ഷണവും മാററവും ഭക്ഷണത്തിൽ നടന്നുകൊണ്ടിരിക്കുന്നു. കുറച്ചുവർഷങ്ങൾക്കു മുമ്പു വേപ്പിലകളും പുളിയും ഉപയോഗിച്ചുനോക്കിയിരുന്നു. പിന്നെ അതു് ഉപേക്ഷിച്ചു. വേവിക്കാത്ത ആഹാരം സുഖക്കേട്ട വന്നതിനാൽ വേണ്ടെന്നുവെയ്ക്കേണ്ടിവന്നു.

ഈ പരീക്ഷണങ്ങളെല്ലാം എല്ലാ മനുഷ്യക്കും അഭിലഷണീയമല്ല. ഈയിടെ ഗാന്ധിജിയുടെ ഭക്ഷണം നല്ലവണ്ണം

പൊരിച്ച റൊട്ടി, വേവിച്ച ചീര, ശക്കര, വെളുത്തുള്ളി, ഫലങ്ങൾ ഇവയാണ്. എല്ലാ സാധനങ്ങളിലും കുറച്ചു സോഡ ഇടുന്നു. സോഡ ആരോഗ്യത്തിനു നല്ല സാധനമാണെന്നാണ് ഗാന്ധിജിയുടെ അഭിപ്രായം. ഒരു ദിവസത്തിൽ അഞ്ചിലധികം സാധനങ്ങൾ ഗാന്ധിജി ഭക്ഷിക്കയില്ല. ഈ ഗണനയിൽ ഉപ്പും പെടും.

ഗാന്ധിജി തന്റെ യൗവനത്തിൽ ദിവസം 50 നാഴിക പോലും നടന്നിട്ടുണ്ട്. വാർദ്ധക്യത്തിലും ഇദ്ദേഹം വ്യായാമം എന്ന നിലയിലുള്ള നടപ്പ് ഒരിക്കലും ഉപേക്ഷിച്ചിട്ടില്ല. ഭക്ഷണം ഒരു ദിവസം ഇല്ലെങ്കിൽ സാരമില്ല, ഉറക്കം കുറഞ്ഞാലും തരക്കേടില്ല, പക്ഷേ, നടന്നില്ലെങ്കിൽ രോഗം പിടിപെടും എന്നു ചിലപ്പോൾ അദ്ദേഹം പറയാറുണ്ട്. ദിവസേന വയററത്ത് ഒരു മണിക്കൂർവരെ മണ്ണുകൊണ്ടുള്ള പട്ടീസുകെട്ടുന്നു. ഇതിനും ധാരാളം മാഹാത്മ്യമുണ്ടത്രെ.

ഉറങ്ങണമെന്നു വിചാരിച്ചാൽ അപ്പോൾ അദ്ദേഹത്തിനു് ഉറങ്ങാൻ സാധിക്കും. ഗാന്ധി-എർവിൻ ഉടമ്പടിസമയത്തുണ്ടായ ഒരു സംഭവം എനിക്കു് ഓർമ്മയുണ്ട്. ചില ഇംഗ്ലീഷുകാർ എന്റെ ഗൃഹത്തിൽവന്നു ഗാന്ധിജിയെ കാണാൻ നിശ്ചയിച്ചിരുന്നു. നിശ്ചിതസമയത്തിനു പതിനഞ്ചുമിനിറ്റു മുമ്പു ഗാന്ധിജി എത്തി. "എനിക്കു കുറച്ചു് ഉറങ്ങണം" എന്നു പറഞ്ഞു. "ഉറങ്ങാനുള്ള സമയം എവിടെ? പതിനഞ്ചു മിനിററു മാത്രമേ ഉള്ളൂ," എന്നു ഞാൻ പറഞ്ഞു. "പതിനഞ്ചുമിനിററു ധാരാളം മതി," എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. ഉടനെ കട്ടിലിൽ ചെന്നു കിടക്കുകയും ഒരു മിനിററിനുള്ളിൽ ഗാഢനിദ്ര പ്രാപിക്കുകയും ചെയ്തു. ഇതായിരുന്നു ഏററവും വലിയ ആശ്ചര്യം. പതിനഞ്ചു മിനിററിനുശേഷം തന്നത്താൽ എഴുന്നേററു. ഞാൻ ഒരിക്കൽ പറഞ്ഞു, "താങ്കൾക്കു് ഉറങ്ങാനുള്ള ശക്തി അത്ഭുതകരമാണ്." ഗാന്ധിജി പറഞ്ഞു, "ഉറക്കം നിയന്ത്രിക്കാൻ സാധിക്കാതെവരുന്ന ആ ദിവസം ഞാൻ മരിച്ചതായി കരുതിക്കൊള്ളുക."

ഗാന്ധിജിക്കു രോഗികളെ ശുശ്രൂഷിക്കുന്നതിൽ വലിയ താല്പര്യമാണ്. ഈ സ്വഭാവം കുട്ടിക്കാലം മുതൽക്കുതന്നെ ഉണ്ട്. ആഫ്രിക്കയിൽവെച്ചു് അദ്ദേഹം സേവനാർത്ഥം പരി

ചരണം മാത്രമല്ല ചെയ്തിരുന്നതു്, ഇടത്തരത്തിലുള്ള ഒരു ആസ്പത്രികൂടി നടത്തിയിരുന്നു. എങ്കിലും തന്റെ 'ഇന്ത്യൻ സ്വരാജ്യം!' എന്ന പേരായ ഗ്രന്ഥത്തിൽ അദ്ദേഹം ആസ്പത്രികളെ ഒരു നിലയ്ക്കു നിന്ദിച്ചിട്ടുമുണ്ടു്. രോഗികളുടെ ശുശ്രൂഷണത്തിലുള്ള താല്പര്യം അദ്ദേഹത്തിൽ ഇന്നും കാണാം. സേവനത്തിൽ മാത്രമല്ല, ചികിത്സയിലും ഗാന്ധിജി തല്പരനാണു്. നിസ്സാരങ്ങളായ സാധനങ്ങൾകൊണ്ടു രോഗികൾക്കു് എന്തു പ്രയോജനമുണ്ടാകാമെന്നുള്ള അന്വേഷണം ഇന്നും തുടന്നുകൊണ്ടിരിക്കയാണു്.

അത്യന്തം രോഗം പിടിപെട്ടു് മരണശയ്യയെ പ്രാപിച്ചിരിക്കുന്ന ആരെങ്കിലും ഗാന്ധിജിയെ കാണാൻ ആഗ്രഹിക്കുകയാണെങ്കിൽ അസൗകര്യവും കഷ്ടപ്പാടുകളും സഹിച്ചു് അദ്ദേഹം ചെല്ലുന്നു. വളരെപ്രാവശ്യം ഞാൻ ഇങ്ങനെ കണ്ടിട്ടുണ്ടു്. അദ്ദേഹം ചെല്ലുന്നതുകൊണ്ടു് രോഗികൾക്കു പലപ്പോഴും ആശ്വാസം തോന്നുന്നു.

വളരെക്കൊല്ലം മുമ്പാണു്, ദൽഹിയിൽ ആസന്നമരണയായ ഒരു രോഗിണിയുണ്ടായിരുന്നു. രോഗവുമായി മല്ലിട്ടു് എല്ലും തൊലിയും ആയിത്തീന്ന ആ സാധ്വി ഊർദ്ധ്വശ്വാസം വലിച്ചുകൊണ്ടാണു കിടന്നിരുന്നതു്. തന്റെ ദീർഘയാത്ര വിചാരിച്ചു രാമനാമം ജപിച്ചുകൊണ്ടാണു് ആ സ്ത്രീ ദിവസം കഴിച്ചിരുന്നതു്. രോഗിണി പറഞ്ഞു, "ഗാന്ധിജിയുടെ ദർശനം സാധിക്കുമോ? അവസാനത്തിൽ അദ്ദേഹത്തെ ഒന്നു കാണാൻ കഴിഞ്ഞെങ്കിൽ!" ഗാന്ധിജി ദൽഹിയുടെ അടുത്തുപോലും ഉണ്ടായിരുന്നില്ല; അതുകൊണ്ടു് അദ്ദേഹത്തിന്റെ ദർശനം അസംഭവമായിരുന്നു. പക്ഷേ, മരിക്കുന്ന പ്രാണിയുടെ ആശയിൽ വെള്ളം ഒഴിക്കുന്നതു് ഉചിതമായി ഞാൻ കരുതിയില്ല. അതുകൊണ്ടു ഞാൻ പറഞ്ഞു, "നോക്കാം, നിങ്ങളുടെ ഇച്ഛ ഒരുപക്ഷേ സഫലമാകും."

രണ്ടു ദിവസത്തിനുശേഷം എനിക്കു സൂചനകിട്ടി, ഗാന്ധിജി കാൺപൂരിൽനിന്നു ദൽഹിയിൽക്കൂടി അഹമ്മദബാദിലേക്കു പോകുന്നുണ്ടു് എന്നു്. അദ്ദേഹത്തിന്റെ വണ്ടി രാവിലെ നാലുമണിക്കു ദൽഹിയിൽ എത്തി. അഹമ്മദബാദിലേക്കുള്ള വണ്ടി അഞ്ചുമണിക്കായിരുന്നു വിടാറു്. ഒരു

മണിക്കൂർ സമയമേ ഉണ്ടായിരുന്നുള്ളു. രോഗിണി ദൽഹി യിൽനിന്നു പത്തുനാഴിക ദൂരത്തായിരുന്നു. ഒരു മണിക്കൂർ കൊണ്ടു് ചെന്നുകാണുകയും മടങ്ങി സ്റ്റേഷനിൽ വരികയും പ്രയാസമായിരുന്നു.

തണുപ്പുകാലമായിരുന്നു അതു്. കാററു ശക്തിയായി വീശിക്കൊണ്ടിരുന്നു. മോട്ടോർവണ്ടിയിൽ—അക്കാലത്തു തുറന്ന വണ്ടികളായിരുന്നു—ഗാന്ധിജിയെ ഇരുപതുനാഴിക യാത്ര ചെയ്യിക്കുന്നതു ഭയങ്കരമായിത്തോന്നി. സാധു രോഗിണിക്കു ഗാന്ധിജി വരുന്നുണ്ടെന്നുള്ള വിവരവും ഉണ്ടായിരുന്നില്ല. അവളുടെ തീവ്രമായ മോഹം ഗാന്ധിജിയെ കാണണമെന്നായിരുന്നു. ബുദ്ധിമുട്ടായിരുന്നു അതെന്നു വ്യക്തമാണല്ലൊ. ഗാന്ധിജി വണ്ടിയിൽനിന്നു് ഇറങ്ങി. ഞാൻ താഴ്ന്ന സ്വരത്തിൽ ചോദിച്ചു: "താങ്കൾക്കു് ഇന്നു താമസിച്ചുകൂടേ?" ഗാന്ധിജി പറഞ്ഞു: "പ്രയാസമാണു്." ഞാൻ ഹതാശനായി. രോഗിണിക്കു് എത്ര നിരാശതയുണ്ടാവുമെന്നു് എനിക്കു് അറിയാമായിരുന്നു.

ഗാന്ധിജി ചോദിച്ചു: "എന്തിനാണു താമസിക്കുന്നതു്?" ഞാൻ കാരണം പറഞ്ഞുകൊടുത്തു. "പോവാം, ഇപ്പോൾ തന്നെ പോവാം." അദ്ദേഹം സമ്മതിച്ചു. "പക്ഷേ, ഞാൻ താങ്കളെ ഈ തണുപ്പുള്ള പ്രഭാതത്തിൽ മോട്ടാറിൽ എങ്ങനെയാണു് കൊണ്ടുപോകുക?" "അതിനെക്കുറിച്ചു ചിന്തിക്കേണ്ട. മോട്ടാറിൽ കയറാം. സമയം കളയുന്നതുകൊണ്ടു് എന്തു ലാഭമാണു്? പോവുക." ഗാന്ധിജിയെ മോട്ടാറിൽ ഇരുത്തി. അതിശക്തിയായ തണുപ്പു്; പോരെങ്കിൽ ഉഗ്രമായ കാററും. ഞങ്ങളെ രണ്ടും നല്ലപോലെ വിഷമിപ്പിച്ചിരുന്നു. സൂർയ്യോദയമായിരുന്നില്ല. ബ്രാഹ്മമുഹൂർത്തത്തിൻെറ ശക്തി സർവ്വത്ര പ്രകാശിച്ചിരുന്നു. രോഗിണി ശയ്യയിൽ രാമനാമം ജപിച്ചുകൊണ്ടു കിടക്കുകയാണു്. ഗാന്ധിജി അവളുടെ കട്ടിലിന്നടുത്തു് എത്തി. ഞാൻ പറഞ്ഞു: "ഗാന്ധിജി വന്നിട്ടുണ്ടു്." അവൾക്കു വിശ്വാസം ആയില്ല, പരിഭ്രമിച്ചുവശായി. പിടഞ്ഞു് എഴുന്നേററിരിക്കുന്നതിനു ശ്രമിച്ചു; എന്നാൽ ശക്തിയുണ്ടായിരുന്നില്ല. അതിനു് അവളുടെ കണ്ണിൽനിന്നു രണ്ടു തുള്ളി അടർന്നുവീണു. എൻെറ കർത്തവ്യം പാലിച്ചു എന്നു ഞാൻ വിചാരിച്ചു.

രോഗിണിയുടെ ആത്മാവിനു് എന്തു സുഖം കിട്ടി എന്നു് അവളുടെ കണ്ണുകൾ വ്യക്തമാക്കി.

ഗാന്ധിജിക്കു പോവാനുള്ള വണ്ടി പുറപ്പെട്ടുകഴിഞ്ഞിരുന്നു. കാറിൽ അടുത്ത സ്റ്റേഷനിൽ പോയിട്ടാണു വണ്ടികയറിയതു്. ഗാന്ധിജിക്കു ബുദ്ധിമുട്ടായി; പക്ഷേ, രോഗിണിക്കുണ്ടായ ശാന്തിയുടെ സന്തോഷത്തിൽ അദ്ദേഹം അതു സാരമാക്കിയില്ല.

കുറച്ചു ദിവസങ്ങൾക്കുശേഷം രോഗിണി ലോകത്തോടു് യാത്ര പറഞ്ഞു; പക്ഷേ, മരിക്കുന്നതിനുമുമ്പു് ഗാന്ധിജിയുടെ ദർശനം ഉണ്ടായതുകൊണ്ടു് അതിരററ ശാന്തി ആ സ്ത്രീക്കു ലഭിച്ചിരുന്നു.

നാം വിശക്കുന്നവക്കു് അന്നം കൊടുക്കുന്നു. ദാഹമുള്ളവക്കു വെള്ളം കൊടുക്കുന്നു, അതിനു മാഹാത്മ്യമുണ്ടു്, രന്തിദേവനും അദ്ദേഹത്തിൻെറ കുട്ടികളും സ്വയം വിശപ്പുസഹിച്ചു വിശക്കുന്നവക്കു ഭക്ഷണം കൊടുത്തിട്ടുണ്ടു്. ഇതിൻെറ മാഹാത്മ്യം പുരാണം വണ്ണിച്ചിരിക്കുന്നു. എന്നാൽ ഒരു ആസന്നമരണ അവസാനസമയം എണ്ണിക്കൊണ്ടിരിക്കുന്നു, ഒരു പൂജ്യനായ വ്യക്തിയുടെ ദർശനം ആഗ്രഹിക്കുന്നു. ഈ ദർശനംകൊണ്ടു രോഗിണിയുടെ തൃഷ്ണയ്ക്കു ശമനം ഉണ്ടാകുന്നു, സന്തോഷമുളവാകുന്നു, എത്ര മഹത്തരമാണു് ഈ ദാനം?

## ഇരുപതു്

ഗാന്ധിജിക്കു് എഴുപത്തൊന്നു വയസ്സു കഴിഞ്ഞു! ഇരുപത്തഞ്ചുകൊല്ലംമുമ്പു് ഞാൻ കണ്ടപ്പോൾ അദ്ദേഹത്തിനു പൂണ്ണയൗവനമാണു്, ഇന്നു വൃദ്ധനായിപ്പോയി. അന്നത്തേയും ഇന്നത്തേയും ആകൃതിയും വസ്ത്രധാരണവും താരതമ്യപ്പെടുത്തി നോക്കുമ്പോൾ വളരെ അന്തരമുണ്ടു്. നമുക്കു നിത്യപരിചയമുള്ള ഒരു വസ്തുവിനു പരിവത്തനം ഉണ്ടാകുന്നതു കാണുവാൻ നമ്മുടെ കണ്ണുകൾക്കു സാധിക്കുന്നില്ല. പരിവത്തനം കള്ളനെപ്പോലെ വരുന്നു. അതുകൊണ്ടു ഗാന്ധിജിയുടെ ശരീരത്തിൽ, അദ്ദേഹത്തിൻെറ സംഭാഷണരീതിയിൽ, അദ്ദേഹത്തിൻെറ വസ്ത്രധാരണത്തിൽ, എപ്പോഴാണു്, എങ്ങനെയാണു മാററം ഉണ്ടായതു് എന്നു് ഇന്നു് ആരും സ്മരിക്കുകൂടി ചെയ്യുന്നില്ല. ഞാൻ

ഗാന്ധിജിയെ ആദ്യം കണ്ടപ്പോൾ അദ്ദേഹം ഒരു നീളൻകുപ്പായമാണു ധരിച്ചിരുന്നതു്. പിന്നീടു് ഷർട്ടും തലപ്പാവിനു പകരം തൊപ്പിയും ധരിക്കാൻ തുടങ്ങി. ഒരു സഭയിൽ പ്രസംഗിച്ചുകൊണ്ടിരിക്കേ അദ്ദേഹം ഷർട്ടു് ഊരിക്കളഞ്ഞു! അപ്പോൾ മുതൽ മുട്ടുവരെയുള്ള ഒരു ധോത്തിയും ഒരു രണ്ടാംമുണ്ടുംമാത്രം ധരിച്ചുതുടങ്ങി.

ആദ്യം കുടുമ തീരെ ഉണ്ടായിരുന്നില്ല. ഹരിദ്വാരത്തിലെ കുംഭമേളയിൽവെച്ചു് ഒരു സന്യാസി പറഞ്ഞു, "ഗാന്ധി, പൂണുനൂലും ഇല്ല, കുടുമയും (ശിഖ) ഇല്ല; ഹിന്ദുവിൻെറ എന്തെങ്കിലും ചിഹ്നം വേണം," അന്നുമുതൽ ഗാന്ധിജി കുടുമ വെച്ചു. ഒരു ദിവസം പെട്ടെന്നു തലയുടെ ശിഖ കണ്ടില്ല. മുടിയെല്ലാം കൊഴിഞ്ഞുപോയിരിക്കുന്നു. ശിഖയുടെ അഭാവം എന്നെ ഓർമ്മിപ്പിച്ചു. പഞ്ചഭൂതനിർമ്മിതമായ ശരീരത്തിന്റെ ഓരോ അവയവവും അതിൽ മന്ദംമന്ദം വിലയംപ്രാപിക്കുന്നു. പല്ലു് എല്ലാം പോയി. എപ്പോഴാണു്, എങ്ങനെയാണു പോയതു് എന്നു കൂടെത്താമസിക്കുന്നവർക്കുകൂടി അറിവില്ല.

ജനങ്ങൾക്കു് അവരുടെ ജീവിതത്തിൽ യശസ്സും അപയശസ്സും ഉണ്ടാകാറുണ്ടു്; ചിലപ്പോൾ ലോകപ്രിയത വരുന്നു, ചിലപ്പോൾ പോകുന്നു. ഡ്യൂക് ഓഫ് വെല്ലിംഗ്ടൺ, നെപ്പോളിയൻ, ഡിസ്രേലി മുതലായ രാജനൈതികനേതാക്കന്മാക്കു് അവരുടെ ജീവിതത്തിൽ ഉൽക്കർഷാപകർഷങ്ങൾ ഉണ്ടായിട്ടുണ്ടു്. പക്ഷേ, ഗാന്ധിജി സ്വജീവിതത്തിൽ ഉൽക്കർഷമല്ലാതെ അപകർഷം കണ്ടിട്ടില്ല. തൻെറ ജീവിതത്തിൽ വലിയ വലിയ പ്രവൃത്തികൾ ചെയ്തു. എല്ലാ പ്രവൃത്തിരംഗത്തിലും അദ്ദേഹത്തിൻെറ സംഭാവന കുറച്ചുണ്ടായിട്ടുണ്ടു്. സാഹിത്യത്തിനും അദ്ദേഹം ദാനം ചെയ്യാതിരുന്നിട്ടില്ല, എത്ര പുതിയ ശബ്ദങ്ങൾ രചിച്ചു, എത്ര പുതിയ പ്രയോഗങ്ങൾ പ്രചരിപ്പിച്ചു, ലേഖനശൈലിയിൽ എത്ര പ്രഭാവം ഉണ്ടാക്കി! ഇതു് ഒരിക്കലും മാഞ്ഞുപോവുകയില്ല.

ഒരാൾ മിസ്സിസ് ബസൻറിനോടു ചോദിച്ചു, "ഹിന്ദുസ്ഥാനത്തിൽ നമുക്കുള്ള എല്ലാത്തിലും വലിയ ദോഷം എതാണു്" എന്നു്. മിസ്സിസ് ബസൻറ് പറഞ്ഞു: "ഹിന്ദുസ്ഥാനത്തിൽ ജനങ്ങൾ മററുള്ളവരെ ചവിട്ടിത്താഴ്ത്തി സ്വയം കയറു

വാൻ പരിശ്രമിക്കുന്നു. ഇതാണു് എല്ലാത്തിലും വലിയ ദോഷം.'' ഇതു് എല്ലാത്തിലും വലിയ ദോഷം ആയിരിക്കട്ടെ, അല്ലാതിരിക്കട്ടെ; പക്ഷേ, ഇപ്രകാരമുള്ള ദോഷം രാജനൈതികക്ഷേത്രത്തിൽ സാധാരണ കണ്ടുവരുന്നുണ്ടു്. എന്നാൽ ഗാന്ധിജി നിലത്തുനിന്നു കിളച്ചിട്ടു രത്നം പുറപ്പെടുവിച്ചു. അദ്ദേഹം ചാരം അരിച്ചിട്ടു സ്വർണ്ണം ശേഖരിച്ചു. ഗാന്ധിജി ഇല്ലെങ്കിൽ ഒരു വല്ലഭ്ഭായി ഉണ്ടാകുമായിരുന്നില്ല. രാജഗോപാലാചാരി, രാജേന്ദ്രബാബു ഈ പുരുഷരത്നങ്ങളുടെ ജീവിതം രൂപവല്ക്കരിച്ചതും അദ്ദേഹംതന്നെ. നൂറുനൂറായി നേതാക്കന്മാരേയും ലക്ഷക്കണക്കായി സൈനികരേയും ഗാന്ധിജി സൃഷ്ടിച്ചു. മൃതപ്രായരായ അനേകായിരം ദേശവാസികളിൽ അദ്ദേഹം ഒരു പുതിയ ചൈതന്യം ആവേശിപ്പിച്ചു. പല നിസ്സാരന്മാരുടേയും ന്യൂനത പരിഹരിച്ചു് അവരുടെ ജീവിതം രൂപപ്പെടുത്തി. ''ക്ഷുദ്രപക്ഷികളെക്കൊണ്ടു് പ്രാപ്പിടിയനോടു് യുദ്ധം ചെയ്യിക്കും. ഞാൻ ഗോവിന്ദസിംഹനാണെങ്കിൽ.''

ഇൻഡ്യയ്ക്കു് ഇങ്ങനെയുള്ള അനേകം സംഭാവനകൾ നല്കിയ ഗാന്ധിജി ഇപ്പോൾ വൃദ്ധനായിക്കൊണ്ടിരിക്കുന്നു. എപ്പോഴാണു് വൃദ്ധനായിത്തീർന്നതു്. ഇതു നമുക്കറിഞ്ഞുകൂട.

''ആമകുംഭാംബുസമാനമായുസ്സുടൻ
പോമതേതും നിരൂപിപ്പതില്ലാരുമേ.''

ഇങ്ങനെ ആയുസ്സു കഴിഞ്ഞുപോകുന്നു. എന്നാൽ ഗാന്ധിജി എഴുതുന്നു, സംസാരിക്കുന്നു, നമ്മെ നയിക്കുന്നു, പ്രവർത്തിപ്പിക്കുന്നു. അതുകൊണ്ടു് അദ്ദേഹത്തിന്റെ ശാരീരികശൈഥില്യത്തിന്റെ യാതൊരു ബോധവും നമുക്കു് ഇല്ല. ഗാന്ധിജി എന്നും നമ്മുടെകൂടെയാണു് എന്നാണു നമ്മുടെ വിചാരം. ഈശ്വരൻ അദ്ദേഹത്തെ ചിരായുസ്സാക്കിത്തീർക്കട്ടെ!

ആരെങ്കിലും തന്റെ യൗവനം കൊടുക്കുന്നതുകൊണ്ടു് ഗാന്ധിജിയുടെ ജീവിതം നീണ്ടുകിട്ടുമെങ്കിൽ അനേകായിരം യുവാക്കന്മാർ അതിനു സന്നദ്ധരാവും. എന്നാൽ ഇതു് അസംഭവ്യമായ വിചാരമാണല്ലൊ.

ഒടുവിൽ വീണ്ടും ഈ ചോദ്യം വരുന്നു: ഗാന്ധിജിയുടെ ജീവചരിത്രം എന്താണു്? രാമന്റെ ജീവിതത്തെ ഒരു കവി ജനങ്ങളുടെ മുമ്പിൽ ഒററ ശ്ലോകത്തിൽ സമർപ്പിച്ചിട്ടുണ്ടു്:

ആദൗ രാമതപോവനാധിഗമനം ഹത്വാ മൃഗം കാഞ്ചനം
വൈദേഹീഹരണം ജടായുമരണം സുഗ്രീവസംഭാഷണം
ബാലീനിഗ്രഹണം സമുദ്രതരണം ലങ്കാപുരീദാഹനം
പശ്ചാദ്രാവണകുംഭകർണ്ണഹനനം ഏതദ്ധി രാമായണം.

ഗാന്ധിജിയുടെ ജീവിതത്തേയും ഒരുപക്ഷേ, ഒരു ശ്ലോകത്തിൽ ഒതുക്കാൻ കഴിയും; എന്തുകൊണ്ടെന്നാൽ ആദ്യംമുതൽ അവസാനംവരെ ഒരു സംഗതിയാണു കാണുന്നതു്—അഹിംസ, അഹിംസ, ഖാദിയെന്നോ ഹരിജനകാര്യമെന്നോ പറയൂ. ഇതു് അഹിംസയുടെ അംഗമാണെന്നു്. എന്നാൽ ഒരു സംഗതി ഉണ്ടു്. രാമന്റെ ജീവിതത്തെ രേഖപ്പെടുത്തുന്ന ശ്ലോകം അവസാനം പറയുന്നു, പശ്ചാദ്രാവണകുംഭകർണ്ണഹനനം എന്നു്. നമുക്കു ഗാന്ധിജിയെ സംബന്ധിച്ചു്,

ആദൗ മോഹന ഇംഗ്ലണ്ടുഗമനം വിദ്യാവിശേഷാർജ്ജനം
ആഫ്രിക്കാഗമനം കുനീതിദമനം സത്യാഗ്രഹാന്ദോളനം
ധൃത്വാ ഭാരതമുക്തയേ പ്രയതനം ശസ്ത്രംത്വഹിംസാമയം
അസ്പൃശ്യോദ്ധരണം സ്വതന്ത്രകരണം...

ഇങ്ങനെ പറഞ്ഞുപറഞ്ഞു് 'സ്വാതന്ത്ര്യസമ്പാദനം' എന്നു് അവസാനിപ്പിക്കുവാൻ കഴിയുമോ?

ആക്കു പറയുവാൻ സാധിക്കും? ഗാന്ധിജി ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ടു്.

കുറച്ചുദിവസങ്ങൾക്കുമുമ്പു് ചീനക്കാരനായ ഒരു മാന്യൻ അദ്ദേഹത്തോടു ചോദിച്ചു, "താങ്കൾ സ്വജീവിതകാലത്തിൽ ഭാരതം സ്വതന്ത്രമാവുമെന്നു് ആശിക്കുന്നുവോ?" "ഉവ്വ്", ഞാൻ ആശിക്കുന്നുണ്ടു്. ഈശ്വരൻ എന്നെക്കൊണ്ടു പ്രവൃത്തിപ്പിക്കുകയാണെങ്കിൽ തീർച്ചയായും എന്റെ ജീവിതകാലത്തിൽ ഭാരതം സ്വതന്ത്രമാകും. ഈശ്വരൻ എന്നെ കാലേ കൊണ്ടുപോവുകയാണെങ്കിൽ അതുകൊണ്ടും ഒരു അടി എനിക്കു മാററാനില്ല."

എന്നാൽ ഭാവി എന്തായിരിക്കുമെന്നു് ആക്കു പറയുവാൻ സാധിക്കും?

"ആക്കറിയാം നാളത്തെ കഥ?"

